(Malayalam)

**Bronx St. Mary's Church & American Diocese**
(History)

**Fr. A. K. Cherian**



| | | |
|---|---|---|
| First Published | : | Jan. 2014 |
| Copies | : | 1000 |
| Published by | : | **Sophia Books**<br>IInd Floor, Kandathil Bldg,<br>Thirunakkara, Kottayam |
| Cover Design,<br>Typesetting & Printing | : | Sophia Print House, Kottayam |



**Rs. 100/-**

## ഫാ. എ. കെ. ചെറിയാൻ

മലങ്കര ഓർത്തഡോക്സ് സഭയുടെ അമേരിക്കൻ ഭദ്രാസനത്തിലെ, അംഗസംഖ്യയിൽ ഏറ്റവും വലിയ ഇടവകകളിൽ ഒന്നായ ബ്രോങ്ക്സ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയായി തുടക്കം മുതൽ പ്രവർത്തിക്കുന്നു. വൈദികനായി 41 വർഷത്തെ സഭാ സേവനം. മാതൃ ഇടവക: പന്തളം കുരമ്പാല സെന്റ് തോമസ് പള്ളി. തിരുവല്ല എം.ജി.എം., കോട്ടയം എം.ഡി. എന്നീ സ്കൂളുകളിൽ അദ്ധ്യാപകനായും ബോർഡിംഗ് മാസ്റ്ററായും പ്രവർത്തിച്ചു. Ms. Ed., BD, GST ബിരുദങ്ങൾ സമ്പാദിച്ചു. അമേരിക്കൻ ഭദ്രാസനത്തിലെ മുതിർന്ന വൈദികരിൽ ഒരാൾ.

ഗ്രന്ഥങ്ങൾ:

1. റെനിവിലാത്തി മാർ തീമോത്തിയോസ് (ഗവേഷണ ഗ്രന്ഥം)
2. കർത്തൃപാദാന്തികം (യറുശലേം യാത്ര)
3. ഭാരതീയ ദിവ്യജ്യോതിസ്സുകൾ (പ. പരുമല തിരുമേനിയും സാധു സുന്ദർസിംഗും)
4. Faith of Our Fathers: Holy Faith (Youth Guide)
5. Bronx Diary: ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയും അമേരിക്കൻ ഭദ്രാസനവും

വിലാസം:

61 MARY STREET
TAPPAN, NEW YORK 10983
PHONE (845) 359 - 9583

# ആമുഖം

ഇൻഡ്യൻ ഓർത്തഡോക്സ് സഭയ്ക്കു ഭാരതത്തിനു വെളിയിലായി ആദ്യം രൂപംകൊണ്ട ഭദ്രാസനമായിരുന്നു അമേരിക്കൻ ഭദ്രാസനം. ഇതു 1979 ജനുവരി 1-ാം തീയതി നിലവിൽ വന്നു. അന്നു സഭയിലുണ്ടായിരുന്ന മെത്രാപ്പോലീത്തന്മാരിൽ, ശക്തനും, ബുദ്ധിമാനും, കഴിവുറ്റ വ്യക്തിയുമായിരുന്ന അഭിവന്ദ്യ തോമസ് മാർ മക്കാറിയോസ് തിരുമേനിയെ അമേരിക്കൻ ഭദ്രാസനത്തിന്റെ ആദ്യ മെത്രാപ്പോലീത്തായായി നിയമിക്കയും 1979 ജൂലൈ 14-ാം തീയതി കിഴക്കിന്റെ കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പരിശുദ്ധ ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് പ്രഥമൻ അമേരിക്കയിൽ വന്ന് അദ്ദേഹത്തിന്റെ സ്ഥാനാരോഹണം (സുന്ത്രോണിസോ) എന്ന ചടങ്ങ് നിർവഹിക്കയും ചെയ്തു.

1972-ൽ ന്യൂയോർക്കിൽ നമ്മുടേതായ ഒരു ഇടവകയുണ്ടായിരുന്നു. അതു യൂണിയൻ തിയോളജിക്കൽ സെമിനാരിയുടെ ഒരു ചാപ്പലിൽ ഞായറാഴ്ച തോറും കൂടി ആരാധന നടത്തിവന്നു. സഭാവിഭാഗ വ്യത്യാസമെന്യേ ആളുകൾ വരുമായിരുന്നു ആരംഭകാലത്ത് 25-നും 30-നും മദ്ധ്യേ ആളുകൾ വന്നു ആരാധനയിൽ സംബന്ധിച്ചിരുന്നു. ഇതിൽ മാർത്തോമ്മാ സഭയിലും സി.എസ്.ഐ. സഭയിലും പെട്ട ആളുകൾ ഉണ്ടായിരുന്നു. എന്നാൽ 1972-ന്റെ അവസാനമായപ്പോൾ കൂടുതൽ ആളുകൾക്ക് ഇമ്മിഗ്രേഷൻ ലഭിക്കുവാൻ തക്കവണ്ണം അമേരിക്കൻ ഗവൺമെന്റ് നിയമമുണ്ടാക്കുകയും അങ്ങനെ നഴ്സിംഗ് ജോലിയിൽ ഏർപ്പെട്ടിരുന്ന അനേകരും, അവരുടെ കുടുംബങ്ങളും അമേരിക്കയിലേക്കു വരുവാൻ ഇടയാവുകയും ചെയ്തു. അന്നത്തെ സാഹചര്യത്തിൽ ഒന്നിച്ചു കൂടി നടക്കുവാനുള്ള അസാദ്ധ്യതയെക്കുറിച്ചു മനസ്സിലാക്കിയ 2 വൈദികർ 1972 നവംബർ മാസത്തെ ആദ്യ ഞായറാഴ്ച ബ്രോങ്ക്സ് പട്ടണത്തിൽ ഒരു ആരാധന ആരംഭിച്ചു. ഈ പള്ളിയാണ് ബ്രോങ്ക്സ് പള്ളി എന്നു പിൽക്കാലത്തു അറിയപ്പെടുവാൻ ഇടയായ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി. ഈ ഇടവക ആരംഭിച്ചതിന്റെ 40-ാം വാർഷികം 2012 സെപ്റ്റംബർ 7, 8, 9 തീയതികളിൽ പരിശുദ്ധ കാതോലിക്കാ ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയന്റെയും സഭയിലെ 4 മെത്രാപ്പോലീത്തന്മാരുടെയും നേതൃത്വത്തിൽ ഭംഗിയായി കൊണ്ടാടി. ഈ ചടങ്ങിനോടനുബന്ധിച്ച് ഈ ചരിത്രപുസ്തകം പ്രസിദ്ധീകരിക്കണമെന്നാഗ്രഹിച്ചിട്ട് പല കാരണങ്ങളാൽ സാധിക്കാതെ വന്നുവെങ്കിലും ഇപ്പോഴെങ്കിലും ഇതിനു സാദ്ധ്യതയുണ്ടായതിന് ദൈവത്തിനു നന്ദി പറയുന്നു. ഇടവകയുടെ ചരിത്രം പ്രസിദ്ധീകരിക്കുമ്പോൾ ഭദ്രാസനത്തെക്കൂടി അതിൽ ചേർക്കേണ്ടതായി വന്നത് അത്ര മാത്രം കെട്ടുപിണഞ്ഞു കിടക്കുകയാണ് ഇതു തമ്മിലുള്ള ബന്ധം എന്നതുകൊണ്ടാണ്.

1979 ജനുവരി 1 മുതൽ പ്രാബല്യത്തിൽ വരുവാൻ തക്കവണ്ണം കൊല്ലം ഭദ്രാസനത്തെ, കൊല്ലം, തിരുവനന്തപുരം എന്നു രണ്ടു മെത്രാസനങ്ങളായും, മദ്രാസ്, ബോംബേ, ഡൽഹി, എന്നീ ഭദ്രാസനങ്ങളെ മദ്രാസ്, ബോംബേ, ഡൽഹി, കൽക്കട്ട, അമേരിക്ക എന്നിങ്ങനെ 5 മെത്രാസനങ്ങളായും പുനർവിഭജനം ചെയ്ത് 7 മെത്രാസനങ്ങളാക്കി. തിരുവനന്തപുരം മെത്രാസനത്തിൽ 92 പള്ളികൾ, കൊല്ലം ഭദ്രാസനത്തിൽ 130 പള്ളികൾ, മദ്രാസ് ഭദ്രാസനത്തിൽ 41 പള്ളികൾ, ബോംബേ ഭദ്രാസനത്തിൽ 24 പള്ളികൾ, കൽക്കട്ട ഭദ്രാസനത്തിൽ 36 പള്ളികൾ, ഡൽഹി ഭദ്രാസനത്തിൽ 27 പള്ളികൾ, അമേരിക്കൻ ഭദ്രാസനത്തിൽ 21 പള്ളികൾ ഈ ക്രമത്തിലാണ് വിഭജനം നടന്നത്. അമേരിക്കൻ ഭദ്രാസനത്തിന് സ്വന്തമായി ഒരു പള്ളി പോലും ഉണ്ടായിരുന്നില്ല.

അമേരിക്കൻ ഭദ്രാസനത്തിനുവേണ്ടി അഭി. മക്കാറിയോസ് തിരുമേനിയെ ആക്കിവച്ചപ്പോൾ അദ്ദേഹം എവിടെ താമസിക്കുമെന്നോ, എങ്ങനെ അദ്ദേഹത്തിന്റെ ഭക്ഷണം തുടങ്ങിയ കാര്യങ്ങൾ നടക്കുമെന്നോ സഭ അന്വേഷിച്ചുകാണുമോ എന്നു സംശയിക്കുന്നു. ഒരു പള്ളിപോലും സ്വന്തമായില്ലാതിരുന്ന ഒരു സ്ഥലത്ത് ഇത്ര ധൃതഗതിയിൽ ഒരു ഭദ്രാസനം ആരംഭിച്ചതിന്റെ പിന്നിലുള്ള വസ്തുതകൾ എന്തുതന്നെയായാലും ആരംഭകാലത്തു സഭയ്ക്ക് അതു വലിയ വ്യഥയുണ്ടാക്കി എന്നുള്ളതിനു തർക്കമില്ല. അദ്ദേഹത്തിന്റെ വ്യക്തിസ്വാധീനം ഉപയോഗിച്ച് 'ബഫലോ' എന്ന സ്ഥലത്ത് താമസസൗകര്യം ലഭിക്കയും, എപ്പിസ്ക്കോപ്പൽ സഭയുടെ മെയിൽബോക്സ് അദ്ദേഹത്തിന്റെ എഴുത്തുകുത്തുകൾ നടത്തുവാനും മറ്റുമായി സൗകര്യപ്പെടുത്തുകയും ചെയ്തു. നമുക്കു പുതിയ ഭദ്രാസനങ്ങൾ ഉണ്ടാകുമ്പോൾ "പ്ലാനില്ലാത്ത പദ്ധതി" എന്നു മറ്റുള്ളവർ പറയുവാൻ സംഗതിയാകാതിരിക്കട്ടെ.

ഏകദേശം 30 വർഷങ്ങൾ അസാധാരണമായ പിരിമുറുക്കത്തിലും വ്യഥയിലും കടന്നുപോയതിനുശേഷം മാത്രമാണ് അതിനു ഭദ്രാസനത്തിന്റെ രൂപംവന്നത്.

ഈ പുസ്തകത്തിൽ കഴിയുന്നിടത്തോളം പേരുകൾ ഒഴിവാക്കാൻ ശ്രമിച്ചിട്ടുണ്ട്. സഭാപിതാക്കന്മാരുടെ പേരുകൾ കൂടാതെ ഒരു പട്ടക്കാരന്റെ പേർ കൂടി ഉൾപ്പെടുത്തി. അതു പി. സി. വറുഗീസ് എന്ന അച്ചന്റേതാണ്. ഈ ഭദ്രാസനത്തിന്റെ ആദ്യകാല വളർച്ചയ്ക്ക് വിഘാതം ഉണ്ടാക്കിയെന്നു മാത്രമല്ല, തെറ്റായ വിവരങ്ങൾ സഭാതലത്തിൽ പ്രചരിപ്പിക്കുവാൻ തക്കവണ്ണം ഒരു ചെറിയ പത്രം അദ്ദേഹം നടത്തുകയും ചെയ്തു. അസത്യങ്ങൾ മാത്രമായി എഴുതി പ്രചരിപ്പിച്ചിരുന്ന ആ പത്രം വലിയ വിനയായിത്തീർന്നിരുന്നു. അതുപോലെ അനേകം കൃത്രിമങ്ങളും

അദ്ദേഹം ചെയ്തു. അവയൊന്നും സഭയുടെയോ ഭദ്രാസനത്തിന്റെയോ വളർച്ചയ്ക്കു ഉതകിയില്ല എന്നു മാത്രമല്ല, അതിന്റെ പതനത്തിനു കാരണമാകയും ചെയ്തു.

100-ൽപരം സാക്ഷ്യങ്ങൾ ഈ ചരിത്രപുസ്തകത്തിന് ആധാരമായുണ്ട്. അവയെ Exhibit എന്ന പേരിൽ രേഖപ്പെടുത്തിയിട്ടുമുണ്ട്. ചരിത്രം സത്യവും ആധികാരികവുമായിരിക്കണമല്ലോ. പറയുന്ന വസ്തുതകളെ പിന്താങ്ങുന്ന തെളിവുകൾ നൽകിയില്ലെങ്കിൽ ചരിത്രപുസ്തകങ്ങൾ ചരിത്രപുസ്തകങ്ങളല്ലാതെ ആയിതീരുന്നു. കാലാനുഗതമായി പിതാക്കന്മാർ എഴുതിയിട്ടുള്ള കല്പനകളും, പരസ്പരം കൈമാറിയ എഴുത്തുകളും, പത്രമാസികകളും, അമേരിക്കൻ ഭദ്രാസന വാർഷിക റിപ്പോർട്ടുകളും മറ്റും ഈ Exhibit ൽ ഉൽപ്പെടുന്നു. 1972 മുതലുള്ള ചരിത്രരേഖകൾ - അതായത് അമേരിക്കൻ ഭദ്രാസനം ആരംഭിക്കുന്നതിന് 7 വർഷം മുമ്പു മുതലുള്ള വസ്തുതകൾ - ഇവിടെ ഒറിജിനൽ ഡോക്കുമെന്റിൽ ചേർത്തിട്ടുണ്ട്.

ഇതു, 40 വർഷത്തെ പ്രകടമായ ഭിന്നതകളുടെയും, ശീതസമരത്തിന്റെയും തന്മൂലം സഭയ്ക്കു സംഭവിച്ച തകർച്ചയുടെയും വളർച്ചയുടെയും കഥയാണ്.

1912 സെപ്റ്റംബർ 15-ാം തീയതി അബ്ദുൽ മശിഹാ പാത്രിയർക്കീസിന്റെ പ്രധാന കാർമ്മികത്വത്തിൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കപ്പെട്ടു. നിരണം വലിയപള്ളിയിൽ വച്ച് കണ്ടനാട് ഇടവകയുടെ പൗലോസ് മാർ ഈവാനിയോസിനെ പൗരസ്ത്യ കാതോലിക്കായായി അവരോധിച്ചു. 100 വർഷം തികയുന്നതിന് ഏതാനും ദിവസം മുമ്പ് കിഴക്കിന്റെ കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ഈ ഇടവകയുടെ 40-ാം വാർഷികാഘോഷങ്ങളിൽ സംബന്ധിച്ചു നമ്മെ അനുഗ്രഹിച്ചു. കാതോലിക്കേറ്റിന്റെ 100-ാം വാർഷിക ചടങ്ങുകളുടെ ഉദ്ഘാടനം 2012 സെപ്റ്റംബർ 9-ാം തീയതി ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയിൽ വച്ച് നടത്തപ്പെടുകയും ചെയ്തു.

# ഭാവിയിലേക്കു ചൂണ്ടുപലകയാകാവുന്ന ഒരു ചരിത്രം

## ഫാ. ഡോ. ഒ. തോമസ്

2000 വർഷത്തെ ചരിത്രമുള്ള ഒരു സഭയിൽ കേവലം 40 വർഷം മാത്രമുള്ള ഒരു ഇടവകയുടെ ചരിത്രത്തിന് എന്തു പ്രസക്തി? മൺമറഞ്ഞവരും, ജീവിച്ചിരിക്കുന്നവരുമായ (ചിലർ മെത്രാപ്പോലീത്താമാരുമാണ്) പലരെക്കുറിച്ചും, കുറേപേർക്കു സ്വീകാര്യവും വേറെ കുറെപ്പേർക്ക് അനിഷ്ടവുമാകാവുന്ന വിവരണങ്ങൾ പ്രസിദ്ധം ചെയ്യേണ്ട കാര്യമുണ്ടോ? ഇത്യാദിയുള്ള പ്രതികരണങ്ങൾ സ്വാഭാവികമായി ഉണ്ടാകാൻ സാദ്ധ്യതയുള്ള ഒന്നാണ് ബഹു. എ. കെ. ചെറിയാനച്ചന്റെ Bronx Diary അഥവാ "ബ്രോങ്ക്സ് സെന്റ് മേരീസ് ദേവാലയവും അമേരിക്കൻ ഭദ്രാസനവും" എന്ന ചരിത്രപുസ്തകം.

മാതൃരാജ്യത്തിൽ നിന്നും, സംസ്കാരത്തിൽ നിന്നും അടർത്തിമാറ്റി ആയിരക്കണക്കിന് മൈലുകൾ ദൂരത്തുള്ള മറ്റൊരു ഭൂഖണ്ഡത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ദേവാലയങ്ങൾ ഉണ്ടായിട്ട് 40 വർഷങ്ങളിൽ അധികം ആയില്ല എന്ന വസ്തുത പരിഗണിക്കുമ്പോൾ തീർച്ചയായും ഈ ഗ്രന്ഥത്തിനു പ്രസക്തിയുണ്ട്. മറ്റേ കാര്യം ചരിത്രനിർമ്മിതിയുടെ അനിവാര്യ ഘടകം തന്നെയാണ്. "Call a Spade a Spade" തൂമ്പായെ തൂമ്പായെന്നു വിളിക്കുക എന്ന തത്വത്തിലാണ് ചരിത്രനിർമ്മിതി നടക്കേണ്ടത്. അവിടെ പക്ഷപാതങ്ങൾക്കോ, കേവലാനുഭൂതികൾക്കോ (Sentimentals) സ്ഥാനമില്ല. അതിന്റെയർത്ഥം അധിക്ഷേപിക്കാനോ പുച്ഛിക്കാനോ ചരിത്രകാരന് അവകാശമുണ്ടെന്നല്ല. വസ്തുതകളെ അതിന്റെ തനതായ രൂപത്തിൽ അവതരിപ്പിക്കുക. ബാക്കി വായനക്കാർ തീരുമാനിച്ചുകൊള്ളും. ലക്ഷണമൊത്ത ചരിത്രകാരനെപ്പോലെ അസുഖകരമായ യാഥാർത്ഥ്യങ്ങൾ വെളിപ്പെടുത്തുമ്പോൾ അതിനെല്ലാം ആധികാരികമായ രേഖകൾ ചൂണ്ടിക്കാട്ടുന്നുവെങ്കിൽ, ഗ്രന്ഥകാരനോട് വ്യാഖ്യാനത്തിൽ നമുക്ക് വിയോജിക്കാമെങ്കിലും, ആധികാരികമായ ചരിത്രനിർമ്മിതിക്കുള്ള ചരിത്രകാരന്റെ അവകാശത്തെ നമുക്ക് ചോദ്യം ചെയ്യാനാവില്ല തന്നെ.

ഈ ഗ്രന്ഥം ഉയർത്തുന്ന കാതലായ ഒരു പ്രശ്നം ഉണ്ട്. അതിലേക്കു നാം പ്രവേശിക്കുമ്പോഴാണ് ഈ ഗ്രന്ഥത്തിന്റെ പ്രസക്തി കൂടുതൽ വ്യക്തമാകുന്നത്. അതായത് അമേരിക്കൻ ഭദ്രാസനത്തിന്, പൗരസ്ത്യ കാതോലിക്കായുടെ കീഴിലുള്ള മലങ്കര ഓർത്തഡോക്സ് സുറിയാനി

സഭയുമായിട്ടുള്ള ബന്ധം എങ്ങനെയായിരിക്കണം. അമേരിക്കൻ ഭൂഖണ്ഡത്തിൽ കുടിയേറിപാർത്തവരിൽ നല്ല പങ്കും അമേരിക്കൻ പൗരന്മാരായി കഴിഞ്ഞു. അവരുടെ മക്കളും ഇനി വരാൻ പോകുന്ന സന്തതിപരമ്പരകളും ജന്മംകൊണ്ടുതന്നെ അമേരിക്കൻ പൗരന്മാരാണ്. അവരുടെ മാതൃഭാഷയും സംസ്കാരവും കുടിയേറ്റക്കാരുടെ ആദ്യതലമുറയിൽ നിന്ന് വളരെ വ്യത്യസ്തവുമാണ്. ആദ്യ തലമുറക്കാരുടെ ഭാഷ പഠിക്കേണ്ടത് പുതിയ തലമുറയുടെ സാമൂഹികമായ ആവശ്യമല്ല. ആദ്യതലമുറയുടെ ആരാധനാ ഭാഷയെന്നതിൽ കവിഞ്ഞ് അവരുടെ വ്യാവഹാരിക ലോകത്തിൽ ആ ഭാഷയ്ക്കു സാംഗത്യമില്ല. ആ സ്ഥിതിക്ക് എന്തുകൊണ്ട് ഇപ്പോൾ തന്നെ അമേരിക്കൻ ഭദ്രാസനങ്ങൾ, കോട്ടയത്തെ കാതോലിക്കേറ്റിന്റെ നിയന്ത്രണത്തിൽ നിന്ന് സ്വതന്ത്രമായിക്കൂടാ? അമേരിക്കൻ മണ്ണിൽ അലിഞ്ഞുചേർന്ന് കൂടുതൽ ഫലഭൂയിഷ്ടമായി വളരുവാൻ ഇത്തരമൊരു മാറ്റം സഹായകമാകുമെന്ന് ചിന്തിക്കുന്ന അത്മായക്കാരും, വൈദികരും ആ ഭദ്രാസനങ്ങളിലുണ്ട്. അത്തരത്തിൽ ചിന്തിച്ച് പെരുമാറിയ മേൽപ്പട്ടക്കാരുമുണ്ടെന്ന് ഈ ഗ്രന്ഥം വെളിപ്പെടുത്തുന്നു. ഗ്രന്ഥകാരന് ഈ കാര്യത്തിൽ വ്യക്തമായ ഒരു നിലപാടുണ്ട്. മാതൃസഭയിൽ നിന്ന് വേറിട്ടുനിൽക്കാൻ സമയമായിട്ടില്ല എന്ന് അദ്ദേഹം ഉറച്ചു വിശ്വസിക്കുന്നു. സഭയുടെ പരമാദ്ധ്യക്ഷനായ പ. കാതോലിക്കാ ബാവായുടെ പേരിൽ പള്ളികൾ സ്ഥാപിക്കാനും, കൂദാശ ചെയ്യാനും, ഭദ്രാസന മെത്രാപ്പോലീത്താമാരെ നിയമിക്കാനും മലങ്കര മെത്രാപ്പോലീത്തായ്ക്ക് അവിടെ യഥേഷ്ടം പ്രവേശിക്കുവാനും അധികാരമുണ്ടെന്ന് സ്ഥാപിക്കുന്നത് മുകളിൽ പറഞ്ഞ തത്വത്തിൽ അധിഷ്ഠിതമാണ്. അതായത് തൽക്കാല പരിസ്ഥിതിയിൽ അമേരിക്കൻ ഭദ്രാസനം (ങ്ങൾ) മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ഭാഗമായി തന്നെ അമേരിക്കയിൽ നിൽക്കുകയും വളരുകയും വേണം. ഈ ഭിന്ന ആശയങ്ങൾ ഏറ്റുമുട്ടിയതിന്റെ രംഗവേദിയായത് ന്യൂയോർക്കിൽ, ബ്രോങ്ക്സിലുള്ള സെന്റ് മേരീസ് ദേവാലയമാണ്. അതിന്റെ ചുക്കാൻ പിടിക്കാനുള്ള നിയോഗം ചരിത്രപരമായോ, ദൈവികമായോ അതിന്റെ ജന്മം മുതൽ ഇന്നയോളം ഇടയനായി പ്രവർത്തിക്കുന്ന ബഹു. എ. കെ. ചെറിയാനച്ചനിൽ വന്നുചേർന്നു. ഭിന്നാഭിപ്രായത്തിന് നേതൃത്വം നൽകിയത് കാര്യപ്രാപ്തിയും, വാഗ്സാമർത്ഥ്യവും, ബുദ്ധിവൈഭവവും എല്ലാം ഒത്തുചേർന്ന ഒരു മെത്രാപ്പോലീത്താ ആയതിനാൽ സ്വാഭാവികമായും പോരാട്ടത്തിന് രൂക്ഷതയുണ്ടായി. ഇടവകയിൽത്തന്നെ വികാരിയച്ചന്റെ നിലപാടിനെ അനുകൂലിക്കുന്നവരും, മെത്രാപ്പോലീത്തായുടെ ചിന്താഗതിയെ തുണയ്ക്കുന്നവരും ഉണ്ടായിരുന്നതിനാൽ സംഘർഷം ആശയതലത്തിൽ നിന്നും മാറി മറ്റു പല തലങ്ങളിലേക്കും നീങ്ങി. കേസും നിയമവും കോടതിയും, സാമ്പത്തികച്ചെലവും, വ്യക്തിവൈരാഗ്യവുമെല്ലാം ഒത്തുചേർന്ന ഒരു പോരാട്ടമായി.

ആശയതലത്തിലുള്ള സംഘർഷമെന്നതിൽ കവിഞ്ഞ് വ്യക്തിപരമായി ഈ പോരാട്ടത്തിനെ വിലയിരുത്താൻ ഗ്രന്ഥകാരന് താൽപര്യമില്ല. അതു കൊണ്ടുതന്നെ വ്യക്തിപരമായി ആരേയും അധിക്ഷേപിച്ചതായിട്ടു തോന്നു ന്നില്ല. എന്നാൽ ശരിയെന്നു ബോധ്യമുള്ളതിനുവേണ്ടി നിലകൊള്ളു കയും, തെറ്റുകൾക്കെതിരെ പോരാടുകയും ചെയ്യുമ്പോഴുള്ള ധാർമ്മിക രോഷം വരികൾക്കിടയിലൂടെ വായിക്കാൻ കഴിയുന്നുണ്ട്. ധാർമ്മികരോഷ ത്തിന്റെ അംശം എടുത്തുമാറ്റണമെന്ന് വായനക്കാർക്ക് തോന്നിയാൽ അവരെ കുറ്റപ്പെടുത്തുന്നില്ല. എന്നാൽ ഗ്രന്ഥകാരന്റെ രചന ഒരു പരിധി വരെ ധാർമ്മികരോഷത്തിൽ നിന്നുളവായതും ഭാവിയിൽ സഭയുടെ ഉള്ളിൽ "ശൂന്യമാക്കുന്ന മ്ലേഛത നിൽക്കരുതാത്തിടത്ത് നിൽക്കരുത്" എന്നുള്ള സദുദ്ദേശ്യത്തോടും കൂടിയുള്ളതാണ്.

പുരോഹിതന്മാർ ജീവിതത്തിൽ സ്വീകരിക്കേണ്ട ആദർശപരമായ ചില വസ്തുതകളുണ്ട്. ദൈവത്തോടുള്ള അനുസരണവും, സഭയോടുള്ള സ്നേഹവും. ഇതു നഷ്ടപ്പെടുത്തിക്കൊണ്ട് അധികാരസ്ഥാനങ്ങളോടു കീഴടങ്ങിയും ഒത്തുതീർപ്പുണ്ടാക്കിയും സഭാശുശ്രൂഷ നടത്തിയാൽ താൽ ക്കാലിക നേട്ടങ്ങളുണ്ടാകുമെങ്കിലും, തനിക്കു തന്നെയോ, സഭയ്ക്കോ ഭാവിയിൽ അതു പ്രയോജനം ചെയ്യുകയില്ല. ദൈവത്തേയും സഭയേയും സ്നേഹിച്ചും, ശുശ്രൂഷിച്ചുമുള്ള ഒരു ശൈലിയാണ് ഈ ഇടയൻ ബ്രോങ്ക്സ് പള്ളിയിൽ നിർവഹിച്ചു വന്നിട്ടുള്ളത്. എല്ലാവർക്കും അതേ പടി അങ്ങനെ ബോദ്ധ്യമായിട്ടുണ്ടാവില്ല. എങ്കിലും ആ തരത്തിലുള്ള ലക്ഷ്യബോധമെങ്കിലും അദ്ദേഹത്തിന്റെ ശുശ്രൂഷയ്ക്കുണ്ട് എന്ന് പറ യാതിരിക്കാൻ സാധിക്കുകയില്ല. ചാരിറ്റി പ്രവർത്തനങ്ങൾക്ക് അമേരി ക്കയിലെ എല്ലാ ഇടവകകളും, വിശ്വാസികളും കൈതുറന്ന് സഹായി ക്കാറുണ്ട്. ചാരിറ്റിയുടെ സ്വഭാവമില്ലാത്ത അതേസമയം സഭയുടെ ഭാവിക്ക് അത്യന്താപേക്ഷിതമായ ചില നിർമ്മാണ പ്രവർത്തനങ്ങൾ അത്ര പ്രാധാ ന്യമുള്ളതല്ല, എന്ന നിലയിൽ ചിന്തിക്കുന്നവർ അവിടെയുമിവിടെയുമൊ ക്കെയുണ്ട്. എന്നാൽ ബ്രോങ്ക്സ് ഇടവക ഈ കാര്യത്തിൽ വ്യക്തമായ വിവേചനത്തോടെ തന്നെ ഇന്നയോളം പ്രവർത്തിക്കുന്നു. സഭയുടെ പൊതു ആവശ്യങ്ങൾക്ക് നിർലോഭമായ കൈത്താങ്ങലാണ് ഈ ഇട വക എന്നും നൽകിക്കൊണ്ടിരിക്കുന്നത്. വൈദികസെമിനാരിയിലെ ചില പ്രോജക്ടുകൾക്ക് ഞാൻ സമീപിച്ചപ്പോഴൊക്കെ അകമഴിഞ്ഞു സഹാ യിച്ചിട്ടുള്ളത് നന്ദിയോടെ ഇവിടെ സ്മരിക്കുന്നു. മറ്റ് ഇടവകകളെ ഇവിടെ വിസ്മരിക്കുകയല്ല. മറിച്ച് ഇടവകയുടെ സംഖ്യാബലം കൊണ്ടും സഭ യെക്കുറിച്ചുള്ള കാഴ്ചപ്പാടുകൊണ്ടും താരതമ്യേന മറ്റുള്ളവരേക്കാൾ കൂടു തലായി ഈ കാര്യത്തിൽ സഹായിക്കാൻ അവർക്കു സാധിച്ചിട്ടുണ്ട് എന്നുള്ളത് മറച്ചുവെക്കാനാവാത്ത ഒരു യാഥാർത്ഥ്യമാണ്.

ഈ പുസ്തകത്തിലെ മറ്റൊരു ഉൾക്കാഴ്ച വ്യക്തിപരമായി എനിക്ക് ഏറെ ഹൃദ്യമായി. അതായത് ധനം, അധികാരം, പദവി എന്നിവ കൈയാളുന്നവരെ അകാരണമായും വസ്തുതാവിരുദ്ധമായും, പുകഴ്ത്തുന്ന അനാകർഷണമായ ഒരു വ്യക്തിപൂജ കുറച്ചു പതിറ്റാണ്ടുകളായി സഭയിലും, സമൂഹത്തിലും വളർന്നുകൊണ്ടാണിരിക്കുന്നത്. എല്ലാ വലിയ മനുഷ്യരിലും ദൗർബല്യങ്ങളും ബലഹീനതകളുമുണ്ട്. അതുപോലെ സ്ഥാനമാനങ്ങൾ ഇല്ലാത്ത സാധാരണ മനുഷ്യരിൽ ഒട്ടനവധി നന്മകളുമുണ്ട്. അതിപ്രഗത്ഭരായവരുടെ ചിലപ്പോഴത്തെ നിസ്സഹായത, എല്ലാവരേയും തൃപ്തിപ്പെടുത്താൻ ശ്രമിക്കുമ്പോൾ സത്യം ബലികഴിക്കപ്പെടുന്നത്, ധനം, അധികാരം, സ്തുതിപാടൽ ഇവയ്ക്കുള്ള കീഴടങ്ങൽ. സഭയേക്കാൾ സ്വന്ത താൽപര്യങ്ങളുടെ സംരക്ഷണം, ആടുകളെ കരുതാത്ത ഇടയന്മാർ, പാവപ്പെട്ട വിശ്വാസികളിൽ നിന്നു പിരിച്ചെടുത്ത പണത്തിന്റെ ദുർവ്യയം, ഒടുവിൽ ആർക്കും പ്രയോജനപ്പെടാതെ എന്നന്നേക്കുമായുള്ള നഷ്ടപ്പെടൽ, ഇടവകകളിലെ ഗ്രൂപ്പുവഴക്കുകളിൽ സംഭവിക്കുന്ന ആത്മീയാധപതനം, വലിയ മനുഷ്യരുടെ ചിലപ്പോഴത്തെ അൽപ്പത്തരം ഇവയൊക്കെ പരാമർശന വിധേയമാക്കിയിരിക്കുന്നത് ആരേയും അധിക്ഷേപിക്കാനല്ല; മറിച്ച് ദൈവം ഒരുവനേ പരിപൂർണ്ണ നന്മയുള്ളുവെന്നും, നാമെല്ലാവരും അവന്റെ കൃപയിൽ ആശ്രയിച്ച്, ദൈനംദിനമുള്ള തെറ്റുകളെ തിരുത്തി നന്മയിൽ വളരണമെന്ന് സഭയെ സ്നേഹിക്കുന്ന എല്ലാവരേയും ഈ ഗ്രന്ഥം പ്രബോധിപ്പിക്കുന്നതായി തോന്നുന്നു. എല്ലാം തികഞ്ഞ ഇടവകയെന്ന നിലയിൽ ബ്രോങ്ക്സ് പള്ളിയെ ഗ്രന്ഥകർത്താവ് ചിത്രീകരിച്ചിട്ടില്ല. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷന്റെ കീഴിൽ അമേരിക്കൻ ഭദ്രാസനം നിലകൊള്ളണമെന്ന തത്വത്തിനായി ബ്രോങ്ക്സ് ഇടവക പോരാടി. അതിന്റെ ഫലമായി അമേരിക്കൻ പള്ളികൾക്ക് അത്തരത്തിൽ 'ഇൻകോർപറേഷൻ' ഉണ്ടാക്കുവാൻ ഒടുവിൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് സാദ്ധ്യമായി എന്നത് രേഖകളുടെ അടിസ്ഥാനത്തിൽ ചൂണ്ടിക്കാട്ടുമ്പോൾ അത് അംഗീകരിക്കാതിരിക്കാൻ ആർക്കും സാധ്യമല്ല.

പ്രധാന ഇതിവൃത്തത്തോട് അനുബന്ധമായി പൗരോഹിത്യ ശുശ്രൂഷയിലൂടെ ലഭിച്ചിട്ടുള്ള ഉൾക്കാഴ്ചകൾ, പ്രവാസിജീവിതത്തിലെ ആദ്യകാല ദുരിതങ്ങൾ, പിതാക്കന്മാരെക്കുറിച്ചുള്ള പഠനങ്ങൾ, അമേരിക്കയിലെ മറ്റു സഭകളെക്കുറിച്ചും, സാമൂഹ്യ ജീവിതത്തെക്കുറിച്ചുമുള്ള നിരീക്ഷണങ്ങൾ ഇവയൊക്കെ ശ്രദ്ധേയമാണ്.

ബ. അച്ചൻ എഴുതിയ എല്ലാ പുസ്തകങ്ങളും ഞാൻ വായിച്ചിട്ടുണ്ട്. ചിലതിന് ആസ്വാദനക്കുറിപ്പും എഴുതിയിട്ടുണ്ട്. സവിശേഷതയായിട്ടുള്ള ഒരു കാര്യം ഏതെങ്കിലും ആന്തരിക സംഘർഷമോ ആവശ്യകതയോ

ശക്തമായ ഉൾപ്രേരണയോ ഉണ്ടായിട്ടാണ് അദ്ദേഹം എഴുതുന്നത്. അതിന്റെ പിന്നിൽ വായനയുണ്ട്, പഠനമുണ്ട്, ശക്തമായ ആലോചനയുണ്ട്. വിഷയങ്ങളുടെ അവതരണത്തിന് അസാധാരണമായ ചാരുതയുണ്ട്. 40 വർഷത്തിലധികം അമേരിക്കയിൽ വസിച്ച ബ. അച്ചന് തന്റെ മാതൃഭാഷ അനായാസമായും സുന്ദരമായും എഴുതാനുള്ള കഴിവുണ്ട്. ഓരോ വരിയിലും തന്റെ ആത്മാംശം ശക്തമായി നിഴലിക്കുന്നതിനാൽ വളരെ കൃത്യമായ പദങ്ങൾ തെരഞ്ഞെടുത്ത് ഉപയോഗിക്കാനും സാദ്ധ്യമാകുന്നു.

ബ്രോങ്ക്സ് ഇടവകയുടെ ചരിത്രത്തിന് അമേരിക്കൻ ഭദ്രാസനവുമായി അടുത്ത ബന്ധമുണ്ട്. അമേരിക്കൻ ഭദ്രാസനങ്ങൾക്ക് കാതോലിക്കേറ്റുമായുള്ള ബന്ധം എങ്ങനെയായിരിക്കണമെന്നുള്ളത് അനതിവിദൂര ഭാവിയിൽ തന്നെ തീക്ഷ്ണമായ ചർച്ചകൾക്കു വിധേയമാകുവാൻ പോകുന്ന വിഷയമാണ്. അതിനാൽ ഇതു ചരിത്രപുസ്തകമല്ല. ഭാവിയിലേക്കുള്ള ചൂണ്ടുപലകയാണ്. ഒരു തത്വത്തിനുവേണ്ടി നിലകൊള്ളുകയും അതിനുവേണ്ടി യാതനകൾ സഹിക്കുകയും ചെയ്ത ഒരു ശ്രേഷ്ഠ പുരോഹിതൻ ഉത്തമബോദ്ധ്യത്തോടെ കുറിച്ചുവെച്ച യാഥാർത്ഥ്യങ്ങളുടെ രേഖാചിത്രം മലങ്കരസഭയുടെ മുന്നോട്ടുള്ള പ്രയാണത്തിൽ ഒരു ദീപസ്തംഭമായി നിലകൊള്ളാൻ സാദ്ധ്യത വളരെയുണ്ട്.

# സമർപ്പണം

ഒരു പുരോഹിതന്റെ വൈദിക ശുശ്രൂഷയുടെ വിജയവും, പരാജയവും ഏറെക്കുറെ തന്റെ കുടുംബാന്തരീക്ഷത്തെ കൂടെ ആശ്രയിച്ചിരിക്കുന്നു വെന്നു പറയാം. എന്റെ വൈദിക ശുശ്രൂഷ വിജയമോ, പരാജയമോ എന്നു പറയുവാൻ എനിക്കറിഞ്ഞു കൂടാ. എന്തെങ്കിലും വിജയാംശം അതിൽ ഉണ്ടെങ്കിൽ അതിനു കാരണക്കാരി 41 വർഷം മുമ്പ് ദൈവം എന്നോടു കൂട്ടിയോജിപ്പിച്ച ആളാണ്. കുട്ടികളെ വളർത്തുന്ന കാര്യത്തിലും അവ ർക്കു ആവശ്യമായ ധനസമ്പാദനമാർഗ്ഗങ്ങളിലും മറ്റും വളരെ ഉത്സാഹി ക്കുകയും, അതിനുവേണ്ടി പ്രാർത്ഥിക്കയും ചെയ്തു ജീവിക്കുവാൻ ദൈവം അവരെ സഹായിച്ചു. എന്റെ സഹോദരിയെയും ഞാൻ ഈ സമയം ഓർക്കുന്നു. ദുഃഖകാലങ്ങളും സന്തോഷകാലങ്ങളും മറ്റെല്ലാവ രെയുംപോലെ ഞങ്ങൾക്കും ഉണ്ടായിട്ടുണ്ട്. അതു ലോകത്തിന്റെ ഗതി യാണല്ലോ. അപ്പോഴെല്ലാം പരസ്പരം കുറ്റം പറയാതെ ദൈവഇഷ്ടം എന്നു കരുതി പരാതികൾ പറയാതെ ജീവിക്കയും നിങ്ങളിൽ ഏറിയ ആളുകളും 'കൊച്ചമ്മ" എന്നു വിളിക്കയും ചെയ്യുന്ന മോളി ചെറിയാനും, ഈ ഇടവകയിൽ ആരംഭകാലം മുതൽ എന്നോടു ചേർന്നു നിന്ന് സഭ യുടെ കൊമ്പിനെ ഉയർത്തുവാൻവേണ്ടി പ്രവർത്തികൊണ്ടും, വാക്കു കൊണ്ടും സഹായിച്ച എല്ലാ സഹോദരീ സഹോദരന്മാർക്കുമായി ഈ പുസ്തകം സമർപ്പിക്കുന്നു.

# ഉള്ളടക്കം

**ഒന്നാം ഘട്ടം**

**രണ്ടാംഘട്ടം**



**മൂന്നാംഘട്ടം**



**അനുബന്ധം**

# ബ്രോങ്ക്സ് സെന്റ് മേരീസ് ദേവാലയവും, അമേരിക്കൻ ഭദ്രാസനവും

**ഒന്നാംഘട്ടം: ആരംഭം**

വടക്കേ അമേരിക്കയിൽ ന്യൂയോർക്ക് പട്ടണത്തിന്റെ 5 ബോറോകളിൽ (വിഭാഗം) ഒന്നായ ബ്രോങ്ക്സ് പട്ടണത്തിലെ നോർവുഡ് വിഭാഗത്തിലാണ് ഈ ദേവാലയം സ്ഥിതിചെയ്യുന്നത്. 40 വർഷം പ്രായം മാത്രമാണ് ഈ ദേവാലയത്തിനുള്ളത്. എങ്കിലും അമേരിക്കൻ ഭദ്രാസന ചരിത്രത്തിൽ ഈ ഇടവകയ്ക്ക് അതുല്യമായ ഒരു സ്ഥാനമുണ്ട്.

1972 നവംബർ മാസത്തെ ആദ്യ ഞായറാഴ്ച ആദ്യമായി ഈ ഇടവകയിൽ വിശുദ്ധ കുർബാന അർപ്പിച്ചു. ഒരു പ്രത്യേക സാഹചര്യത്തിലാണ് ഇതു സംഭവിപ്പാൻ ഇടയായത്. ഞങ്ങൾ കൂടി നടന്നിരുന്ന ന്യൂയോർക്കിലെ ഏക ഇൻഡ്യൻ ഓർത്തഡോക്സ് ദേവാലയത്തിലെ അന്നത്തെ നേതൃത്വം പള്ളി ഇടവകയുടെ ലക്ഷ്യത്തെക്കുറിച്ച് പൂർണ്ണമായ അവബോധത്തോടെയല്ല പ്രവർത്തിച്ചിരുന്നത് എന്നുള്ളതും, അവിടെ രൂഢമൂലമായ ചിന്താഗതി മാറ്റിയെടുക്കാൻ ശ്രമിച്ചിട്ടും സാധിക്കാതെ വന്നതുമാണ് ഈ വഴിയിലേക്കു തിരിയുന്നതിന് 2 വൈദികരെ പ്രേരിപ്പിച്ചത്. യശ്ശഃശരീരനായ ഫാ. ജോൺ മാത്യുവും, ഇതു എഴുതുന്നയാളും ചേർന്ന് ഈ പുതിയ സംരംഭത്തിനു നേതൃത്വം നൽകി.

മലങ്കരസഭയുടെ ഭരണഘടനയ്ക്കു വിധേയമായും, പാരമ്പര്യങ്ങൾ പാലിച്ചുംപോരുന്ന ഒരു ഇടവകയാണ് ഞങ്ങൾ വിഭാവനം ചെയ്തത്. അമേരിക്കയിൽ Non-Profit ഓർഗനൈസേഷൻ എല്ലാം തന്നെ സ്റ്റേറ്റുമായി രജിസ്റ്റർ ചെയ്തിരിക്കണം. അങ്ങനെ ചെയ്യുന്നതിന്റെ പ്രത്യേക ഉദ്ദേശ്യം ടാക്സ് കൊടുക്കുന്നതിൽ നിന്നും ഇവ ഒഴിവാക്കപ്പെടേണ്ടതിനാണ്. വലിയ സഭകൾക്ക് അവരുടേതായ 'ആർട്ടിക്കിൾ' സ്റ്റേറ്റിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. എന്നാൽ സാധാരണയായി ആരംഭിക്കുന്ന സഭകൾ പൊതുവായി 'ആർട്ടിക്കിൾ–10' എന്ന ഗ്രൂപ്പിൽ രജിസ്റ്റർ ചെയ്യപ്പെടുകയാണ് പതിവ്. വളരെ അയഞ്ഞ നിയമങ്ങളാണ് ഇതിൽ ചേർത്തിരിക്കുന്നത്. 5–ഓ 7–ഓ 9–ഓ ആളുകളുടെ പേരിൽ ഈ രജിസ്ട്രേഷൻ നടത്താം. അവർക്ക് 'ബോർഡ് ഓഫ് ട്രസ്റ്റീസ്' എന്നാണ് പേര്. ഈ ആളുകളാണ് ഈ ഓർഗനൈസേഷന്റെ ഭരണാധികാരികൾ. ഇവർക്ക് കാലക്രമവും വച്ചിട്ടുണ്ട്. ഓരോ വർഷവും ഒന്നിലധികം ആളുകൾ മാറിവരും. അത് അങ്ങനെ ഒരു സൈക്കിൾ ക്രമത്തിൽ നടന്നുകൊണ്ടിരിക്കും. നമ്മെപ്പോലെ ശ്ലൈഹിക പാരമ്പര്യമുള്ള ഒരു സഭയ്ക്ക് അംഗീകരിക്കാൻ സാധിക്കാത്ത പല കാര്യങ്ങളും ഈ ആർട്ടിക്കിളിൽ ഉണ്ടെങ്കിലും, മറ്റു

നിവർത്തി ഇല്ലാത്തതിനാൽ ഇവ അംഗീകരിക്കേണ്ടതായി വരുന്നു. എന്നാൽ നമുക്ക് രക്ഷപെടാനുള്ള ഒരു മാർഗ്ഗം, ഈ രജിസ്ട്രേഷൻ നാം നടത്തുമ്പോൾ, നമുക്ക് ഒരു ബൈലോ ഉണ്ടായിരിക്കണം. ആ ബൈലോ നമുക്ക് നമ്മുടെ താല്പര്യമനുസിച്ച് എഴുതാം. അതായിരിക്കും നമ്മെ സംബന്ധിച്ച് അനുസരിച്ചു പോകാവുന്ന നിയമാവലി. പുരാതന സഭയായ നമുക്ക് 11-ാം നൂറ്റാണ്ടു മുതൽ തന്നെ എഴുതപ്പെട്ട കാനോൻ നിയമങ്ങളുണ്ട്. അവയാണ് നമ്മുടെ അളവുകോൽ. ഇൻഡ്യയിലുള്ള സുറിയാനി സഭയെക്കുറിച്ചു പറയുമ്പോൾ 1934-ൽ പാസ്സാക്കിയ ഭരണഘടനയാണ് നമ്മുടെ നടപടിക്ക് ആധാരം. അതിന്റെ അടിസ്ഥാനത്തിലാണ് സഭ ഭരിക്കപ്പെടുന്നത്.

ന്യൂയോർക്ക് പട്ടണത്തിലുണ്ടായിരുന്ന ഞങ്ങൾ ആരാധനയിൽ സംബന്ധിക്കാൻ പോയിരുന്ന, ദേവാലയവും ആർട്ടിക്കിൾ 10 അനുസരിച്ചാണ് രജിസ്റ്റർ ചെയ്തത്. 5-ഓ 7-ഓ പേർ ചേർന്നു നടത്തിയ ഈ രജിസ്ട്രേഷനിൽ അന്ന് ഇവിടെയുണ്ടായിരുന്ന 4 പട്ടക്കാരിൽ ഒരാളെപ്പോലും ചേർത്തിരുന്നില്ല. രണ്ടു, മൂന്നു ശെമ്മാശ്ശന്മാരുമുണ്ടായിരുന്നു. രജിസ്ട്രേഷൻ നടത്തിക്കഴിഞ്ഞാണ് പട്ടക്കാർ വിവരമറിയുന്നതു തന്നെ. ഈ സമയത്ത് ഞാൻ ഇവിടെയെത്തിയിരുന്നില്ല. കോട്ടയത്തായിരുന്നു. ഈ ഗൂഢപ്രവർത്തി ഏതാനും ആളുകളെ ചൊടിപ്പിച്ചിരുന്നു. ഇതൊരു ചെറിയ കോലാഹലമായി പരിണമിച്ച സമയത്താണ് ഞാൻ ന്യൂയോർക്കിൽ എത്തിച്ചേരുന്നത്.

ആരാധനയിൽ വന്നു സംബന്ധിക്കുന്നത് 20, 25 പേരായിരിക്കും. ഇതിൽ മറ്റു സഭാവിഭാഗത്തിൽപെട്ടവരും ഉണ്ടായിരുന്നു. ധാരാളം പാഴ്വാക്കുകൾ ഈ രജിസ്ട്രേഷൻ നടത്തിയവർ മനപൂർവ്വമല്ലെങ്കിലും പറയാറുണ്ടായിരുന്നു. ഇവിടെ (അമേരിക്കയിൽ) കിഴക്കുള്ള സഭയിലെ നേതൃത്വത്തിന് ഒരു അധികാരവും ഉണ്ടായിരിക്കയില്ല; കാതോലിക്കായ്ക്കോ മെത്രാന്മാർക്കോ ഇവിടെ അവകാശാധികാരങ്ങൾ ഉണ്ടാവുകയില്ല. “ഞങ്ങൾ ആക്കുന്ന അച്ചൻ, ഞങ്ങളുടെ അച്ചൻ” ഇങ്ങനെ പോയി വർത്തമാനങ്ങൾ.

ഇടവകാംഗങ്ങൾ എല്ലാംതന്നെ ചെറുപ്പക്കാർ, സഭ-ഇടവക ബന്ധങ്ങളെക്കുറിച്ചൊന്നും അറിവില്ലാത്തവർ എന്നവിധം പെരുമാറിയിരുന്നു. എന്നാൽ ഈയാളുകളെ വേണ്ടവിധം സ്വാർത്ഥതാല്പര്യ സംരക്ഷണത്തിനു പ്രയോജനപ്പെടുത്താൻ ചിലർ ആഗ്രഹിച്ചിരുന്നതായി പിന്നീടു വരുന്ന ചരിത്രത്തിൽ നിന്നും നമുക്കു മനസ്സിലാക്കാവുന്നതാണ്.

1972 ഏപ്രിൽ 17-ാം തീയതിയാണ് ഞാൻ അമേരിക്കയിൽ എത്തിയത്. ജോൺ മാത്യു അച്ചൻ താമസിച്ചിരുന്ന ബിൽഡിംഗിലെ വേറൊരു

അപ്പാർട്ടുമെന്റിലായിരുന്നു മോളി (എന്റെ സഹധർമ്മിണി) യും താമസിച്ചിരുന്നത്. ആദ്യത്തെ ഞായറാഴ്ച ഞങ്ങൾ ജോൺ മാത്യു അച്ചന്റെ കുടുംബവുമൊത്ത് പള്ളിയിൽ പോയി ആരാധനയിൽ സംബന്ധിച്ചു. പട്ടക്കാർ നാലു പേരും മാസത്തിലെ ഓരോ ആഴ്ചകൾ സൗകര്യാർത്ഥം തെരഞ്ഞെടുത്ത് വി. കുർബാന അണച്ചുപോന്നു. ഞാൻ വന്നപ്പോൾ അഞ്ചാമതായി. ഒരു മാസം 4 ഞായറാഴ്ചയല്ലേ ഉള്ളൂ. എന്നാൽ ആ വർഷം ഏപ്രിൽ മാസത്തിൽ 5 ഞായറാഴ്ചകളുണ്ടായിരുന്നു. 5-ാമത്തെ ആഴ്ചയ്ക്കു അവകാശി ഇല്ലാതിരുന്നതിനാൽ അന്നു വികാരിയായിരുന്ന ഡോ. കെ. എം. സൈമൺ അച്ചൻ എന്നെ "നിർബന്ധിച്ച്" 5-ാം ഞായറാഴ്ച വി. കുർബാന ചൊല്ലിച്ചു.

'നിർബന്ധിച്ച്' വി. കുർബാന ചൊല്ലിച്ചു എന്നു പറഞ്ഞതിനെക്കുറിച്ച് അല്പം വിശദീകരിക്കേണ്ടതായി വരുന്നു. ഞാൻ നാട്ടിൽ നിന്നും പോരുമ്പോൾ കോട്ടയം എം. ഡി. സെമിനാരിയിൽ അദ്ധ്യാപകനായിരുന്നു. ബോർഡിംഗ് ഹോമിന്റെ ചുമതല കൂടി സ്കൂൾ മാനേജരായിരുന്ന പാറേട്ട് മാർ ഈവാനിയോസ് തിരുമേനി എന്നെ ഏല്പിച്ചു. അതിന്റെ കാരണത്തെക്കുറിച്ചൊന്നും ഇപ്പോൾ പറയുന്നില്ല. ബോർഡിംഗ് ഹോം ഇന്നത്തെ മാർ ഏലിയാ കത്തീഡ്രലിന്റെ തെക്കുഭാഗം ചേർന്നുള്ള ഒരു കെട്ടിടമായിരുന്നു. ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ (പിന്നീട് മാത്യൂസ് പ്രഥമൻ കാതോലിക്കാ) തിരുമേനി താമസിച്ചിരുന്നത് ഏലിയാ കത്തീഡ്രലിനോടു ചേർന്നു വടക്കുവശത്തുള്ള കെട്ടിടത്തിലായിരുന്നു. അദ്ദേഹത്തിന്റെ ഭദ്രാസന ഓഫീസും അവിടെത്തന്നെയായിരുന്നു. സ്കൂളിലെ ജോലിയോടൊപ്പം, ബോർഡിംഗ് ഹോമിന്റെ ചുമതല കൂടി വന്നപ്പോൾ വലിയ ഭാരമായിരുന്നു. ഒട്ടും സമയം വൃഥാ ചെലവാക്കാൻ എനിക്കു കിട്ടാറില്ലായിരുന്നു. നമ്മുടെ മെത്രാപ്പോലീത്തന്മാർക്ക് പൊതുവേയുള്ള ഒരു രീതിയുണ്ട്. വല്ലപ്പോഴും ചെന്ന് കൈ മുത്തി അല്പസമയം സംസാരിച്ചുപോരുന്നവരോട് ഒരു പ്രത്യേക താല്പര്യം ഉണ്ടാകുന്നു. അതു സ്വാഭാവികം മാത്രമാണു താനും. എനിക്ക് ഒട്ടും സമയം ഇങ്ങനെ ചെലവാക്കാൻ ഇല്ലാതിരുന്നതുകൊണ്ട് തിരുമേനി എന്നെക്കുറിച്ച് എന്തു ചിന്തിച്ചിരുന്നു എന്നറിഞ്ഞു കൂടാ. എങ്കിലും തിരുമേനിയുടെ സ്വന്തം കൈകൊണ്ട് നട്ടുവളർത്തിയ ഒരു ചെറിയ പൂന്തോട്ടത്തിൽ അദ്ദേഹം ഇറങ്ങി ചെടികൾക്കു വളമിടുകയും മറ്റും ചെയ്യുന്ന സമയങ്ങളിൽ അടുത്തു ചെന്നു നിന്നു സംസാരിച്ചിട്ടുണ്ട്. വളരെ ശാന്തമായും, സന്തോഷമായും പെരുമാറുന്ന സമയങ്ങളായിരുന്നു അങ്ങനെയുള്ള അവസരങ്ങൾ.

അദ്ദേഹമാണ് ഞങ്ങളുടെ വിവാഹം ആശീർവദിച്ചതും, എനിക്കു പൂർണ്ണശെമ്മാശുപട്ടം നൽകിയതും. രണ്ടും ഏലിയാ കത്തീഡ്രലിൽ വച്ചാ

യിരുന്നു. അമേരിക്കയിലേക്കു പോരുന്നതിനടുത്ത ദിവസം ഞാൻ തിരുമേനിയോട് യാത്ര ചോദിക്കാൻ ചെന്നു. നേരത്തെ തന്നെ ന്യൂയോർക്കിലുള്ള ഏക ദേവാലയത്തിൽ അസ്വസ്ഥതകൾ ഉള്ളതായി ബാഹ്യകേരള ഭദ്രാസന ഓഫീസിൽ നിന്നും മനസ്സിലാക്കിയിരുന്നു. സംസാരമദ്ധ്യേ തിരുമേനി ഇങ്ങനെ പറഞ്ഞു: "അച്ചൻ അവിടെ ചെന്നു കഴിഞ്ഞാൽ വളരെ സൂക്ഷിക്കണം. അവിടെയുള്ള നമ്മുടെ ഇടവകയിൽ സന്തോഷമില്ലാത്ത വിധമാണ് കാര്യങ്ങൾ നീങ്ങുന്നത്. ലീഡർഷിപ്പിന്റെ തകരാറ് അവിടെ അത്യധികമായുണ്ട്. അവർ ഒരു ബൈലോ നമ്മുടെ പേർക്കയച്ചു തന്നു. അതിൽ അംഗീകരിക്കാൻ കഴിയാത്ത പല കാര്യങ്ങളും ഉൾക്കൊള്ളിച്ചിരുന്നു. നാം അതിൽ തിരുത്തൽ വരുത്തി അയച്ചു കൊടുത്തു. പിന്നെയും അവർ അവർക്കു തോന്നിയതുപോലെ എന്തോ ഒക്കെ എഴുതി അയച്ചു. ... ഇങ്ങനെയാണ് അവിടുത്തെ കാര്യങ്ങൾ നീങ്ങുന്നത്....." തിരുമേനി പറഞ്ഞതെല്ലാം ഞാൻ മൂളിക്കേട്ടു. കുറെ സംസാരിച്ചു കഴിഞ്ഞ് യാത്ര ചോദിച്ചു കൈ മുത്തി പിരിഞ്ഞു.

തിരുമേനിയുമായി സംസാരിച്ചു കഴിഞ്ഞ് മുറിയിൽ ചെന്നപ്പോൾ, സെമിനാരിയിൽ നിന്നും കെ. സി. തോമസച്ചൻ വിളിച്ചിരുന്നുവെന്നും, അമേരിക്കയിലേക്കു പോകുന്നതിനു മുമ്പേ അദ്ദേഹത്തെ ചെന്നു കാണണമെന്നും പറഞ്ഞതായും അറിഞ്ഞു. അടുത്തദിവസം രാവിലെ തന്നെ ഞാൻ സെമിനാരിയിൽ പോയി അദ്ദേഹവുമായി സംസാരിച്ചു. ഒന്നു രണ്ടു പ്രാവശ്യം സ്റ്റുഡന്റ് കോൺഫ്രൻസുകളിൽ വച്ച് അദ്ദേഹത്തെ കണ്ടിട്ടുള്ളതല്ലാതെ അടുത്തു പരിചയപ്പെടുവാൻ ഇടയായിട്ടില്ലായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ സഹോദരന്മാരായ ബഹുമാന്യരായ ലാസ്സർ കോറെപ്പിസ്ക്കോപ്പാ റമ്പാച്ചനോടും, കെ. സി. മാത്യു കോറെപ്പിസ്ക്കോപ്പായോടും, സഹോദരി ബഥനി ആശ്രമത്തിലെ സിസ്റ്റർ മറിയമിനോടും എനിക്ക് വളരെയടുത്തു പെരുമാറുവാൻ ഇടയായിട്ടുണ്ട്. സംസാരമദ്ധ്യേ കെ. സി. തോമസച്ചൻ അമേരിക്കയിലെ ഇടവകയെക്കുറിച്ചും മറ്റും സംസാരിക്കവേ, അത്താനാസിയോസ് തിരുമേനി പറഞ്ഞ ആ വസ്തുത കേട്ടു എന്നു തോന്നത്തക്കവിധം പറയുകയുണ്ടായി. അതായത് അമേരിക്കയിലെ പ്രശ്നത്തിനു പ്രധാന കാരണം അവിടെ ലീഡർഷിപ്പ് ഇല്ലാത്തതാണെന്ന്. അച്ചൻ അവിടേക്കു ഇപ്പോൾ പോകുന്നുവെന്നു കേൾക്കുന്നത് സന്തോഷകരമാണെന്നും കൂട്ടിച്ചേർത്തു.

1972 ഏപ്രിൽ മാസത്തിലാണ് ഞാൻ കോട്ടയത്തു നിന്നും അമേരിക്കയിലേക്ക് പോരുന്നത്. ആ സമയം നമ്മുടെ സഭയുടെ പൊതുവായുള്ള സ്ഥിതിയെക്കുറിച്ച് ഒരു വാക്കു മാത്രം പറഞ്ഞുകൊണ്ട് നിറുത്തിക്കൊള്ളാം.

"അപ്രേം ആബൂദി" എന്നു പേരുള്ള ഒരു ശീമ റമ്പാനെ പാത്രിയർക്കീ

സിന്റെ പ്രതിനിധി എന്ന പേരിൽ നാട്ടിലേക്കു കടത്തിവിട്ട ഒരു സമയമായിരുന്നു അത്. അദ്ദേഹത്തിന് നമ്മുടെ പരിശുദ്ധ സുന്നഹദോസിൽ ഒരു കസേരയുണ്ടായിരിക്കണം എന്നും മറ്റുമുള്ള ഡിമാന്റുകൾ വച്ച്, സഭയിലെ 12 വർഷത്തെ സമാധാന കാലഘട്ടത്തിന് വിരാമമിടണമെന്ന നിശ്ചയത്തോടെ പാത്രിയർക്കീസ് ഭാഗത്ത് ഏതാനും ആളുകൾ അവിശ്രമം പരിശ്രമിക്കുന്ന കാലം. "അന്ത്യോഖ്യൻ മൂവ്മെന്റ്", "സിംഹാസനപ്പള്ളികൾ" എന്നിങ്ങനെ ഓരോ പേരിൽ വിഘടനം ഉണ്ടായിക്കൊണ്ടിരിക്കുന്നു. മാർത്തോമ്മായുടെ സിംഹാസനം ഒരു മിഥ്യാ സൃഷ്ടിയാണെന്നും മറ്റും പ്രസ്താവിച്ചുകൊണ്ടുള്ള കുപ്രസിദ്ധമായ 203/1970 കല്പന പാത്രിയർക്കീസ് അയച്ചു കഴിഞ്ഞു. അസ്സമാധാനത്തിന്റെ വിത്ത് വിതച്ചു കഴിഞ്ഞു. അതൊരു വശത്ത്. ഔഗേൻ കാതോലിക്കാ ബാവായ്ക്ക് ഒരു പിൻഗാമിയെ തെരഞ്ഞെടുക്കുന്നതിനുള്ള ഊർജ്ജിതമായ പ്രവർത്തനം സഭയിൽ നടക്കുന്നു. ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്താ വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസിയോസും, തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ വടുതല ഡാനിയേൽ മാർ പീലക്സിനോസ്സും ഈ സ്ഥാനത്തിനുവേണ്ടി മത്സരിക്കുന്നു. രണ്ടു പേരും എനിക്ക് ഒരു പോലെ ബഹുമാനിതരായിരുന്നു. ആത്മീയതയുടെ മാത്രമല്ല മാന്യതയുടെ സീമകളെ പോലും മറികടക്കുന്നുവോ എന്നു തോന്നുമാറുള്ള കാര്യങ്ങൾ, പൊളിറ്റിക്കൽ പാർട്ടികൾ തമ്മിൽ ഉരസുംപോലെ, അത്ര പരസ്യമായിട്ടല്ലായിരുന്നുവെങ്കിലും നടന്നുകൊണ്ടിരുന്നു. എം. ഡി. യിൽ താമസിച്ചിരുന്നതുകൊണ്ട് പല കാര്യങ്ങൾക്കും ദൃക്സാക്ഷിയാകുവാനും ഇടയായി. മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ആണ് നിയുക്ത കാതോലിക്കായി തിരഞ്ഞെടുക്കപ്പെട്ടത്. അന്നത്തെ സഭാരാഷ്ട്രീയം എന്റെ മനസ്സിനെ അലോസരപ്പെടുത്തിയിരുന്നു. സഭയിൽ ജന്യമാകുന്ന പ്രതിലോമപരമായ കാര്യങ്ങൾ ചെറുപ്പം മുതലെ എന്നെ ഭാരപ്പെടുത്തുകയും, വ്യസനിപ്പിക്കുകയും ചെയ്യുമായിരുന്നു. അമേരിക്കയിലേക്കു പോയാൽ ആ വൈഷമ്യങ്ങളിൽ നിന്നെല്ലാം രക്ഷപ്പെടാമല്ലോ എന്നു ചിന്തിക്കയും ചെയ്തിരുന്നു.

"അന്യഥാ ചിന്തിതം കാര്യം
ദൈവം അന്യത്ര ചിന്തയേൽ" എന്നാണല്ലോ ആപ്ത വാക്യം.

ആഗ്രഹിച്ചതുപോലെ കാര്യങ്ങൾ നടന്നില്ല എന്നു തുടർന്നുള്ള ചരിത്രം വായിക്കുമ്പോൾ മനസ്സിലാകും. അത്താനാസ്യോസ് തിരുമേനി പറഞ്ഞതിൽ നിന്നും ശ്രവിച്ച കാര്യങ്ങൾ അനുവർത്തിക്കണമെന്നാഗ്രഹിച്ചിട്ടും സാധിച്ചില്ല എന്ന് ഖേദത്തോടെ ഓർക്കുന്നു. യാതൊരു കാരണവശാലും അമേരിക്കയിൽ പള്ളിക്കാര്യങ്ങളിൽ ഇടപെടരുത് എന്ന ദൃഢനിശ്ചയത്തോടും, 5 വർഷം ഇവിടെ പഠിച്ചതിനുശേഷം നാട്ടിലെത്തി സഭാകാ

ര്യങ്ങളിൽ ഏർപ്പെടാമെന്നുമുള്ള ആഗ്രഹത്തോടെയാണ് ഇവിടെ എത്തിയത്.

“നിർബന്ധിച്ചു” വി. കുർബാന ചൊല്ലിച്ചു എന്ന് എഴുതിയതിന്റെ പശ്ചാത്തലം ഞാൻ മുകളിൽ പറയുകയായിരുന്നു. അതായത് യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ നടന്നുവന്ന നമ്മുടെ പള്ളിയുടെ യാതൊരു കാര്യങ്ങളിലും ഇടപെടുകയില്ല എന്നുള്ളതായിരുന്നു എന്റെ മനസ്സിൽ ഉള്ളിൽ. പക്ഷേ അങ്ങനെയല്ല സംഭവിച്ചത്.

ആദ്യകാലങ്ങളിൽ ആരാധനയിൽ വന്നു സംബന്ധിച്ചിരുന്നത് 20-25 പേരായിരുന്നു. പെട്ടെന്ന് ഈ സ്ഥിതി മാറിക്കൊണ്ടിരുന്നു. അമേരിക്കൻ ഗവൺമെന്റ് വിസാ കാര്യങ്ങളിൽ പുതിയ നിലപാട് സ്വീകരിച്ചതിന്റെ ഫലമായി നേഴ്സിംഗ് ജോലിയിൽ ഉൾപ്പെട്ടവർക്ക് വിസാ ലഭിക്കാൻ തുടങ്ങി. ഓരോ ആഴ്ചയിലും പുതിയ പുതിയ ആളുകളെ കാണാൻ തുടങ്ങി. അങ്ങനെ സെപ്റ്റംബർ മാസം ആയപ്പോഴേക്കും ഒരു നല്ല കൂട്ടം ആളുകൾ ആരാധനയിൽ വന്നു സംബന്ധിച്ചിരുന്നു. അതിൽ ചിലർ ഈ ഇടവകയിൽ നടക്കുന്ന ചില കാര്യങ്ങളെക്കുറിച്ച് സംശയദൃഷ്ടിയോടെ നോക്കുകയും അഭിപ്രായങ്ങൾ പറയുകയും ചെയ്യുക പതിവായിത്തീർന്നു. സഭയെക്കുറിച്ചു സാമാന്യ അറിവു മാത്രമുള്ളവർക്കു പോലും ഉൾക്കൊള്ളാൻ കഴിയാത്ത പല കാര്യങ്ങളും ഈ ഇടവകയിൽ നടന്നുവന്നു.

ജൂൺ മാസം ആദ്യ ആഴ്ചയിൽ ഒരു ദിവസം ബഹുമാന്യനായ സൈമണച്ചനും, തങ്കമ്മ കൊച്ചമ്മയും കൂടി ഞാൻ താമസിച്ചിരുന്ന സ്ഥലത്തു വന്നു. യുക്തമായ തമാശകൾ പറഞ്ഞു ഫലിപ്പിക്കാൻ അച്ചന് വളരെ കഴിവുണ്ടായിരുന്നു. സഭയിൽ വലിയ നേതൃത്വമുള്ള ഒരാളായിരുന്നു അദ്ദേഹം. എനിക്കു തമാശകൾ പറയുവാൻ അറിയുകയുമില്ല; എന്നാൽ തമാശകൾ ആസ്വദിക്കുവാൻ താല്പര്യവുമുണ്ടായിരുന്നു. അഭിവന്ദ്യ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും ബഹുമാന്യനായ സൈമണച്ചനും പറയുന്ന തമാശകൾ കേട്ട് ഓർത്തിരുന്ന് ഞാൻ ചിരിച്ചിട്ടുണ്ട്. വളരെ നർമ്മബോധമുള്ള രണ്ട് മഹത്‌വ്യക്തികൾ. ലോക ക്രൈസ്തവ ജനതയ്ക്കു മദ്ധ്യത്തിൽ ഇരുവരും വളരെ ആദരണീയരുമായിരുന്നു. സൈമൺ അച്ചൻ ഒരു പ്രത്യേക കാര്യം പറയുവാനാണ് വന്നത് എന്ന് എന്നെ അറിയിച്ചു. അദ്ദേഹം ജൂലൈ മാസം മുതൽ 5 മാസക്കാലത്തേക്ക് എത്യോപ്യയ്ക്കു പോവുകയാണെന്നും, തിരികെ വരുന്നതു വരെ അദ്ദേഹം ഏറ്റിരുന്ന പള്ളിചുമതലകൾ ഞാൻ ഏറ്റെടുക്കണമെന്നുമായിരുന്നു അദ്ദേഹം ആവശ്യപ്പെട്ടത്. അദ്ദേഹം വികാരിയുമായിരുന്നു. വികാരിയുടെ ചുമതലകൾ കൂടി ഞാൻ എടുക്കണമെന്ന് അദ്ദേഹം പറഞ്ഞതിനെ ഞാൻ അംഗീകരിച്ചില്ല. അദ്ദേഹം തവണയായി എടുത്തിരുന്ന

മാസത്തെ ആദ്യ ഞായറാഴ്ച ഞാൻ വിശുദ്ധ കുർബാന അർപ്പിച്ചു കൊള്ളാം എന്നു സമ്മതിച്ചു. അദ്ദേഹം താമസിയാതെ എത്യോപ്യയ്ക്കു പോവുകയും ചെയ്തു.

ഇടവകയിൽ പിരിമുറുക്കം കൂടി വരുന്നുണ്ട് എന്ന് സാധാരണക്കാർക്കു പോലും മനസ്സിലാകുമായിരുന്നു. ഒക്ടോബർ 3-ാം ഞായറാഴ്ച വി. കുർബാനയ്ക്കു ശേഷം അടുത്ത ഞായറാഴ്ച പൊതുയോഗം കൂടുന്നു എന്ന് അറിയിപ്പുണ്ടായി. അന്ന് അലോഹ്യങ്ങൾ ഉണ്ടാകാൻ ഇടയുണ്ട് എന്ന ശബ്ദവും കേൾക്കുന്നുണ്ടായിരുന്നു. ധാരാളം വാറോലകൾ പരസ്പരം ചെളിവാരിയെറിഞ്ഞു കൊണ്ട് രംഗപ്രവേശം ചെയ്തു. ശനിയാഴ്ച സന്ധ്യയ്ക്കു ഞാൻ ബഹു. ജോൺ മാത്യൂസച്ചനെ വിളിച്ച് വെളിയിൽ നിന്നും ലഭിച്ച അറിവുകളെക്കുറിച്ചു സംസാരിക്കയും പൊതുയോഗ ദിവസം ഞാൻ പള്ളിയിൽ വരുന്നില്ല എന്ന് അറിയിക്കുകയും ചെയ്തു. അദ്ദേഹത്തിന് അത് ഒട്ടും ഇഷ്ടപ്പെട്ടില്ല. എന്നെ കുറെ ശകാരിച്ചു. അദ്ദേഹത്തിന് ദേഷ്യം വരുമ്പോൾ അങ്ങനെയൊക്കെ പറയും എന്ന് എനിക്കറിയാമായിരുന്നു. ഞായറാഴ്ച രാവിലെ മൻഹാറ്റിലുള്ള ഒരു ഗ്രീക്ക് ഓർത്തഡോക്സ് പള്ളിയുടെ ഏറ്റം പിന്നിൽ ചെന്നു നിന്ന് ശുശ്രൂഷകളിൽ സംബന്ധിച്ച് തിരികെ പോന്നു. 7 മണിയോടെ അന്നു യൂണിയൻ സെമിനാരിചാപ്പലിൽ വി. കുർബാനയ്ക്കുപോയ ഒരു ചെറുപ്പക്കാരൻ എന്നെ വിളിച്ച് പൊതുയോഗത്തിൽ സംഭവിച്ച കാര്യങ്ങൾ വിശദമായി പറഞ്ഞു. യോഗത്തിൽ കലഹം വർദ്ധിച്ചപ്പോൾ ആരോ പോലീസിൽ വിവരം അറിയിച്ചുവെന്നും അവർ എത്തി ഏതാനും ആളുകളെ പൊതുയോഗത്തിൽ നിന്നും വെളിയിലാക്കിയെന്നും മറ്റുമുള്ള വിവരങ്ങൾ വിശദമായി പറഞ്ഞു. എനിക്ക് വലിയ നിരാശയും സങ്കടവുമുണ്ടായി. വഴക്കു പേടിച്ചാണ് നാട്ടിൽനിന്നും പോന്നത്. "പട പേടിച്ചു പന്തളത്തു ചെന്നപ്പോൾ പന്തം കുത്തി പട" എന്നു പറഞ്ഞതു പോലെയുള്ള അനുഭവമാണല്ലോ ഇത് എന്നോർത്തുപോയി. സംസാരമദ്ധ്യത്തിൽ ഞാൻ അയാളോടു പറഞ്ഞു, 'ഇനി ഞാൻ ആ പള്ളിയിലേക്കു പോകുന്നില്ല' എന്ന്. അയാളും പറഞ്ഞു: 'ഞാനും പോകുന്നില്ല' എന്ന്. 8 മണിയായപ്പോഴേക്കും ജോൺ മാത്യു അച്ചൻ വിളിച്ച് തലേദിവസത്തിന്റെ ബാക്കി ശകാരങ്ങൾ പറഞ്ഞു; പള്ളിയിൽ ചെല്ലാതിരുന്നതിന്. ഞാൻ അച്ചനോടു പറഞ്ഞു; 'ഞാൻ ഇനി യൂണിയൻ സെമിനാരി പള്ളിയിലേക്കു പോകുന്നില്ല' എന്ന്. പിന്നെ എന്തെടുക്കാൻ പോവുകയാണ് ഞായറാഴ്ച എന്നായി അച്ചൻ. ഞാൻ പറഞ്ഞു: "നമ്മൾ വൈദികർക്ക് വിശുദ്ധ കുർബാന ചൊല്ലാൻ ആരും തടസ്സം നിൽക്കുന്നില്ല. സഭയിൽ നിന്നും മുടക്കുന്ന കാലം വരെ കുർബാന അർപ്പിപ്പാനും മറ്റു കൂദാശകൾ അനുഷ്ഠിപ്പാനും നമുക്ക് അവകാശമുണ്ടല്ലോ. ഇവിടെ അടുത്ത് എവിടെയെങ്കിലും ഒരു ദേവാലയം

കണ്ടുപിടിച്ച് അവിടെ വിശുദ്ധ കുർബാന നടത്താനാണ് ഞാൻ ആഗ്രഹിക്കുന്നത്." ഒരു നിമിഷം അച്ചൻ മിണ്ടാതിരുന്നു. അച്ചനും ഞാൻ പറഞ്ഞ അഭിപ്രായത്തെ അംഗീകരിച്ചു. പള്ളി കണ്ടുപിടിക്കുന്ന കാര്യം താൻ ഏറ്റുവെന്നും ബാക്കി കാര്യങ്ങൾ ഞാൻ ഏല്ക്കണമെന്നും അഭിപ്രായപ്പെട്ടു. രണ്ടു മൂന്നു ദിവസത്തെ അന്വേഷണങ്ങൾക്കു ശേഷം United Pilgrim Church, 1800 Grand Concourse, Bronx എന്ന് അഡ്രസ്സുള്ള പള്ളിയുടെ ബേസ്മെന്റ് വാടകയ്ക്ക് എടുക്കുകയും 1972 നവംബർ മാസത്തെ ആദ്യ ഞായറാഴ്ച, പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മദിവസം, ആദ്യമായി നമ്മുടെ സഭയുടേതായ വിശുദ്ധ കുർബാന ബ്രോങ്ക്സ് പട്ടണത്തിൽ ആരംഭിക്കുകയും ചെയ്തു. 10-12 പേർ ആദ്യ ദിവസത്തെ കുർബാനയിൽ സംബന്ധിച്ചിരുന്നു. ഇടവക പരിശുദ്ധ ദൈവമാതാവിന്റെ നാമത്തിലാണ് സ്ഥാപിതമായത്.

ഏതാനും ആഴ്ചകൾ കഴിഞ്ഞപ്പോഴേക്കും കൂടുതൽ ആളുകൾ വിശുദ്ധ കുർബാനയിൽ വന്നു സംബന്ധിപ്പാൻ തുടങ്ങി. 1973 വളർച്ചയുടെ കാലമായിരുന്നു. 1974-ൽ അംഗസംഖ്യ വർദ്ധിച്ചു വന്നപ്പോൾ ന്യൂയോർക്ക് സ്റ്റേറ്റിൽ ഇടവക ഇൻകോർപ്പറേറ്റ് ചെയ്തു. ഇതിന്റെ വിവരങ്ങളെക്കുറിച്ചു നേരത്തേ സൂചിപ്പിച്ചിരുന്നല്ലോ. ഇടവകയുടെ ബൈലോ ആയി ഇൻകോർപ്പറേറ്റ് ചെയ്യുവാൻ നൽകിയത് നമ്മുടെ 1934-ൽ പാസ്സാക്കിയ ഭരണഘടനയായിരുന്നു. അത് അംഗീകരിക്കുവാൻ സ്റ്റേറ്റിന് യാതൊരു വൈമനസ്യവുമുണ്ടായില്ല. രജിസ്ട്രേഷൻ സംബന്ധിച്ച കാര്യങ്ങൾക്ക് ബഹു. ജോൺ മാത്യൂസ് അച്ചൻ മുൻകൈ എടുത്തു.

അങ്ങനെ മലങ്കരസഭയുടെ ഭരണഘടനയ്ക്കു വിധേയമായി ആദ്യമായി ഒരു ദേവാലയം അമേരിക്കൻ ഐക്യനാടുകളിൽ ഉടലെടുത്തു. മലങ്കരസഭയുടെ അധികാരം അമേരിക്കൻ പ്രദേശങ്ങളിലെ ഇടവകകളിൽ പ്രാബല്യപ്പെടുകയില്ല എന്ന മിഥ്യാബോധമോ, മനഃപൂർവ്വമുള്ള ബോധവൽക്കരണമോ നിലനിൽക്കാൻ ഇടയാകാതെ പോയതിനു ഒരു കാരണം ഇതായിരിക്കാം എന്നു കരുതുന്നു.

1974 ആയപ്പോഴേക്കും ഏകദേശം 120 കുടുംബങ്ങൾ ഇടവകയിൽ ചേർന്നു. ഇവരുടെ പേരും അഡ്രസ്സും എഴുതി കയ്യൊപ്പോടുകൂടി ഇടവകയെ ബാഹ്യകേരള ഭദ്രാസനത്തിലെ ഒരു ഇടവകയായി അംഗീകരിക്കണമെന്നാവശ്യപ്പെട്ട് അഭിവന്ദ്യ മെത്രാപ്പോലീത്തായ്ക്കു അയച്ചു കൊടുക്കുകയും, 1974 മാർച്ച് 3-ാം തീയതി 119/74 നമ്പർ കല്പനയിൽകൂടി ഇടവകയെ അംഗീകരിച്ചുകൊണ്ടും ഫാ. എ. കെ. ചെറിയാനെ പ്രഥമ വികാരിയായി നിയമിച്ചുകൊണ്ടുമുള്ള കല്പനയുണ്ടാവുകയും ചെയ്തു (Exhibit 1). ഈ കല്പന ഈ പുതിയ ഇടവകയെ സംബന്ധിച്ച് ഒരു വലിയ ശക്തീകരണമായിരുന്നു.

1973-74 കാലഘട്ടങ്ങൾ സമാധാനത്തിൽ കഴിഞ്ഞുപോയി എന്നു കരുതേണ്ടാ. അതിശക്തമായ ശീതസമരം ഈ ഇടവകയും വിട്ടുപോന്ന ഇടവകയുമായി നടന്നുവന്നു. ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളി സഭയുടെ പള്ളിയല്ലെന്നും, അവിടെ പോകുന്നവർക്ക് സഭയുമായുള്ള ബന്ധം നഷ്ടപ്പെടുമെന്നും മറ്റുമുള്ള സംസാരം ഇടവകയിൽ വന്നുകൊണ്ടിരുന്ന ആളുകളുടെ മനസ്സിൽ സംശയമുളവാക്കുവാൻ ഇടയാകയും, അങ്ങനെ അവർ ഇടവക വിട്ടു പോകയും ചെയ്തുകൊണ്ടിരുന്നു. ഇടവകയെ അംഗീകരിച്ചുകൊണ്ട് ലഭിച്ച കല്പന ഇടവകയ്ക്കു ശക്തി പകർന്നു.

**ഒരു ഏകാംഗ കമ്മീഷൻ**

ബഹു. കെ. സി. തോമസച്ചനെക്കുറിച്ചു നേരത്തെ സൂചിപ്പിച്ചുവല്ലോ. അദ്ദേഹം അമേരിക്കയിൽ പോവുകയും, വരികയും ചെയ്തുകൊണ്ടിരുന്നു. സെമിനാരിയിൽ പഠിപ്പിക്കുമ്പോഴും ഇടവക അംഗീകരിക്കുന്നതിനു മുമ്പ് കെ. സി. തോമസച്ചനെ ഒരു കമ്മീഷനായി അയയ്ക്കുന്നുവെന്നും, അച്ചനുമായി ഇവിടുത്തെ കാര്യങ്ങൾ വിശദമായി സംസാരിച്ച് ഇടവകകൾ തമ്മിൽ രമ്യപ്പെടണമെന്നും നിർദ്ദേശിച്ചു ഇടവക മെത്രാപ്പോലീത്തായുടെ കത്ത് എനിക്കു കിട്ടി. ഇത് 1973-ന്റെ മദ്ധ്യത്തിലാണെന്നു തോന്നുന്നു. അദ്ദേഹവും, ഞങ്ങൾ പട്ടക്കാർ ഇരുവരുമായി ദീർഘനേരം സംസാരം നടന്നു. ഞങ്ങൾ വിട്ടുപോരാനുള്ള കാരണങ്ങൾ വ്യക്തമാക്കി. അദ്ദേഹം അത് ഏറെക്കുറെ അംഗീകരിച്ചുവെന്നായിരുന്നു ഞങ്ങൾ ധരിച്ചത്. എന്നാൽ അദ്ദേഹം മെത്രാപ്പോലീത്തായ്ക്കു കൊടുത്ത റിപ്പോർട്ട് ബ്രോങ്ക്സ് ഇടവകയ്ക്കു അനുകൂലമായിരുന്നില്ല എന്ന് മെത്രാപ്പോലീത്തായുടെ സംസാരത്തിൽ നിന്നും പിന്നീട് മനസ്സിലായി. അദ്ദേഹത്തിന്റെ കുടുംബബന്ധത്തിൽപ്പെട്ടവരും, സ്നേഹിതരും ഞങ്ങൾ വിട്ടുപോന്ന ഇടവകയിൽ ഉണ്ടായിരുന്നതിനാലും, അദ്ദേഹം ആ ദേവാലയത്തിൽ ആരാധനകൾ നടത്തിയിട്ടുള്ളതുകൊണ്ടും ആ വശത്തേയ്ക്ക് അദ്ദേഹം അല്പം ചായ്വു കാണിച്ചുവെങ്കിൽ അതിനെ കുറ്റപ്പെടുത്തുവാൻ സാധിക്കയില്ല.

ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്തായുടെ മേയ് 9, 1973-ൽ എഴുതിയ 78/73 നമ്പർ കല്പനയിൽ കൂടി സെന്റ് തോമസ് ഇടവകയെ ബാഹ്യകേരളത്തിലെ ഒരു ഇടവകയായി അംഗീകരിക്കുകയുണ്ടായി (exb. 2). അതിന്റെ പ്രഥമ വികാരിയായി കെ. എം. സൈമൺ കോറെപ്പിസ്കോപ്പായെ നിയമിക്കുകയും ചെയ്തു. അങ്ങനെ സെന്റ് തോമസ് ഇടവക അംഗീകരിച്ച് 9 മാസം കഴിഞ്ഞപ്പോൾ സെന്റ് മേരീസ് ഇടവകയെയും അംഗീകരിച്ചു.

ബ്രോങ്ക്സ് സെന്റ് മേരീസ് ഇടവക അംഗീകരിച്ചുകൊണ്ടുള്ള കല്പനയോടു ചേർത്ത് ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്താ എഴുതിയ

കല്പനയിലെ ഏതാനും വരികൾ ഇവിടെ എഴുതുന്നത് ആവശ്യമാണ് എന്നു കരുതുന്നു.

"പ്രിയൻ മൂന്നു ദിവസത്തോളം ബുദ്ധിമുട്ടിയാണ് 34 വശങ്ങളുള്ള കത്തെഴുതിയത് എങ്കിലും അതു വളരെ പ്രയോജനമുള്ളതായി തോന്നി. അവിടെയുള്ള അച്ചന്മാരെപ്പറ്റിയും, നേതാക്കന്മാരെപ്പറ്റിയുമുള്ള വിവരങ്ങൾ അതുകൊണ്ട് മനസ്സിലാക്കാൻ കഴിഞ്ഞു. അമേരിക്കയിലുള്ള നമ്മുടെ അച്ചന്മാരും പ്രമാണികളും എങ്ങനെ കഴിഞ്ഞുകൂടുന്നുവെന്നും പള്ളിക്കാര്യങ്ങളിൽ അവരുടെ നിലപാട് എപ്രകാരമാണെന്നും അവിടുത്തെ മെത്രാപ്പോലീത്തായായ ഞാൻ അറിഞ്ഞിരിക്കേണ്ടത് അത്യാവശ്യമാണ്. പക്ഷേ, യഥാർത്ഥ വിവരങ്ങൾ ആരും എഴുതുകയോ, പറയുകയോ ചെയ്കയില്ല. അങ്ങാടിയിൽ പാട്ടാണെങ്കിലും അരമനയിൽ രഹസ്യമായിട്ടാണ് കാര്യങ്ങൾ ഇരിക്കുന്നത്. തന്മൂലം അവിടുത്തെ കാര്യങ്ങൾ വേണ്ടപോലെ മനസ്സിലാക്കുന്നതിനോ, അതിനനുസരിച്ച് പ്രവർത്തിക്കുന്നതിനോ എനിക്കു കഴിയാതെ പോകുന്നു (exh. 3).

1974–75 കാലഘട്ടങ്ങളിൽ 3 വൈദികരും, 2 ശെമ്മാശന്മാരും ഈ ഇടവകയിൽ ആരാധന നടത്തിപ്പോന്നു. ബഹു. ജോൺ മാത്യു അച്ചനും, ഞാനും കൂടാതെ സഭയിൽ പ്രശസ്തനായിരുന്ന സഭാഭൂഷൻ റ്റി. സി. മത്തായി അച്ചനും ഞായറാഴ്ചകളിൽ ഇവിടെ വരുമായിരുന്നു. അദ്ദേഹം പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റിയിൽ ഒരു വർഷത്തേക്കു പഠിക്കാൻ വന്ന അവസരമായിരുന്നു അത്. ഇടവകാംഗങ്ങളായ എ. എം. അലക്സാണ്ടറും, ചെറിയാൻ കോശിയും (രാജു) അച്ചനുമായി നല്ല ബന്ധത്തിലായതിനു പുറമെ അദ്ദേഹത്തിന്റെ അനന്തരവളായ മിസ്സസ് അച്ചാമ്മ മാത്യു ഈ ഇടവകയിലെ മെമ്പറുമായിരുന്നു. മിക്കവാറും ഞായറാഴ്ച ദിവസങ്ങളിൽ അച്ചൻ പള്ളിയിൽ വരികയും വിശുദ്ധ കുർബാന അർപ്പിക്കയും, നല്ല പ്രസംഗങ്ങൾ ചെയ്യുകയും ചെയ്യുമായിരുന്നു. കൂടാതെ റ്റി. പി. പൗലോസ്, ഡേവിഡ് ചെറുതോട്ടിൽ എന്നീ ശെമ്മാശന്മാരും പള്ളിയിൽ വന്നുകൊണ്ടിരുന്നു. അധികം താമസിയാതെ അവർ പാത്രിയർക്കീസ് ഭാഗത്തേക്ക് മാറിപ്പോയി.

## ദുഃഖിതമായ ഒരു മരണം

ഇതിനിടയിൽ സംഭവിച്ച ദുഃഖകരമായ ഒരു സംഭവം കൂടെ ഇവിടെ എഴുതിക്കൊള്ളട്ടെ. നാട്ടിൽ നിന്നും വിസ കിട്ടി ജോലിക്കായി ഇവിടെ വന്നുചേർന്ന ചെങ്ങരൂർകാരി ഒരു പെൺകുട്ടി എങ്ങനെയൊ മരണപ്പെട്ടു. മറിയാമ്മ എന്നു ഔദ്യോഗിക പേരുള്ള ശാന്തമ്മ എന്നു വിളിക്കുന്ന പെൺകുട്ടിയെ ഒന്നു രണ്ടാഴ്ചകളിൽ പള്ളിയിൽ കണ്ടതായി ഞാൻ ഓർക്കുന്നു. നാട്ടിലേതുപോലെ തന്നെ, ഒറ്റയ്ക്കു നാട്ടിൽ നിന്നും വരുന്ന

പെൺകുട്ടികളെ റാഞ്ചി പെന്തെക്കോസ്തിൽ കൊണ്ടുപോകുന്ന രീതി ഇവിടെയും ഉണ്ടായിരുന്നു. മിക്കവാറും ശാന്തമ്മ ഇവരുടെ കൂട്ടായ്മയി ലായിരുന്നു എന്നു മനസ്സിലാക്കുന്നു. ഈ പെൺകുട്ടി അകാലമൃത്യുവി ന്നിരയായ രാത്രി കഴിഞ്ഞ് പ്രഭാതത്തിൽ എനിക്ക് ഒരു പെന്തെക്കൊസ്തു പാസ്റ്ററുടെ ടെലിഫോൺ വന്നു. പാസ്റ്റർ പറഞ്ഞത് ഇങ്ങനെയാണ്: "നിങ്ങളുടെ പള്ളിയിൽ വരുന്ന ശാന്തമ്മ എന്ന പെൺകുട്ടി രാത്രിയിൽ എങ്ങനെയോ മരണപ്പെട്ടതായി അറിയുന്നു. മൃതശരീരം ആശുപത്രിയിൽ സൂക്ഷിക്കുന്നു." ഇത്രയും പറഞ്ഞ് പാസ്റ്റർ ടെലഫോൺ നിറുത്തി. ഞാൻ വിവരം ജോൺ മാത്യു അച്ചനെയും, പള്ളിയുമായി ബന്ധപ്പെട്ടു നില്ക്കുന്ന ചിലരെയും അറിയിച്ചു. മാൻഹാറ്റൻ ഡൗൺ ടൗണിലാണ് സംഭവം നട ന്നിരിക്കുന്നത്. എന്തൊക്കെയോ ആളുകൾ പറയുന്നു എന്നല്ലാതെ ഒന്നും വ്യക്തമായി അറിയുന്നില്ല. കൂടുതൽ അന്വേഷണത്തിൽ ശാന്തമ്മ ഓർത്ത ഡോക്സ് സഭാംഗമാണെന്നും, ചെങ്ങരൂർ ആണ് വീടെന്നും മനസ്സിലാ യി. ചാമത്തിൽ എന്നാണ് വീട്ടുപേരെന്നും ഇടത്തരം കുടുംബത്തിൽപ്പെട്ട ഒരു പെൺകുട്ടിയാണെന്നുമെല്ലാം അന്വേഷണത്തിൽ നിന്നും മനസ്സിലാ യി. ശാന്തമ്മ താമസിച്ചിരുന്ന വീടിന്റെ ഉടമസ്ഥൻ നാട്ടിൽ വീട്ടുകാരെ വിവരം അറിയിച്ചു.

ഇങ്ങനെയുള്ള ഒരു സംഭവം ആദ്യത്തേതായിരുന്നതുകൊണ്ട് എന്താണ് ചെയ്യേണ്ടത് എന്നതിന് ആർക്കും ഒരു രൂപവുമില്ലായിരുന്നു. എല്ലാവരും പുറകോട്ടു മാറുകയാണ്. ഒരു മരണം അമേരിക്കയിൽ വലിയ സാമ്പത്തികബാദ്ധ്യതയുള്ള ഒന്നാണ്. നമ്മുടെ സഭാംഗമാണെന്നു മന സ്സിലായപ്പോൾ, ഓർത്തഡോക്സ് രീതിയനുസരിച്ച് സംസ്ക്കാരം നട ത്തണമെന്ന് ഞങ്ങൾ നിശ്ചയിച്ചു. ശ്മശാനം എവിടെയെന്നോ, അതിന്റെ ചെലവുകൾ എന്തെന്നോ ഒരു രൂപവുമില്ല. എന്റെ ഓർമ്മ ശരിയാണെ ങ്കിൽ ശാന്തമ്മ താമസിച്ചിരുന്ന വീടിന്റെ ഉടമസ്ഥൻ തന്നെ സംസ്കാര ചെലവുകളും മറ്റും വഹിച്ചു. ശ്മശാനം കണ്ടുപിടിച്ചത് ന്യൂജേഴ്സി സ്റ്റേറ്റി ലുള്ള മൗണ്ട് ഹോളി എന്ന സ്ഥലത്തായിരുന്നു. ഞങ്ങളൊക്കെ താമസി ച്ചിരുന്ന സ്ഥലത്തു നിന്നും 70-80 മൈൽ ദൂരെയായിരുന്നു അത്. ഒരു കുന്നിന്റെ കിഴക്കേ ചരിവിൽ പ്രഭാത സൂര്യവെളിച്ചം പ്രകാശിക്കാവുന്ന മനോഹരമായ ഒരു സ്ഥലത്ത് ബ്രോങ്ക്സ് സെന്റ്മേരീസ് പള്ളിയുടെ നേതൃത്വത്തിൽ ശാന്തമ്മയുടെ സംസ്കാരം നിർവ്വഹിക്കപ്പെട്ടു. ബഹു മാനപ്പെട്ട ജോൺ മാത്യു അച്ചൻ ഈ കാര്യത്തിൽ വളരെ ശുഷ്കാന്തി യോടെ പ്രവർത്തിച്ചു. തലേദിവസം പ്രാർത്ഥനകൾക്കുശേഷം കൂടിയി രുന്നവരോടായി ശാന്തമ്മയുടെ കുടുംബത്തിന് അല്പമായെങ്കിലും സാമ്പ ത്തിക സഹായം നൽകേണ്ടത് ഇത്തരുണത്തിൽ ആവശ്യമാണെന്ന് ബോദ്ധ്യപ്പെട്ടിട്ടുണ്ടെന്നും ബ്രോങ്ക്സ് സെന്റ്മേരീസ് പള്ളി ഇതിന്റെ ചുമ

തലയെടുക്കാൻ തയ്യാറാണെന്നും ഇടവകക്കാർക്കുവേണ്ടി ഞാൻ പ്രസ്താവിച്ചു. അധികം സഹകരണം ഈ കാര്യത്തിൽ ഉണ്ടായതായി അറിവില്ല. അല്പകാലത്തിനുശേഷമാണെങ്കിലും 2000 ഡോളർ സംഭരിച്ച് സ്റ്റേറ്റ് ബാങ്ക് ഓഫ് ഇൻഡ്യയിൽ നിന്നും അതിനു തത്തുല്യമായ 16000 രൂപായുടെ ഒരു ഡ്രാഫ്റ്റ് പെൺകുട്ടിയുടെ പിതാവിന്റെ പേരിൽ എടുക്കയും, അത് ബാഹ്യകേരള മെത്രാപ്പോലീത്തായുടെ പേരിൽ അയയ്ക്കയും അദ്ദേഹം അത് 1975 മെയ് മാസം 14-ാം തീയതി കൂടിയ ബാഹ്യ കേരള ഭദ്രാസനത്തിന്റെ 18-ാം വാർഷികത്തിൽ ശാന്തമ്മയുടെ പിതാവായിരുന്ന ചാമത്തിൽ ചാക്കോയ്ക്ക് നൽകുകയും ചെയ്തു (exh. 4).

ഈ കാലഘട്ടത്തിൽ മൻഹാറ്റൻഡൗൺ ടൗണിലുണ്ടായിരുന്ന നമ്മുടെ ആളുകളുടെ ആഗ്രഹത്തെ മുൻനിർത്തി മെട്രോപ്പോലിറ്റൻ ഹോസ്പിറ്റലിന്റെ ചാപ്പലിൽ ബ്രോങ്ക്സ് സെന്റ്മേരീസ് പള്ളിയുടെ ഒരു ഭാഗമെന്ന നിലയിൽ എല്ലാ ഞായറാഴ്ചയും വിശുദ്ധ കുർബാന നടത്തുവാൻ ദൈവം ഇടയാക്കുകയും, ഏതാനും നാളുകൾ കഴിഞ്ഞപ്പോൾ ആ ആരാധനയിൽ വന്നു സംബന്ധിച്ചിരുന്നവരെല്ലാം തന്നെ ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയിൽ ഇടവക ചേരുകയും ചെയ്തു. ഞങ്ങൾ 2 പട്ടക്കാർ മാറി മാറി അവിടെ വിശുദ്ധ ശുശ്രൂഷകൾ നടത്തിയിരുന്നു.

## പൗരോഹിത്യത്തിന്റെ ഒരു കറുത്ത വശം

സാധാരണക്കാർക്ക് ചിന്തിക്കാൻ സാദ്ധ്യമല്ലാത്ത ഒരു വഞ്ചനയ്ക്കു ബ്രോങ്ക്സ് പള്ളി വിധേയമാകാൻ ദൈവം അനുവദിച്ചില്ല. ബഹു. ജോൺ മാത്യു അച്ചൻ കൗൺസലിംഗ് പഠിക്കാൻ പോയ സ്കൂളിൽ വച്ച് പരിചയപ്പെട്ട ഒരു കറുത്ത വർഗ്ഗക്കാരൻ, അയാൾ എത്തിയോപ്യൻ-കോപ്റ്റിക്ക് ഓർത്തഡോക്സ് സഭയുടെ ബിഷപ്പാണെന്നും പേര് ആബൂനാ മൈക്കിൾ ഗബ്രിയേൽ എന്നാണെന്നും എത്യോപ്യൻ ചക്രവർത്തിയുടെ താല്പര്യമനുസരിച്ച് ഇയാളെ ബിഷപ്പാക്കിയതാണെന്നും മറ്റുമുള്ള കുറെ കഥകൾ പറഞ്ഞിരുന്നു. ഏറെക്കുറെ അച്ചൻ അതു വിശ്വസിക്കയും ചെയ്തു. എത്തിയോപ്യൻ - കോപ്റ്റിക്ക് എന്നു പേരുള്ള സഭയെക്കുറിച്ചു ഞാൻ കേട്ടിട്ടില്ലായിരുന്നു. അച്ചൻ മാത്രമല്ല, ഇടവകയിൽ ഉണ്ടായിരുന്ന മിക്കവരും ഇയാൾ ഒരു ദിവ്യനാണെന്നു ധരിച്ചു. 1974 ഒടുവിലായപ്പോൾ പള്ളിയിൽ അല്പം പണം മിച്ചമുണ്ടായി. ഞങ്ങൾ പട്ടക്കാർ പള്ളിയിൽ നിന്നും ഒന്നും തന്നെ പ്രതിഫലം സ്വീകരിച്ചിരുന്നില്ല. സാധിക്കുമെങ്കിൽ ഒരു ചെറിയ പള്ളി വാങ്ങണമെന്ന് എല്ലാവരും തന്നെ ആഗ്രഹിച്ചിരുന്നു. പള്ളിയിൽ കുറെ പണം നീക്കി ബാക്കിയുണ്ടെന്നു മനസ്സിലാക്കിയ ഈ മനുഷ്യൻ അതു തട്ടിയെടുക്കുന്നതിന് മാർഗ്ഗങ്ങൾ കണ്ടുപിടിച്ചു. ഒരു പള്ളി വാങ്ങാൻ താല്പര്യമുണ്ടെന്നറിഞ്ഞ കാലം മുതൽ അയാൾ സെന്റ്

മേരീസിനെ സഹായിക്കാൻ വളരെ താല്പര്യം കാണിച്ചിരുന്നു. ഞായറാഴ്ച ദിവസങ്ങളിൽ ഞങ്ങൾ ആരാധന കഴിഞ്ഞ് വീട്ടിൽ വരുമ്പോഴേക്കും ഇയാളും പരിവാരവും എത്തിയിരിക്കും. നന്നായി സംസാരിക്കയും, നന്നായി ഭക്ഷണം കഴിക്കയും ചെയ്യും. ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെ അമേരിക്കയിലെ വളർച്ച കാണാൻ വളരെ താല്പര്യപ്പെടുന്ന ഒരാൾ എന്ന നിലയിലായിരുന്നു സംസാരം. കേൾക്കുന്നവരെ മുഴുവൻ വലയിലാക്കാൻ കഴിവുള്ള വാഗ്ചാതുര്യം ഇയാൾക്കുണ്ടായിരുന്നു. നമ്മളെ സഹായിക്കാനുള്ള അയാളുടെ സ്കീം ഇങ്ങനെയാണ്. വലിയ മോടിയുള്ള ലെറ്റർഹെഡ്ഡിൽ എഴുതിയ ഒരു എഴുത്തിന്റെ ഏതാനും വരികൾ ഇവിടെ പകർത്തട്ടെ.

"We have arranged through our office to guarantee some of our properties as security for a purchase money mortgage for St. Mary's Church. However, it will be of most expedient urgency that you deposit a portion of the money you have already accumulated to the account of the above named church (Ethiopian - Coptic Orthodox Church of North and South America) namely; Five Thousand dollars (5,000.00), which will make a Summed total of Ten Thousand (10,000.00) for the purpose of enhancing a first mortgage of Twenty Thousand dollars (20,000.00). This means that at the time of purchase of your Church property, you will have on hand a total of Thirty Thousand cash dollars (30,000.00), plus what other moneys you may raise in the interim (Exh. 7).

എത്ര മനോഹരമായ ഒരു ആഖ്യാനം! ശരിയായി വായിച്ചു ഗ്രഹിക്കാത്തവർക്കും, ഇയാൾ പറഞ്ഞതെല്ലാം സത്യമെന്നു വിശ്വസിച്ചിരുന്നവർക്കും മുകളിൽ നിന്നും ഇറക്കിക്കൊണ്ടു വന്ന വലിയ അനുഗ്രഹം പോലെ ഇതു തോന്നിയെങ്കിൽ അത്ഭുതപ്പെടാനില്ല. ഒറ്റ വാചകത്തിൽ 5000-ൽ തുടങ്ങി 30,000-ൽ കൊണ്ട് എത്തിച്ച "സഹായ പദ്ധതി." നമുക്ക് ആകെ 12000 ഡോളറായിരുന്നു ബാങ്കിൽ ഉണ്ടായിരുന്നത്. ഈ ഇരയിൽ കൊത്താൻ ഞാൻ താല്പര്യപ്പെട്ടില്ല.

ആദ്യ അവസരങ്ങളിൽ എനിക്ക് ഇയാളെക്കുറിച്ച് സംശയമൊന്നുമുണ്ടായിരുന്നില്ല. ദിവസങ്ങൾ കഴിയുന്തോറും ഇയാളൊരു തട്ടിപ്പുകാരനാണെന്ന സംശയം മനസ്സിൽ ഉദിച്ചു. എന്നാൽ ജോൺ മാത്യു അച്ചന്റെ സ്നേഹിതൻ എന്ന നിലയിൽ ഞാൻ ആരോടുംതന്നെ ഇയാളെക്കുറിച്ചു ഒന്നും പറഞ്ഞതുമില്ല. അച്ചൻ പൂർണ്ണമായും ഇയാളുടെ വലയിൽ വീണു കഴിഞ്ഞിരുന്നു. ഞാനാണ് പള്ളി വികാരി. ഇങ്ങനെയൊരു വസ്തുത വന്നുകൂടിയപ്പോൾ ഇടവകയുടെ മാനേജിംഗ് കമ്മിറ്റി വിളിച്ചു കൂട്ടി ഈ എഴുത്ത് വായിച്ചു കേൾപ്പിച്ചു. ഏകാഭിപ്രായമായി 5000 ഡോളർ ഇയാൾ

പറഞ്ഞതനുസരിച്ച് അയാളുടെ അക്കൗണ്ടിലേക്കു ട്രാൻസ്ഫർ ചെയ്യണമെന്നു തീരുമാനിച്ചു. അത് അടുത്ത ദിവസം തന്നെ നല്കണമെന്നും തീരുമാനിച്ചു. അന്നൊരു ഞായറാഴ്ചയായിരുന്നു. 8 മണിയായപ്പോൾ ആ മനുഷ്യൻ എന്നെ വിളിച്ചു. കമ്മിറ്റിയിൽ എടുത്ത തീരുമാനം അറിഞ്ഞുവെന്നും ഏതു സമയത്ത് അയാൾ ബാങ്കിൽ പോകേണ്ടതെന്നും എന്നോടു ചോദിച്ചു. നാളെ മാത്രമേ അതു പറയുവാൻ കഴിയൂ എന്നു ഞാൻ പറഞ്ഞു. അതു പറ്റുകയില്ല, ഇതൊരു urgent matter ആണ്, അതുകൊണ്ട് നാളെ രാവിലെ തന്നെ പണം ലഭിക്കത്തക്കവിധം വേണ്ടതു ചെയ്യണമെന്ന് അയാൾ പറഞ്ഞു. രാവിലെ വിളിക്കാൻ പറഞ്ഞ് ഞാൻ ടെലഫോൺ നിറുത്തി.

ഉറക്കം വരാത്ത മറ്റൊരു രാത്രി. ആരാണ്, എന്താണ് എന്നു പൂർണ്ണമായി മനസ്സിലാക്കാതെ, വഴിയിൽ കണ്ട ഒരു മനുഷ്യന്റെ പേരിൽ പള്ളിയുടെ പണം കൊടുക്കുന്നത് എത്ര മഠയത്തരമായിരിക്കുമെന്നായിരുന്നു ഞാൻ ചിന്തിച്ചത്. എന്നാൽ ജോൺ മാത്യു അച്ചനെ വെറുപ്പിക്കരുതല്ലോ, എന്നു കരുതി ഞാൻ സംയമനം പാലിക്കയായിരുന്നു. പള്ളിയുടെ ട്രസ്റ്റിയെ ഞാൻ വെളുപ്പിനെ വിളിച്ചു. എന്റെ മനോവിചാരങ്ങളും, പ്രയാസങ്ങളും അയാളോടു പറഞ്ഞു. യാതൊരു കാരണവശാലും ഞാൻ കമ്മിറ്റിയുടെ ഏകാഭിപ്രായത്തെ തടസ്സപ്പെടുത്തുവാൻ പാടില്ലെങ്കിലും, ഈ കാര്യത്തിൽ ഞാൻ അങ്ങനെ ചെയ്യേണ്ടിവരുന്നുവെന്നും, നിങ്ങളും ഇതിൽ എന്നോടു കൂടി നിൽക്കണമെന്നും ഞാൻ അയാളോടു ആവശ്യപ്പെടുകയും ചെയ്തു. അയാൾ അതു സമ്മതിച്ചു.

രാവിലെ 8 മണിയായപ്പോൾത്തന്നെ 'ആബൂനാ മൈക്കിൾ ഗബ്രിയേൽ' എന്നെ വിളിച്ചു. എപ്പോഴാണ് ബാങ്കിൽ പോകുന്നത് എന്നറിയാൻ. ഞാൻ അയാളോടു പറഞ്ഞു. സെന്റ് മേരീസ് പള്ളിയുടെ വികാരിയാണ് ഞാൻ. എന്നെ ഇവിടെയാക്കിയിരിക്കുന്നത് ഇൻഡ്യയിൽ കോട്ടയത്തു പാർക്കുന്ന ഞങ്ങളുടെ വലിയ മെത്രാപ്പോലീത്തായാണ്. ഇവിടെ കമ്മിറ്റി ഇതു പാസ്സാക്കിയെങ്കിലും ഇതൊരു വലിയ തുകയാകയാൽ എനിക്ക് ഞങ്ങളുടെ മെത്രാപ്പോലീത്തായുടെ അനുവാദം വാങ്ങണം. ഇത്രയും വലിയ ഒരു തുക കൈമാറ്റം ചെയ്യുന്നതിന് ഞാൻ അദ്ദേഹത്തിന് നിങ്ങളുടെ എഴുത്തിന്റെ കോപ്പി വച്ച് എഴുതാം. അദ്ദേഹം പറയുന്നതനുസരിച്ചു പ്രവർത്തിച്ചുകൊള്ളാം. അയാൾ എന്നെ കുറച്ചു ശകാരിച്ചതിനു ശേഷം ടെലിഫോൺ നിറുത്തി. ജോൺ മാത്യു അച്ചനും കമ്മിറ്റി അംഗങ്ങളിൽ പലരും ഞാൻ ചെയ്തതു തെറ്റായിപ്പോയി എന്നെല്ലാം പറഞ്ഞ് എന്നെ കുറ്റപ്പെടുത്തിക്കൊണ്ടിരുന്നു. ഒരു സഹോദരൻ എന്റെ അടുത്തു വന്ന് എന്നോടു പറഞ്ഞു: 'അച്ചൻ ചെയ്തത് ഒരിക്കലും ശരിയായില്ല. അദ്ദേഹം ഒരു ബിഷപ്പാണ്. ഞാൻ അദ്ദേഹത്തിന്റെ കൈ മാത്രമല്ല,

കാലും കൂടി മുത്താൻ തയ്യാറാണ്. ഈ പണം നഷ്ടപ്പെട്ടു പോകുന്നു വെങ്കിൽ നഷ്ടപ്പെട്ട പണം എന്റെ കയ്യിൽ നിന്നു തന്നുകൊള്ളാം.” ഞാൻ ഇവരൊടെല്ലാം ചോദിച്ച ഒരു ചോദ്യം, ഈ മനുഷ്യന് നമ്മെ സഹായി പ്പാൻ താല്പര്യമാണെങ്കിൽ അയാൾ തരാമെന്നു പറയുന്ന പണം നമ്മുടെ ബാങ്ക് അക്കൗണ്ടിൽ ഇട്ടാൽ മതിയല്ലോ. ഈ വളഞ്ഞ വഴികൾ സ്വീക രിക്കുന്നത് എന്തിനാണ് എന്നായിരുന്നു. അതിന് ആർക്കും ഉത്തരം പറ യുവാൻ കഴിഞ്ഞില്ല. ഇതു മുഖേനയായി ഇടവകയിൽ ഒരു ഗ്രൂപ്പ് സംജാ തമാകാൻ ഇടയാവുകയും, അല്പകാലത്തിനകം അതു ശക്തീകരിക്ക പ്പെടുകയും ചെയ്തു. തുടർന്നുള്ള അന്വേഷണത്തിൽ നിന്നും മനസ്സി ലായ കാര്യങ്ങൾ ശ്രദ്ധേയങ്ങളാണ്. അവയിൽ ഒന്ന്.

ഏതെങ്കിലും ഒരു വിഭാഗം ആളുകൾ അമേരിക്കയിലേക്കു കുടിയേ റാൻ തുടങ്ങുന്നുവെന്നു കണ്ടാൽ ഇവരെ സഹായിപ്പാൻ എന്ന നില യിൽ സഭയുടെയും, മതത്തിന്റേയും പേരു പറഞ്ഞ് ഒരു കൂട്ടം തട്ടിപ്പു കാർ രംഗപ്രവേശം ചെയ്യുന്നു. ഇവർ മതപരമായ കാര്യങ്ങളെക്കുറിച്ച് കുറെയൊക്കെ അറിവുള്ളവരും, എവിടെനിന്നെങ്കിലും പട്ടക്കാരുടെ വേഷ ങ്ങൾ സംഘടിപ്പിച്ച് അതു ധരിച്ച് നടക്കുവാൻ താല്പര്യപ്പെടുന്നവരുമാ യിരുന്നു. ഏതെങ്കിലും ക്രിസ്തീയസമൂഹം വളർച്ചയെ ഉദ്ദേശിച്ചു കാര്യ ങ്ങൾ ചെയ്താൽ അത് മനസ്സിലാക്കി, സഹായിപ്പാനെന്ന ഭാവത്തിൽ കൂടെ ചേരുകയും, ഒടുവിൽ അവരെ കുടുക്കി അവരുടെ കയ്യിലുള്ള പണം തട്ടിയെടുക്കുകയും ചെയ്യുമായിരുന്നു. ചതിക്കപ്പെട്ടു കഴിയുമ്പോഴാണ് പാവപ്പെട്ട ഇമ്മിഗ്രന്റ്സിനു മനസ്സിലാകുന്നത് യാഥാർത്ഥ്യം. അപ്പോ ഴേക്കും ഇവർ സ്ഥലം വിട്ടിരിക്കും. കടലാസ്സിൽ മാത്രം കാണുന്ന ഇവ രുടെ സ്ഥാപനങ്ങളോ, വസ്തുവകകളോ മറ്റു വല്ലവരുടേതുമോ, വെറും കൃത്രിമത്വമോ ആയിരിക്കും. ഇങ്ങനെ ധാരാളം ചതിവ് അമേരിക്കയിൽ ആ കാലത്തു നടക്കുന്നുണ്ടായിരുന്നു. നമ്മുടെ ‘ആബൂനാ മൈക്കിൾ ഗബ്രിയേൽ’ ഈ കൂട്ടത്തിൽപ്പെട്ട ഒരാളും, പലതവണ അറസ്റ്റു ചെയ്യ പ്പെട്ട് ജയിൽവാസം അനുഭവിച്ചിട്ടുമുള്ള ഒരാളുമായിരുന്നു. അയാളുടെ പേര് ഹെയിറ്റ്മാൻ എന്നായിരുന്നു.

ഈ ചതിക്കുഴിയിൽ ചെന്നുപെടുവാൻ ഇടയാകാതെ പോയത് പരി ശുദ്ധ ദൈവമാതാവിന്റെ പ്രാർത്ഥന ഒന്നു കൊണ്ടു മാത്രമായിരുന്നു എന്നു ഞാൻ വിശ്വസിക്കുന്നു. വളരെയധികം എതിർപ്പ് വെളിയിൽ നിന്നും ഈ ഇടവകയ്ക്കു ഏല്ക്കേണ്ടി വന്നുകൊണ്ടിരുന്ന ഒരു കാലത്ത് ഒരു ചതിവു മൂലം പണം നഷ്ടപ്പെട്ടുവെന്നു മനുഷ്യർ കേട്ടു കഴിഞ്ഞാൽ പള്ളിയിൽ വന്നുകൊണ്ടിരുന്നവർ പോലും വരാതിരിക്കുവാനും, പരിഹാ സത്തിനും, നിന്ദയ്ക്കും ഇടവക പാത്രീഭൂതമാകുവാനും ഇടയാകുമായി രുന്നു.

പിന്നെ ഞാൻ ഇയാളെ കാണുന്നത് 1979-ൽ അഭിവന്ദ്യ മക്കാറിയോസ് തിരുമേനിയുടെ സുന്ത്രോണീസോ കഴിഞ്ഞ് ബാവാതിരുമേനിയുടെ ബഹുമാനാർത്ഥം നടത്തിയ വിരുന്നിൽ പാത്രിയർക്കീസന്മാർക്കു ചേർന്ന വേഷഭൂഷാദികളോടെ ബാവാതിരുമേനിയുടെ വലതു വശത്തു രണ്ടാമതായി ഇരിക്കുന്നതാണ്. നമ്മുടെ ഒരു അച്ചനാണ് ഇയാളെ അവിടെ കൊണ്ടുവന്നത്. ഞാൻ ഇതു കണ്ട് അമ്പരന്നു. പൗലോസ് ഗ്രീഗോറിയോസ് തിരുമേനിയും അവിടെയുണ്ടായിരുന്നു. അദ്ദേഹത്തെ ഞാൻ വിവരം ധരിപ്പിച്ചു. അദ്ദേഹം പറഞ്ഞു.

"ഇരുന്നു പോയില്ലേ, ഇനി എന്തു ചെയ്യും. ഒന്നും പറയേണ്ടാ" എന്ന്. ഇയാളെക്കുറിച്ചു കൂടുതൽ വിവരങ്ങൾ എനിക്കു നൽകിയത് പരേതനായ ഡീക്കൻ തോമസ് സൈ്വഷറായിരുന്നു.

## വളർച്ചയുടെയും, തളർച്ചയുടെയും കാലം

പ്രായത്തിൽ എന്നേക്കാൾ സീനിയറായിരുന്ന ബഹു. ജോൺ മാത്യൂസച്ചനെ വികാരിയാക്കാതെ എന്നെ ബ്രോങ്ക്സ് പള്ളിയുടെ വികാരിയായി മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ നിയമിച്ച ആരംഭകാലങ്ങളിൽ അപശബ്ദം ഒന്നും ഉണ്ടായില്ല എങ്കിലും ഒരു വർഷം തികയുന്ന സമയമായപ്പോഴേക്കും അനഭിമതമായ സംസാരങ്ങൾ ഉണ്ടായി തുടങ്ങി; ഇതൊക്കെ സ്വാഭാവികമാണല്ലോ. ഇതു മനസ്സിലാക്കി, അടുത്ത പൊതുയോഗത്തിന്റെ മിനിറ്റ്സും, കണക്കും മെത്രാപ്പോലീത്തായ്ക്കു അയച്ചപ്പോൾ, അടുത്ത വർഷത്തേക്ക് ബഹു. ജോൺ മാത്യൂസച്ചനെ വികാരിയാക്കി കല്പനയാകണമെന്ന് ഒരു എഴുത്തും അതിൽ വച്ചിരുന്നു. ഏതായാലും 91/75 കല്പനപ്രകാരം (5/3/75) ബഹു. ജോൺ മാത്യൂസച്ചനെ ഒരു വർഷത്തേക്ക് വികാരിയായി നിയമിച്ചും വാർഷിക റിപ്പോർട്ടും കണക്കും അംഗീകരിച്ചിരിക്കുന്നതായി അറിയിച്ചുകൊണ്ടും കല്പനയുണ്ടായി (exh. 8).

1975-76 വർഷങ്ങൾ ഈ ഇടവകയെ സംബന്ധിച്ച് വളർച്ചയുടെ നാളുകളായിരുന്നുവെങ്കിലും, അതിനിടയിൽ വലിയ തളർച്ചയുമുണ്ടായി. മെമ്പർഷിപ്പ് വർദ്ധിച്ചതോടൊപ്പം അഭിപ്രായ വ്യത്യാസങ്ങളും വർദ്ധിച്ചു വന്നു. തനി മലയാളി സ്വാഭാവം പലയാളുകളിലും പ്രത്യക്ഷപ്പെടുവാൻ തുടങ്ങി. ഇതിൽ ചിലർ നാട്ടിൽ ഒരേ സ്ഥലത്തു ജോലി ചെയ്തിരുന്നവരും, പരസ്പരം ബഹുമാനിക്കാത്തവരുമായിരുന്നു. കമ്മിറ്റിയോഗങ്ങളോ പൊതുയോഗങ്ങളോ കൂടുമ്പോൾ സംസാരിക്കുന്ന വിഷയത്തിന്റെ പ്രാധാന്യം നോക്കാതെ ആരാണു സംസാരിക്കുന്നത് എന്നു നോക്കി പ്രതികരിക്കാൻ തുടങ്ങിക്കഴിഞ്ഞു. ആരെങ്കിലും ഒന്നിലധികം പ്രാവശ്യം എഴുന്നേറ്റു സംസാരിച്ചാൽ പിന്നെ "അവനെ ഇരുത്തുക" എന്നുള്ളതാവും വിഷയം.

ഇങ്ങനെ ലക്ഷ്യബോധം മറന്ന് പ്രവർത്തിക്കാൻ തുടങ്ങിയപ്പോൾത്തന്നെ നാശത്തിന്റെ വിത്തു വിതച്ചുകഴിഞ്ഞു. രണ്ടു കാര്യങ്ങളാണല്ലോ മല യാളി സമൂഹത്തിൽ മനുഷ്യനെ തേജോവധം ചെയ്യുവാൻ ഉപയോഗി ക്കുന്നത്. ഒന്ന്, ധനദുർവിനിയോഗം, രണ്ട്, സ്വഭാവദൂഷ്യം. മറ്റെല്ലാം പരാ ജയപ്പെടുമ്പോൾ പ്രതിയുടെ നേരെ പ്രയോഗിക്കാവുന്ന ഏറ്റം ശക്തങ്ങ ളായ ആയുധങ്ങളാണിവ. പള്ളിയുടെ ചുമതലയിൽ ഇരിക്കുമ്പോൾ പണം മോഷ്ടിക്കയോ മനഃപൂർവ്വം ദുർവ്വിനിയോഗം ചെയ്യുകയോ ചെയ്യുക ചുരുക്കമായി മാത്രം കണ്ടിട്ടുള്ള ഒരു വസ്തുതയാണ്. എന്നാൽ അമേ രിക്കയിൽ ഇതിന്റെ ആവശ്യമില്ലാത്തതും സൂക്ഷ്മതയില്ലായ്മയിൽ ചില പ്പോൾ അല്പം നഷ്ടം സംഭവിക്കാമെങ്കിലും, മനഃപൂർവ്വം അങ്ങനെ ആരും പ്രവർത്തിക്കില്ല എന്നുള്ളത് എനിക്കു ബോദ്ധ്യമായിട്ടുള്ളതാണ്.

വ്യക്തിപരമായ വൈരാഗ്യം വർദ്ധിച്ചപ്പോൾ അന്നു ട്രസ്റ്റിയായിരുന്ന ആളിന്റെ നേരെ ഈ രണ്ട് ആയുധങ്ങളും പ്രയോഗിച്ചതിനെ ഞാൻ എതിർത്തു. ഇടവക രണ്ടു തട്ടിലായി. 1975-ലെ വാർഷിക പൊതുയോഗം നടന്നില്ല. അങ്ങനെയിരിക്കവേയാണ് ബോംബേ ഭദ്രാസനത്തിന്റെ ചുമ തല അഭി. മക്കാറിയോസ് തിരുമേനിയെ സഭ ഏല്പിച്ചത്. അമേരിക്ക യിലെ പള്ളികൾ ബോംബേ ഭദ്രാസനത്തിന്റെ ഭാഗമായിരുന്നു (കല്പന 58/76). 1976 മെയ് മാസം 23-ാം തീയതി മക്കാറിയോസ് തിരുമേനിയെ ഇടവക ക്ഷണിച്ചു സ്വീകരണം നൽകി. അന്ന് അദ്ദേഹം വിശുദ്ധ കുർ ബാന അർപ്പിക്കയും ചെയ്തു. അതിനെക്കുറിച്ച് 1976 ജൂൺ 10-ാം തീയതി അദ്ദേഹം അയച്ച കല്പനയിൽ നിന്നും പ്രസക്തഭാഗങ്ങൾ ഇവിടെ പകർ ത്തുന്നു:

“പ്രിയരേ! മേയ് മാസം 23-ാം തീയതി ഞായറാഴ്ച ബ്രോങ്ക്സ് ഇട വക സന്ദർശിക്കുന്നതിനും അവിടെ വിശുദ്ധ കുർബാന അനുഷ്ഠിക്കു ന്നതിനും ഇടവകയുടെ ശ്രേയസ്കരമായ പുരോഗതിക്ക് ആവശ്യമായ കാര്യങ്ങൾ നിങ്ങളുമായി സംസാരിക്കുന്നതിനും അവസരമുണ്ടാക്കിയ തിൽ നമുക്ക് അതിയായ സന്തോഷമുണ്ട്. ഇടവക മെത്രാപ്പോലീത്താ എന്ന നിലയിലുള്ള നമ്മുടെ പ്രഥമ സന്ദർശനവേളയിൽ അവിടുത്തെ പട്ടക്കാരും, വിശ്വാസികളായ ജനങ്ങളും കാണിച്ച സ്നേഹാദരവു കൾക്കും, സഹകരണ മനോഭാവത്തിനും നിങ്ങളെപ്രതി ദൈവത്തെ നാം നന്ദിപൂർവ്വം സ്തോത്രം ചെയ്യുന്നു. ....”

ജൂൺ മാസം 27-ാം തീയതി ഞായറാഴ്ച അദ്ദേഹം വീണ്ടും പള്ളി യിൽ വരികയും, വിശുദ്ധ കുർബാന അണയ്ക്കുകയും, പൊതുയോഗം നടത്തി അടുത്ത വർഷത്തേക്കുള്ള ഭാരവാഹികളെ തെരഞ്ഞെടുക്കു കയും ചെയ്തു (exh. 9).

1976 ഡിസംബർ 20-ാം തീയതിയിലെ 23/76 നമ്പർ കല്പനയനുസരിച്ച് ബഹു. ജോൺ മാത്യു അച്ചന് പുതിയ ഇടവകകൾ രൂപീകരിക്കുന്നതിനുള്ള ചുമതലകൾ നൽകിക്കൊണ്ട് 1977 ജനുവരി 1-ാം തീയതി മുതൽ ബ്രോങ്ക്സ് സെന്റ്മേരീസ് ഇടവകയിൽ നിന്നും വിടുതൽ നൽകി കല്പന നൽകി (exh. 10). വലിയ ഭിന്നതയിൽ ഇടവക നിന്നിരുന്നതിനാൽ അദ്ദേഹം പോയപ്പോൾ അദ്ദേഹത്തോടൊപ്പം നിന്ന മിക്കവാറും എല്ലാവരുംതന്നെ പള്ളിയിൽ നിന്നും പിരിഞ്ഞുപോയി. അംഗസംഖ്യ കുറഞ്ഞുവെങ്കിലും ഒന്നിച്ചു നിന്നു പ്രവർത്തിക്കുവാൻ തക്ക സന്ദർഭം കിട്ടിയപ്പോൾ ജനങ്ങൾ ഉത്സുകരാവുകയും, ക്ഷീണിച്ചു പോയ ഇടവക ജീവൻ പ്രാപിക്കയും ചെയ്തു.

ബഹു. ജോൺ മാത്യു അച്ചനെക്കുറിച്ചു പറയുമ്പോൾ അദ്ദേഹം സംഘാടകതല്പരനായ ഒരു വ്യക്തിയായിരുന്നുവെന്നു ഉറപ്പിച്ചു പറയുവാൻ സാധിക്കും. ആളുകളെ കൂട്ടിച്ചേർക്കാൻ അദ്ദേഹം സമർത്ഥനായിരുന്നു. അതുപോലെ തന്നെ കൂടിച്ചേർന്നവർ അകന്നു പോകുവാനും ഓരോരോ കാര്യങ്ങൾ ഉണ്ടാകുമായിരുന്നു. അദ്ദേഹത്തിന്റെ പ്രവർത്തന മണ്ഡലങ്ങളിലെല്ലാം ഇതു വ്യക്തമായി പ്രതിഫലിച്ചിരുന്നു. ഏതാനും വർഷം അദ്ദേഹം ന്യൂജേഴ്സിയിൽ പള്ളി സ്ഥാപിച്ച് പ്രവർത്തിക്കയും, പെട്ടെന്നുണ്ടായ ഹൃദയാഘാതത്താൽ നിര്യാതനാവുകയും ചെയ്തു. അദ്ദേഹത്തിന്റെ ഓർമ്മ അനുഗ്രഹത്തിനായിത്തീരട്ടെ എന്നു പ്രാർത്ഥിക്കുന്നു.

1976-ലും അമേരിക്കയിലുണ്ടായിരുന്ന പള്ളികൾ ബോംബേ ഭദ്രാസനത്തിന്റെ ഭാഗമായി നിന്നിരുന്നു. ഇവിടുത്തെ കാര്യങ്ങൾ നിർവ്വഹിപ്പാൻ വേണ്ടി ഒരു സോണൽ കൗൺസിൽ രൂപീകൃതമായതിൽ 3 പേരെ സെന്റ് മേരീസ് ബ്രോങ്ക്സിൽ നിന്നും ഒരാളെ സെന്റ് തോമസ് പള്ളിയിൽ നിന്നും അദ്ദേഹം നിയമിച്ചു. എന്നെ കൂടാതെ മി. എ. എം. അലക്സാണ്ടർ, മി. കെ. റ്റി. ഇടിക്കുള എന്നിവരും സെന്റ് തോമസ് പള്ളിയിൽ നിന്നും മി. സഖറിയാ കുര്യനുമായിരുന്നു. ബാക്കി എല്ലാവരും അച്ചന്മാരായിരുന്നു (exh. 10).

1976 ഡിസംബർ 28-ന് അയച്ച ഒരു കല്പനയനുസരിച്ച് (26/76) അമേരിക്കൻ മേഖലാ, വർക്കിംഗ് കമ്മിറ്റിയിലേക്ക് നിയമിക്കപ്പെട്ട 4 പേരിൽ ഒരാൾ ഞാനായിരുന്നു. സെന്റ് തോമസ് പള്ളിയിൽ നിന്നും മി. സഖറിയാ കുര്യനും ഉണ്ടായിരുന്നു (exh. 11). ഈ രണ്ടു നിയമനങ്ങളും ഇവിടെയുണ്ടായിരുന്ന ചില വൈദികർക്കു രസിച്ചില്ല എന്നു വ്യക്തമായിരുന്നു.

1977 ആരംഭത്തിൽത്തന്നെ ന്യൂയോർക്കിലെ ഇടവകകളുടെ ശരിയായ നടത്തിപ്പിനായി സെന്റ്തോമസ് ചർച്ചിൽ കൂടിക്കൊണ്ടിരുന്ന ഇടവകയെ

നാലായി വേർതിരിച്ചു. 1977 മേയ് 2-ാം തീയതി എഴുതിയ 25/77 നമ്പർ കല്പനപ്രകാരം മൻഹാട്ടൺ, ബ്രൂക്കുലിൻ, ക്യൂൻസ്, സ്റ്റാറ്റൻ ഐലൻഡ് എന്നീ 4 ബോറോകൾക്കായി സെന്റ് തോമസ്, സെന്റ് ബസേലിയോസ്, സെന്റ് ഗ്രീഗോറിയോസ്, സെന്റ് ജോർജ് എന്നീ 4 ഇടവകകൾ രൂപീക രിക്കയും ഫാ. എൻ. കെ. ചെറിയാൻ, ഫാ. റ്റി. എം. സഖറിയാ, ഫാ. കെ. എം. യോഹന്നാൻ, ഫാ. റ്റി. എ. തോമസ് എന്നിവരെ യഥാക്രമം വികാരിമാരായി നിയമിച്ചു കല്പനകൾ നൽകുകയും ചെയ്തു. മേയ് മാസം 8-ാം തീയതി മുതൽ മേൽപറഞ്ഞ വൈദികർ അവരുടെ ചുമത ലകൾ ഏറ്റെടുക്കമെന്ന് കല്പനയായി (exh. 12, 13, 14, 15).

പരിശുദ്ധ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് പ്രഥമൻ കാതോ ലിക്കാ 1978-ലെ 218/78 (ഡിസംബർ 28) കല്പനപ്രകാരം അഭിവന്ദ്യ തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായെ അമേരിക്കൻ ഭദ്രാ സനത്തിന്റെ അധിപനാക്കി കല്പനയായി (exh. 16). അങ്ങനെ അമേരി ക്കൻ ഭദ്രാസന ഭരണം ഒരു പൂർണ്ണസമയ മെത്രാപ്പോലീത്തായുടെ കീഴി ലാക്കി. 1/1/79 മുതൽ ഈ നിയമനം പ്രാവർത്തികമാകണമെന്നായിരുന്നു കല്പന. അത് അങ്ങനെ നിൽക്കട്ടെ.

## ഈ കാലത്തെ ഇടവകയുടെ സ്ഥിതി

ശൈശവാവസ്ഥയിൽത്തന്നെ പ്രതികൂല സാഹചര്യങ്ങളിൽ കൂടി കടന്നുപോകേണ്ടി വന്ന ഇടവകയ്ക്കു ദൈവകൃപ ധാരാളമായി ഉണ്ടാ യിരുന്നു. പഠനത്തിനായി ഇവിടെ എത്തിച്ചേർന്ന ബഹു. റ്റി. സി. മത്തായി അച്ചൻ പഠനം കഴിഞ്ഞ് നാട്ടിലേക്കു തിരികെ പോയി. പഠനത്തിനായി ഇവിടെ എത്തിച്ചേർന്ന രവി മാത്യൂസ് എന്ന ചെറുപ്പക്കാരൻ ഫോർഡം യൂണിവേഴ്സിറ്റിയിൽ എം.എ. യ്ക്കു അഡ്മിഷൻ കിട്ടി, ബ്രോങ്ക്സിൽ തന്നെ താമസിക്കുന്നു. എവിടെയെങ്കിലും ഓർത്തഡോക്സ് ആരാധന യുണ്ടോ എന്ന് വഴിയിൽ കണ്ടവരോട് ചോദിച്ചറിഞ്ഞ് പള്ളിയിൽ വന്നു ചേരുകയാണുണ്ടായത്. അദ്ദേഹം വി. മദ്ബഹായിൽ ശുശ്രൂഷ ചെയ്തു വന്നു. ആ സമയം തന്നെ കെ. എം. സാമുവൽ എന്ന ചെറുപ്പക്കാരനും പഠിക്കാനായി വന്നുചേർന്നു. അദ്ദേഹവും വി. മദ്ബഹായിൽ ശുശ്രൂഷി ക്കാൻ താല്പര്യം കാണിച്ചു. ഇദ്ദേഹത്തിന്റെ സഹോദരൻ പരേതനായ കെ. എം. വറുഗീസച്ചനും ഞാനുമായി ചില വർഷങ്ങൾക്കു മുമ്പുതന്നെ പരിചയമായിരുന്നു. 1951-ൽ അമേരിക്കയിൽ നിന്നു പഠനം കഴിഞ്ഞു തിരി ച്ചുനാട്ടിൽ എത്തിച്ചേർന്ന എം. വി. ജോർജ് ശെമ്മാശ്ശൻ മാവേലിക്കര പുളിമൂട്ടിൽ ഒരു സുവിശേഷാലയം പണിയുകയും അവിടെ ചെറുപ്പ ക്കാർക്കായി ബൈബിൾ ക്ലാസ്സ് ആരംഭിക്കയും ചെയ്തപ്പോൾ ഞാനും

അതിൽ പോയി സംബന്ധിച്ചിട്ടുണ്ട്. അവിടെവച്ചാണ് വറുഗീസച്ചനെ പരിചയപ്പെടുന്നത്. 1972-ൽ ഞാൻ അമേരിക്കയിൽ വന്നപ്പോൾ ബോസ്റ്റണിൽ താമസിച്ചിരുന്ന അച്ചൻ എന്നെ വന്നു കാണുകയും ഞങ്ങളോടുകൂടി ഏതാനും ദിവസങ്ങൾ താമസിക്കയും ചെയ്തു. കെ. എം. സാമുവലിന് എല്ലാ ആഴ്ചയും ആരാധനയിൽ വന്നുചേരാൻ സാധിക്കാതിരുന്നു. അദ്ദേഹം ന്യൂജേഴ്സിയിലായിരുന്നു പഠിച്ചിരുന്നത്. കൂടാതെ കപ്പൂർത്തോ റഷ്യൻ ഓർത്തഡോക്സ് സഭയിൽ പരിശീലനം ലഭിച്ച തോമസ് ഷൈസർ എന്ന അമേരിക്കൻ ശെമ്മാശനും ആരാധനയിൽ വന്നു സംബന്ധിക്കുമായിരുന്നു. ഇവരുടെയെല്ലാം സഹകരണം ഇടവകയുടെവളർച്ചയ്ക്കു കാരണമായി ഭവിച്ചു എന്നു നന്ദിയോടെ ഓർക്കുന്നു.

1800 Grand concourse എന്ന united pilgrim ചർച്ചിൽ നിന്നു Topping Avenue-ൽ ഉള്ള ബഥനി കോൺഗ്രിഗേഷനൽ ചർച്ചിലും മറ്റും പല സ്ഥലത്തും മാറി മാറി ശുശ്രൂഷകൾ ചെയ്യേണ്ടതായി വന്നു ഈ കാലത്ത്. നമ്മുടെ ഇടവക വളർന്നു വന്നതു കൊണ്ടും, നമ്മുടെ അംഗസംഖ്യയെ ഉൾക്കൊള്ളാൻ അമേരിക്കൻ പള്ളികൾക്കു സാധിക്കാതെ വന്നിരുന്നതു കൊണ്ടും നമുക്ക് സ്വന്തമായി ഒരു ആരാധനാസ്ഥലം എന്ന ചിന്ത എല്ലാവരുടെയും മനസ്സിൽ രൂഢമൂലമായിരുന്നു. ബഹു. ജോൺ മാത്യു അച്ചൻ ഇവിടെ നിന്നും പോകുന്നതിനു മുമ്പു തന്നെ പള്ളി വാങ്ങുന്നതിനെക്കുറിച്ചുള്ള ആലോചനയുണ്ടായിരുന്നു. അച്ചനും, ഞാനും മറ്റു ചിലരും കൂടി പല സ്ഥലങ്ങൾ കാണാൻ പോയതായി ഓർക്കുകയും ചെയ്യുന്നു.

1978 ആയപ്പോഴേക്കും ഏകദേശം 40,000 ഡോളർ പള്ളി ട്രസ്റ്റിൽ ഉണ്ടായിരുന്നു. ബ്രോങ്ക്സ് പട്ടണം വിട്ടു പള്ളി വാങ്ങുന്നതിനെക്കുറിച്ചോ പള്ളി പണിയുന്നതിനെക്കുറിച്ചോ ആരുംതന്നെ താല്പര്യം കാണിച്ചിരുന്നില്ല. എന്നാൽ ബ്രോങ്ക്സിൽ തന്നെ മെച്ചപ്പെട്ട ഒരു സ്ഥലത്തു പള്ളി വാങ്ങുകയോ, പണിയുകയോ ചെയ്യണമെന്ന് ആളുകൾ ആഗ്രഹിച്ചു.

ഇന്നു നാം കാണുന്ന ബ്രോങ്ക്സ് അല്ലായിരുന്നു 30 വർഷത്തിനു മുമ്പുള്ള ബ്രോങ്ക്സ്. പല ഭാഗങ്ങളും പിടിച്ചുപറിയും, മോഷണവും, കൊലപാതകവുമുള്ള സ്ഥലങ്ങളായിരുന്നു. ഇതു ബ്രോങ്ക്സ് പട്ടണത്തിൽ മാത്രമായിരുന്നില്ല. ന്യൂയോർക്കിന്റെ എല്ലാ ഭാഗങ്ങളിലും ഇങ്ങനെയുള്ള കാര്യങ്ങൾ നടന്നു വന്നിരുന്നു. എങ്കിലും സൗത്ത് ബ്രോങ്ക്സ് എന്നു പറയുന്ന ഭാഗങ്ങളിൽ അക്രമങ്ങൾ കൂടുതൽ നടന്നിരുന്നു. അതുകൊണ്ട് അപ്പർ ബ്രോങ്ക്സ്, അല്ലെങ്കിൽ ഈസ്റ്റ് ബ്രോങ്ക്സ് എന്ന സ്ഥലങ്ങളിലാണ് ഞങ്ങൾ പള്ളിയോ, സ്ഥലമോ നോക്കിയിരുന്നത്. പള്ളികൾ, നമ്മുടെ ആവശ്യാനുസരണമുള്ളത് കണ്ടുപിടിക്കാൻ സാധിച്ചില്ല. അതുകൊണ്ട് സ്ഥലം വാങ്ങി പള്ളി പണിയുക എന്ന തീരുമാനത്തിൽ ഒടുവിൽ ഇടവക എത്തിച്ചേർന്നു.

1/1/1979 മുതൽ അഭി. മക്കാറിയോസ് മെത്രാപ്പോലീത്താ അമേരിക്കൻ ഭദ്രാസനത്തിന്റെ ചുമതല ഏറ്റെടുത്തു. അദ്ദേഹത്തിന്റെ സുന്ത്രോണിസോ ധൃതഗതിയിൽ നടത്തുന്നു എന്നു തോന്നത്തക്കവണ്ണം അതിനുവേണ്ടിയുള്ള മീറ്റിംഗുകളും ആലോചനകളും നടന്നു തുടങ്ങി. പരിശുദ്ധ കാതോലിക്കാ ബസ്സേലിയോസ് മാർതോമ്മാ മാത്യൂസ് പ്രഥമൻ അമേരിക്കയിലേക്കു വരുന്നു എന്ന ശ്രുതി ജനങ്ങളുടെ ഇടയിൽ പടർന്നു. ഏപ്രിൽ 30-ാം തീയതി അഭി. മെത്രാപ്പോലീത്താ പള്ളികൾക്കയച്ച കല്പനയിൽ നിന്നും (Exh. 17).

" ജൂലൈ 14-ാം തീയതി ശനിയാഴ്ച ന്യൂയോർക്കിലുള്ള എപ്പിസ്കോപ്പൽ കത്തീഡ്രലിൽ വച്ച് ഭദ്രാസനാടിസ്ഥാനത്തിൽ തിരുമനസ്സിലേക്കുള്ള സ്വീകരണവും ഇടവക മെത്രാപ്പോലീത്തായുടെ സുന്ത്രോണിസോ ശുശ്രൂഷയും നടത്തത്തക്കവണ്ണം പ്രോഗ്രാം ക്രമീകരിച്ചിരിക്കുന്നു. ..... സന്ദർശനാർത്ഥം അമേരിക്കയിൽ എത്തിയിട്ടുള്ള മലബാർ ഭദ്രാസനാധിപൻ തോമസ് മാർ തീമോത്തിയോസ് തിരുമേനി സുന്ത്രോണിസോ കമ്മിറ്റിയുടെ അദ്ധ്യക്ഷപദം സ്വീകരിക്കാമെന്ന് സമ്മതിച്ചിട്ടുള്ള വിവരവും സന്തോഷപൂർവ്വം നിങ്ങളെ അറിയിക്കുന്നു" (കല്പന 15/79).

പ. മാത്യൂസ് പ്രഥമൻ ബാവാ ഇവിടേക്കു വരുന്നു എന്നു കേട്ടപ്പോൾ മുതൽ, പള്ളിക്ക് കല്ലിടീൽ അദ്ദേഹം തന്നെ നടത്തണമെന്ന ആഗ്രഹം എന്റെയും ഇടവകക്കാരുടെയും ഹൃദയത്തിൽ ഉണ്ടായി. പല സ്ഥലങ്ങളും നോക്കിയെങ്കിലും ഒന്നും ഒത്തുവന്നതുമില്ല. 1979 ഏപ്രിൽ മാസത്തിൽ ഇടവകാംഗമായിരുന്ന പരേതനായ മി. എം. ജി. ഏബ്രഹാം എന്നെ ടെലിഫോണിൽ വിളിച്ച് ബ്രോങ്ക്സ് ബൊട്ടാണിക്കൽ ഗാർഡനടുത്ത് ബെഡ്ഫോർഡ് പാർക്ക് ബുലവാർഡിൽ (Bedford park Boulevard) ഒരു സ്ഥലം മുള്ളുവേലി കെട്ടി വേർതിരിച്ചിരിക്കുന്നതിൽ "For sale" എന്ന sign കാണുന്നുവെന്നും അന്വേഷണത്തിൽ വെബ്സ്റ്റർ അവന്യുവിലുള്ള 'C - Town' സൂപ്പർമാർക്കറ്റുകാരുടേതാണ് എന്നു മനസ്സിലായി എന്നും, അവരിൽ ഒരാളോട് സംസാരിച്ചുവെന്നും, അവർ വസ്തു വിൽപ്പാൻ തയ്യാറാണെന്നു പറഞ്ഞുവെന്നുമൊക്കെയുള്ള വിവരങ്ങൾ എന്നെ ധരിപ്പിച്ചു.

## പള്ളി പണിയാനായി വസ്തു വാങ്ങുന്നു

അന്ന് ബിൽഡിംഗ് കമ്മിറ്റി കൺവീനറായിരുന്ന മി. ടി. എം. ഈശോ, കെ. റ്റി. ഇടിക്കുള, എ. എം. അലക്സാണ്ടർ, എം. ജി. എബ്രഹാം, ഏബ്രഹാം തോമസ്, റ്റി. മത്തായി എന്നിവരുമായി ഞാൻ 'സി ടൗൺ'കാരുടെ ഓഫീസിൽ ചെന്ന് സംസാരിക്കയും 103.77 അടി നീളവും 76.38 അടി വീതിയുമുള്ള സ്ഥലത്തിന് 42,500 ഡോളർ വില പറഞ്ഞ് ഉറപ്പിക്കുകയും ചെയ്തു. സഭാ ഭരണഘടനയിലെ 23-ാം വകുപ്പനുസരിച്ച്

ഇടവകകൾ നടത്തുന്ന ക്രയവിക്രയങ്ങൾ ഇടവക മെത്രാപ്പോലീത്താ യുടെ രേഖാമൂലമായ സമ്മതത്തോടെ ആയിരിക്കണമെന്നുള്ളതുകൊണ്ട് ഈ വസ്തു സംബന്ധിച്ച വിവരം അദ്ദേഹത്തെ ടെലിഫോണിൽ അറി യിക്കയും, തുടർന്ന് രേഖാമൂലമായിത്തന്നെ എഴുത്തിൽ ഈ വിവരം അറി യിക്കയും ചെയ്തു.

## പ്രതികൂലമായ പ്രതികരണം

ഒരു കാലത്തും ചിന്തിക്കാത്തതും, നിരൂപിക്കാത്തതുമായ പ്രതികര ണമാണ് തിരുമേനിയിൽ നിന്നു ലഭിച്ചത്. "ഇപ്പോൾ വസ്തു വാങ്ങേണ്ട" എന്ന് അദ്ദേഹം പറഞ്ഞത് ഏതു കാരണത്താൽ എന്ന് ഞാൻ ആരാഞ്ഞു.

"എന്റെ ഭദ്രാസനത്തിന്റെ രജിസ്ട്രേഷൻ കഴിഞ്ഞു മതി" എന്ന് തിരു മേനി മറുപടിയായി പറഞ്ഞു.

"തിരുമേനിയുടെ ഭദ്രാസന രജിസ്ട്രേഷനും, ഇടവകവസ്തു വാങ്ങു ന്നതുമായി എന്താണ് ബന്ധം" എന്നു ഞാൻ ചോദിച്ചു.

"ഞാൻ പറയുന്നത് അനുസരിച്ചാൽ മതി" എന്ന് ഉത്തരം. വളരെ കർശനമായിട്ടാണ് തിരുമേനി പറഞ്ഞത്.

വസ്തുവിന്റെ ഉടമകളുമായി വില പറഞ്ഞ് ഒത്തെന്നും, ഉടനെ വാങ്ങി യില്ലെങ്കിൽ ഈ വസ്തു നഷ്ടപ്പെട്ടു പോകുമെന്നും ഞാൻ വളരെ താഴ്മ യായി അറിയിച്ചു. അപ്രതീക്ഷിതമായ മറുപടി.

"ഞാൻ പറയുന്നത് അനുസരിക്കുന്നില്ലെങ്കിൽ അനുഭവിച്ചുകൊള്ളും." ഇതു സംബന്ധമായി സംസാരിച്ച മറ്റൊരു ഇടവാകാംഗമായ നൂറോ ഷെല്ലിലെ ബേബിയോടും (എം. വി. ചാക്കോ) ഇതുപോലെതന്നെ സംസാ രിച്ചതായി ബേബി എന്നെ അറിയിച്ചു. അടുത്ത ഞായറാഴ്ച എമർജൻസി പൊതുയോഗം വിളിച്ചുകൂട്ടിയിട്ട് ഇടവകക്കാരെ വിവരം ധരിപ്പിച്ചു. കാരണം കൂടാതെ തിരുമേനി വസ്തുകാര്യത്തിൽ മറുത്തു പറയുന്ന തിനെ ദുഃഖത്തോടെയാണ് ഇടവക സ്വീകരിച്ചത്. വസ്തു കഴിയുന്നതും വേഗം എഴുതിക്കണമെന്നുള്ള തീരുമാനത്തിൽ പൊതുയോഗം അവസാ നിച്ചു. 1979 മേയ് മാസം 22-ാം തീയതി വസ്തുവിന്റെ ആധാരം നടത്തി ബ്രോങ്ക്സ് കൗൺടിയിൽ രജിസ്റ്റർ ചെയ്തു. വസ്തു വാങ്ങിയതു മല ങ്കരമെത്രാപ്പോലീത്തായ്ക്കു വേണ്ടിയായിരുന്നു.

ഒരു ഇടവകയുടെ ഏകകണ്ഠമായ തീരുമാനത്തിന്നെതിരായി ഏക പക്ഷീയമായ ഒരു തീരുമാനം. ഏതെങ്കിലും ഒരാളെങ്കിലും എതിരഭിപ്രായം പ്രകടിപ്പിച്ചിരുന്നുവെങ്കിൽ, അതിന് തീരുമാനം വരുന്നതുവരെ ഇടവക യുടെ തുടർ നടപടികൾ നിർത്തിവെയ്ക്കാൻ അദ്ദേഹത്തിന് ആവശ്യ

പ്പെടാമായിരുന്നു. ഇവിടെ അങ്ങനെ സംഭവിച്ചിട്ടില്ല. മാത്രമല്ല തിരുമേനിയുടെ ഭദ്രാസന രജിസ്ട്രേഷൻ കഴിഞ്ഞിട്ടു മതി വസ്തു വാങ്ങൽ എന്നു പറഞ്ഞതു സത്യമായിരുന്നില്ല. 1979 ഏപ്രിൽ 26-ാം തീയതി ERIE കൗണ്ടിയിൽ ഈ രജിസ്ട്രേഷൻ നടത്തിക്കഴിഞ്ഞിരുന്നു (Bye Laws of Am Diocese, page 3, Exb. 18). ബ്രോങ്ക്സ് ഇടവക വസ്തു എഴുതിയത് അതേ വർഷം മേയ് മാസം 22-ന് ആയിരുന്നു; അദ്ദേഹത്തിന്റെ രജിസ്ട്രേഷൻ പൂർത്തിയായി ഏകദേശം ഒരു മാസം കഴിഞ്ഞ്. ഈ നിലപാട് തിരുമേനി എടുക്കുവാൻ കാരണമെന്തെന്ന് പിന്നാലെ നമുക്കു കാണാം.

## ഭദ്രാസന രജിസ്ട്രേഷനിലെ പാകപ്പിഴകൾ

ഭദ്രാസന രജിസ്ട്രേഷനിൽ ബ്രോങ്ക്സ് ഇടവക കണ്ടെത്തിയ ഭരണഘടനാപരമായ തകരാറുകളിൽ ചിലത് താഴെ കുറിക്കുന്നു. മലങ്കരസഭയുടെ ഒരു ഭദ്രാസനമായ അമേരിക്കൻ ഭദ്രാസനത്തിൽ മലങ്കരസഭാ ഭരണഘടനയുടെ പ്രസക്തി നിലനിൽക്കുന്നു. അപ്പോൾ ഭരണഘടനയുടെ സാരാംശത്തിനു നിരക്കാത്ത കാര്യങ്ങൾ രജിസ്ട്രേഷനിലെ നിയമാവലിയിൽ (Bye Laws) ചേർത്താൽ അതും അംഗീകരിക്കാൻ പ്രയാസമുണ്ട് എന്നു പറയുന്നത് ഒരു സഭാസ്നേഹിയുടെ ചുമതലയിൽപ്പെട്ടതാണ്. ഈ ബൈലോയിൽ 11 ക്ലോസുകൾ ഉൾപ്പെടുത്തിയിട്ടുണ്ട്. ആദ്യത്തെ 3 ക്ലോസുകൾക്ക് വലിയ പ്രശ്നം കാണുന്നില്ല. 4-ാം വകുപ്പു മുതൽ 10-ാം വകുപ്പു വരെയാണ് പ്രശ്നങ്ങൾ കാണുന്നത് (exh. 18).

4 -ാം വകുപ്പനുസരിച്ച് ഈ ഭദ്രാസനത്തിൽ ഉൾക്കൊള്ളുന്ന ഇടവകാംഗങ്ങൾ സഭയുടെ ഭരണഘടനയും, അമേരിക്കൻ ഭദ്രാസനത്തിന്റെ ബൈലോയും സമ്മതിച്ചു നടന്നുകൊള്ളാമെന്ന് പൊതുയോഗത്തിൽ തീരുമാനിച്ച് A certificate of Conformity and obedience എഴുതി പ്രസിഡന്റും (വികാരി) ഇടവക സെക്രട്ടറിയും ഒപ്പു വച്ച് മെത്രാപ്പോലീത്തായെ ഏല്പിക്കണം.

അമേരിക്കൻ ഡയോസിന്റെ Board of Trustees 3 പേരായിരിക്കും. മെത്രാപ്പോലീത്താ, ഡയോസിഷൻ സെക്രട്ടറി, ഡയോസിഷൻ അസംബ്ലിയാൽ തെരഞ്ഞെടുക്കപ്പെടുന്ന Lay man Trustee. ഇതിൽ 2 പേർ മാത്രം കൂടിയാലും ഭൂരിപക്ഷമാണല്ലോ. യാതൊരു പ്രയാസവും കൂടാതെ തീരുമാനങ്ങൾ എടുക്കുന്നതിനും, നടപ്പാക്കുന്നതിനും കഴിയും.

ഇവരുടെ അധികാരങ്ങൾ നിർവചിച്ചിരിക്കുന്ന 8-ാമത്തെയും, 9-ാമത്തെയും, 10-ാമത്തെയും വകുപ്പുകൾ നമ്മുടെ സഭാഭരണഘടനയ്ക്കു കടകവിരുദ്ധവുമാണ്.

8 (എ) ഡയോസിസിന്റെ വകയായോ ഇടവക വകയായോ ഉള്ള വസ്തുവകകളുടെ മേൽനോട്ടം വഹിക്കുന്നതിനും, നിയന്ത്രണം നടത്തുന്നതിനുള്ള അധികാരം.

8 (ഡി) ഈ വസ്തുവകകളുടെ പ്രമാണം കൈവശമാക്കുന്നതിനുള്ള അധികാരം.

9-ാം വകുപ്പ്: ഭദ്രാസനത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന ഇടവകകളുടെയോ സംഘടനകളുടെയോ വസ്തുക്കൾ അമേരിക്കൻ ഭദ്രാസനത്തിന്റെ ആവശ്യാർത്ഥം കൈകാര്യം ചെയ്യുവാനുള്ള അവകാശം.

10-ാം വകുപ്പ്: ഇടവക വസ്തുക്കളുടെ ഉടമസ്ഥത (Title) അമേരിക്കൻ ഭദ്രാസനത്തിന്റെ ആവശ്യാർത്ഥം കൈകാര്യം ചെയ്യുവാനുള്ള അവകാശം (exh. 18).

അഭി. മക്കാറിയോസ് തിരുമേനി എന്തു പറഞ്ഞാലും, പ്രവർത്തിച്ചാലും കണക്കുകൂട്ടാതെ അദ്ദേഹം ഒന്നും ചെയ്യുകയില്ല എന്ന് അദ്ദേഹത്തെ അറിയാവുന്നവർക്ക് അറിയാം. ഭരണപരമായി വിളിച്ചു കൂട്ടുന്ന മീറ്റിംഗുകളിൽ അദ്ദേഹം ചിലപ്പോൾ പറഞ്ഞിട്ടുള്ള കാര്യങ്ങൾ സംശയത്തോടെ ശ്രവിച്ചിട്ടുള്ളവരുമുണ്ട്. അത് അദ്ദേഹം ആവർത്തിച്ചു പറകയും ചെയ്യുമായിരുന്നു. ഒന്നു രണ്ട് വാചകങ്ങൾ ഓർക്കുന്നത് കുറിക്കുകയാണ്.

"നമുക്കെന്നും കോട്ടയത്തിന്റെ റബർസ്റ്റാമ്പായി പ്രവർത്തിക്കാൻ സാധിക്കയില്ല.

"കിഴക്കിന് ഒരു കാതോലിക്കാ ഉള്ളതുപോലെ തന്നെ പടിഞ്ഞാറിന് ഒരു പാത്രിയർക്കീസും നമുക്ക് വേണം."

ഈ വാചകങ്ങൾ കേട്ടതു ഓർമ്മയുള്ളവരായ പട്ടക്കാരിൽ ചിലരെങ്കിലും ഇന്നും ജീവനോടെ ഉണ്ട് എന്ന് എനിക്കറിയാം.

മലങ്കരസഭയുടെ ഒരു ഭാഗമായോ, അല്ലാതെയോ സ്വതന്ത്ര അധികാരത്തോടെ ഒരു സഭ ഇവിടെ ഉണ്ടാകണമെന്ന് തിരുമേനി ആഗ്രഹിച്ചുവെങ്കിൽ, അതിനു സമയമായില്ല എന്നുള്ളതു വളരെ വ്യക്തമായിരുന്നു. ഒരു പള്ളി പോലും ഇവിടെ ഇല്ലായിരുന്നു. ഇടവകകൾ ഉറപ്പിക്കപ്പെട്ടിട്ടില്ല. ഈവിധം അദ്ദേഹം ചിന്തിച്ചതിന്റെ പശ്ചാത്തലത്തിലാണ് ഈ രജിസ്ട്രേഷൻ നടപടികൾ നടന്നതെങ്കിൽ അതു അകാലത്തും, അസ്ഥാനത്തും ആയിരുന്നുവെന്നു പറയുവാൻ മടിക്കുന്നില്ല. അദ്ദേഹം വളരെ ബുദ്ധിമാനും സഭയിൽ നല്ല പിടിപാടുള്ളയാളും, താൻ ആഗ്രഹിക്കുന്നതുപോലെ കാര്യങ്ങൾ നടത്തിഎടുക്കാൻ പ്രാപ്തനുമായിരുന്നതുകൊണ്ടും, സഭാതലം വീണ്ടും കേസ്സിനാൽ കലുഷിതമായിരുന്നതുകൊണ്ടും, പെട്ടെന്ന് ഇതു സാധിച്ചെടുക്കണമെന്ന് അദ്ദേഹം ആഗ്രഹിക്കയായിരുന്നോ? ആർക്കറിയാം.

ഇങ്ങനെയുള്ള കാര്യങ്ങൾ നിയമാനുസൃതമായി നടക്കേണ്ട കാര്യ

ങ്ങളാണ്. നമ്മുടെ സഭയുടെ രീതിയനുസരിച്ച് മുകളിൽ നിന്നുമാണ് നേതൃത്വം വരേണ്ടത്. വ്യക്തിപരമായ താല്പര്യങ്ങളോ, ആഗ്രഹങ്ങളോ കാലാനുസൃതമായി യോജ്യതയുള്ളതാണെങ്കിൽ അത് എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ സമർപ്പിച്ച് തീരുമാനങ്ങളുണ്ടാക്കി നടപ്പാക്കുന്നതാണല്ലോ സഭയെ സംബന്ധിച്ചു നല്ലത്.

## അമേരിക്കൻ ഭദ്രാസനത്തിന്റെ ഒന്നാമത്തെ പള്ളി പ്രതിപുരുഷയോഗം (പൊതുയോഗം)

അഭിവന്ദ്യ മക്കാറിയോസ് തിരുമേനി 1979 ജനുവരി 30-ാം തീയതി എഴുതിയ 2/79 കല്പനപ്രകാരം പുതുതായി ഉടലെടുത്ത അമേരിക്കൻ ഭദ്രാസനത്തിന്റെ ഒന്നാമത്തെ പള്ളി പ്രതിപുരുഷയോഗം മാർച്ച് 24-ാം തീയതി അഭിവന്ദ്യ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയിൽ കൂടി. ഫാ. എം. ഇ. ഇടുക്കളയെ ഭദ്രാസന സെക്രട്ടറിയായും 5 പേരെ കൗൺസിൽ അംഗങ്ങളായും തെരഞ്ഞെടുത്തു. മീറ്റിംഗ് ഭംഗിയായി നടന്നു.

ഭക്ഷണം കഴിഞ്ഞപ്പോൾ എന്റെ ദീർഘകാല സ്നേഹിതനും, തിരുമേനിയുടെ കുടുംബത്തിൽപ്പെട്ടയാളുമായ ഒരു പട്ടക്കാരൻ എന്റെ അടുത്തു വന്നു പറഞ്ഞു. “കളിച്ചു പോയല്ലോ!” ഞാൻ അദ്ദേഹത്തിന്റെ മുഖത്തു സൂക്ഷിച്ചുനോക്കി. എനിക്കൊന്നും മനസ്സിലായില്ല. ഞാൻ ചോദിച്ചു. ‘എന്തു പറ്റി?’ ഉത്തരം: ‘കൗൺസിലിൽ കയറാം എന്നു വിചാരിച്ചാണല്ലോ ഇവിടെ വച്ചു മീറ്റിംഗ് കൂടിയത്. കളിച്ചുപോയി.” പിന്നീട് അദ്ദേഹം കഥകൾ പറയാൻ തുടങ്ങി. തലേ രാത്രിയിൽ ഒരു വൈദികന്റെ ഭവനത്തിൽ തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ ഒരു രഹസ്യ മീറ്റിംഗ് കൂടി. ആരെയെല്ലാം തെരഞ്ഞെടുക്കണം, ആരെയെല്ലാം ഒഴിവാക്കണം എന്നു തീരുമാനിച്ചായിരുന്നു പ്രധാനികൾ യോഗത്തിന് എത്തിയിരുന്നത്.

രസകരമായ വസ്തുത, ഈ ദൗർഭാഗ്യാവസ്ഥ കാലങ്ങൾക്കു ശേഷവും നിലനിൽക്കുന്നുവെന്നുള്ളതാണ്. സഭയുടെ തെരഞ്ഞെടുപ്പുകളിൽ ഉണ്ടായിരിക്കേണ്ട വിശുദ്ധി ഇതു മൂലം നഷ്ടപ്പെടുകയും, ദൈവനടത്തിപ്പു നഷ്ടപ്പെട്ടുപോവുകയും ചെയ്യുന്നു എന്നു ഞാൻ സംശയിക്കയാണ്. ഞാൻ കൗൺസിൽ മെമ്പറാകാൻ ആഗ്രഹിച്ചിട്ടില്ലായിരുന്നു എന്നുള്ളത് വേറൊരു വശം. ഞാൻ വിഷയം ചിരിച്ചു തള്ളിയതല്ലാതെ പ്രതികരിച്ചില്ല. എങ്കിലും അമേരിക്കൻ ഭദ്രാസനത്തിന്റെ ആദ്യത്തെ പ്രതിപുരുഷയോഗം ചേർന്നത് ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയിൽ വച്ചായിരുന്നു എന്നുള്ളത് സന്തോഷത്തോടെ രേഖപ്പെടുത്തട്ടെ (Exib: 19 A).

ബ്രോങ്ക്സ് സെന്റ്മേരീസ് ഇടവക പള്ളിവയ്ക്കാൻ സ്ഥലം വാങ്ങിയത് 1979 മേയ് 22-ാം തീയതിയായിരുന്നു. അതു മലങ്കര മെത്രാപ്പോലീത്തായ്ക്കു വേണ്ടിയാണ് വാങ്ങിയത് എന്നു മുകളിൽ കണ്ടുവല്ലോ.

ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളി വയ്ക്കാൻ സ്ഥലം വാങ്ങിയതിനു ശേഷം സ്റ്റാറ്റൻഐലന്റ് ഇടവകയും, യോങ്കേഴ്സ് സെന്റ്തോമസ് ഇടവകയും പള്ളികൾ വാങ്ങി. 1980 ഏപ്രിൽ 21-ന് 47/80 നമ്പർ കല്പനയിലും, 52/80 നമ്പർ കല്പനയിലും കൂടി ഈ പള്ളികളുടെ കൂദാശാകർമ്മത്തെക്കുറിച്ച് തിരുമേനി ഇടവകകളെ അറിയിച്ചിട്ടുണ്ട് (Exib: 19 B).

1979 ഈ ഭദ്രാസനത്തെ സംബന്ധിച്ച് നിർണ്ണായകമായ ഒരു വർഷമായിരുന്നു. അതിലേക്കു കടക്കുന്നതിനു മുമ്പ്, എന്റെ പരദേശവാസത്തിന്റെ ആദ്യത്തെ 8 വർഷങ്ങളിലായി (1972-1980) ലായി എനിക്ക് 4 മക്കളെ ദൈവം ദാനമായി നൽകി. അവരെ ദൈവവഴിയിൽ വളർത്തുന്നതിന് കുട്ടികളുടെ മാതാവും എന്നോടുകൂടി വന്നു താമസിച്ച എന്റെ സഹോദരി ഏലിയാമ്മയും മുൻകൈ എടുത്തു. എന്റെ സഹോദരി കൂർത്തമല സെന്റ് മേരീസ് കോൺവെന്റിൽ താമസിച്ചിരുന്ന കാലത്ത് ഇവിടെ കുഞ്ഞുങ്ങളെ വളർത്തുകയും, ജോലി ചെയ്യുകയും, പള്ളിക്കാര്യങ്ങൾ നടത്തുകയും മറ്റും ചെയ്യുന്നതിന്റെ പ്രയാസങ്ങളാൽ ഞാൻ പ്രത്യേക അപേക്ഷ നൽകി എന്റെ സഹോദരിയെ ഏതാനും മാസക്കാലത്തേക്ക് കോൺവെന്റിൽ നിന്നും വിടുതൽ നൽകി ഇവിടേയ്ക്ക് വിട്ടു. എന്നാൽ ഏതാനും വർഷം ഇവിടെ താമസിക്കേണ്ടതായി വരികയും 12 വർഷം മുമ്പ് തിരികെ പോയി ഇപ്പോൾ കോൺവെന്റിൽ സന്തോഷമായി താമസിക്കയും ചെയ്യുന്നു.

ഈ കാലഘട്ടത്തിന്റെ ആദ്യപാദങ്ങളിൽ പല സ്ഥലങ്ങളിലും വിശുദ്ധ കുർബാന അർപ്പിപ്പാനും, മറ്റു ദൈവിക ശുശ്രൂഷകൾ നിർവ്വഹിക്കുന്നതിനും ദൈവം അവസരം നൽകി. ഫിലാഡൽഫിയ, വാഷിംഗ്ടൺ, ബാൾട്ടിമോർ, ക്യാനഡായിലെ എഡ്മണ്ടൻ തുടങ്ങിയ പട്ടണങ്ങളിൽ ആ കാലത്തു ശുശ്രൂഷകൾ നടത്തിയിട്ടുണ്ട്. പോകുന്ന സ്ഥലങ്ങളിലെങ്ങും നമുക്ക് വിശുദ്ധ കുർബാന ചൊല്ലുവാനുള്ള ഒരു ക്രമീകരണവുമില്ലായിരുന്നു. എന്റെ പെട്ടിയിലായിരുന്നു ആരാധനയ്ക്ക് ആവശ്യമായ ഉപകരണങ്ങൾ. കുരിശ്, മെഴുകുതിരിക്കാലുകൾ, കാസാ, പീലാസാ, വിരിക്കൂട്ട്, കറുത്ത കുപ്പായം കാപ്പാസെറ്റ് ഇവയെല്ലാം ഒരു വലിയ സ്യൂട്ട്കേസ്സിലാക്കി ബസ്സിലോ, ട്രെയിനിലോ യാത്ര ചെയ്യുന്നു. ഒരു പ്രത്യേക സ്ഥലത്ത് ഇറങ്ങിയാൽ അവിടെ ആളുകൾ വന്നു കൊണ്ടുപൊയ്ക്കൊള്ളും എന്നെല്ലാം പറയുമെങ്കിലും, ചിലപ്പോൾ മണിക്കൂറുകൾ വെളിയിൽ നിന്നു കഴിയുമ്പോഴായിരിക്കും ആരെങ്കിലും എത്തിച്ചേരുക, ഇതെല്ലാം പട്ടക്കാരന്റെ ജീവിതത്തിന്റെ ഒരു ഭാഗമെന്നും, ദൈവം വിളിച്ചാക്കിയ വേലയ്ക്ക് മുടക്കം വരുത്തരുതെന്നും ഉൾബോധമുണ്ടായിരുന്നതുകൊണ്ട് സന്തോഷമായി ഇവയെല്ലാം ചെയ്തു. കൂടാതെ 1973-ൽ ന്യൂയോർക്കിലുള്ള ഫോർഡം യൂണിവേഴ്സിറ്റിയിൽ M.S. Ed. എന്ന ഡിഗ്രിക്കു ചേരുകയും പാർട്ടൈമായി പഠിച്ചു പാസ്സാവുകയും ചെയ്തു.

## എഡ്മണ്ടൻ ഇടവക

1972 ജൂൺ മാസത്തിലാണ് ആദ്യമായി ക്യാനഡായിലെ ആൽബർട്ടാ സംസ്ഥാനത്തിന്റെ തലസ്ഥാനമായ 'എഡ്മണ്ടൻ' എന്ന പട്ടണത്തിൽ പോയത്. എന്റെ മൂത്ത സഹോദരന്റെ മകൻ കുഞ്ഞുമോനും, അവന്റെ ഭാര്യ കുഞ്ഞുമോളും അവിടെയുണ്ടായിരുന്നു. അവരുടെ മൂത്ത മകൻ ബിനോയിയുടെ മാമോദീസാ നടത്താൻ വേണ്ടിയായിരുന്നു ഞാൻ പോയത്. ബിനോയിയെ കൂടാതെ മൂന്നു നാലു കുട്ടികളെക്കൂടി അന്ന് മാമോദീസാ മുക്കി. ധാരാളം ആളുകൾ വിശുദ്ധ കുർബാനയ്ക്കും വന്നിരുന്നു. ആ സ്ഥലത്ത് ആദ്യമായാണ് നമ്മുടെ ഒരു ആരാധന നടന്നത്. അടുത്ത വർഷത്തെ പീഡാനുഭവവാരവും അവിടെ നടത്തി. ആ സമയത്ത് എഡ്മണ്ടൻ സിറ്റിയിൽ നമ്മുടെ 20 കുടുംബങ്ങളേ ഉണ്ടായിരുന്നുള്ളു. എങ്കിലും സമീപപട്ടണങ്ങളിൽ ചെന്നു പാർത്തിരുന്ന നമ്മുടെ ആളുകളും, ദൂരെ സ്ഥലത്തു നിന്നു വന്നവരുമായി ഒരു നല്ല സംഖ്യ ആളുകൾ പീഡാനുഭവ ശുശ്രൂഷകളിൽ സംബന്ധിച്ചു. കൊപ്പാറ ഗീവറുഗീസ് കോറെപ്പിസ്കോപ്പായുടെ മകൻ മി. കെ. ജി. ജോണും കുടുംബവും, കോഴഞ്ചേരി വഞ്ചിത്രപള്ളി ഇടവകക്കാരായിരുന്ന സഖറിയായും (ബാബു) കുടുംബവും, ഇപ്പോഴും അവിടെത്തന്നെ പാർക്കുന്നയാളും ആൽബർട്ടാ സ്റ്റേറ്റിലെ ജയിൽ പോലീസ് കമ്മീഷണറായിരുന്ന മി. സി. തോമസും മേരിക്കുട്ടിയും എല്ലാം അന്ന് ആ സ്ഥലത്തെ പ്രധാനികളായിരുന്നു. ഞാൻ പള്ളി ആവശ്യങ്ങൾക്കു പോകുന്ന സമയത്തെല്ലാം മി. സി. തോമസായിരുന്നു എനിക്ക് ടിക്കറ്റ് തന്നിരുന്നത് എന്നു നന്ദിയോടെ ഈ സമയത്ത് സ്മരിക്കുന്നു. ആദ്യമായി എഡ്മണ്ടനിൽ വിശുദ്ധകുർബാന അർപ്പിച്ചതു ഞാനാണെന്ന് ഇന്നും അവിടെയുള്ളവർ ഓർക്കുന്നു. ഇടവകയുടെ സിൽവർ ജൂബിലി കൊണ്ടാടിയപ്പോൾ എന്നെ പ്രത്യേകമായി ക്ഷണിക്കുകയും ചെയ്തു.

സിറ്റിയിൽ നിന്നും വളരെ അകന്നുള്ള ഒരു പട്ടണത്തിലായിരുന്നു കെ. ജി. ജോൺ സാറും കുടുംബവും താമസിച്ചിരുന്നത്. അദ്ദേഹത്തിന്റെ വീടു കൂദാശ ചെയ്യണമെന്ന് താല്പര്യപ്പെട്ട് എന്നെ ക്ഷണിക്കയും, ഞങ്ങൾ അവിടെ എത്തി കൂദാശാകർമ്മം നിർവ്വഹിക്കയും ചെയ്തു. മനോഹരമായ ഒരു സൗധമായിരുന്നു അത്. അവർക്ക് രണ്ട് മക്കളുമുണ്ടായിരുന്നു. കൂദാശയെല്ലാം കഴിഞ്ഞപ്പോൾ അമ്മിണി (മിസിസ് ജോൺ) കരയുകയാണ്. ദീർഘസമയം. എനിക്ക് എന്തു പറയണമെന്ന് അറിഞ്ഞു കൂടാ. എങ്കിലും ധൈര്യമായി ചോദിച്ചു, കരയുന്നതിന്റെ കാരണമെന്താണെന്ന്? മറുപടി; "അച്ചാ സന്തോഷം കൊണ്ട്. ഒരു പട്ടക്കാരനെയോ, ഒരു ക്രിസ്തീയ ശുശ്രൂഷയോ കണ്ടിട്ട് അനേക നാളുകളായി. ദൈവം അതിന് അവസരം നൽകിയല്ലോ എന്നോർത്ത് സന്തോഷം കൊണ്ടു കരഞ്ഞു പോയതാണ്. ക്ഷമിക്കണം."

1976 ഒടുവിൽ ഒരു വിവാഹം നടത്തുന്നതിനായി ഞാൻ എഡ്മണ്ടിൽ പോയി. അന്നും ന്യൂയോർക്കിൽ നിന്നും ചെല്ലുന്ന പട്ടക്കാർ വല്ലപ്പോഴും ആരാധന നടത്തും എന്നല്ലാതെ സ്വന്തമായി ഒരു പട്ടക്കാരൻ എഡ്മണ്ടൻ ഇടവകയ്ക്ക് ഇല്ലായിരുന്നു. അവിടുത്തെ പ്രധാനികൾ എന്നെ ഏല്പിച്ചുവിട്ട ഒരു ദൗത്യം ഭദ്രാസന മെത്രാപ്പോലീത്തായോട് ഈ ഇടവകയെക്കുറിച്ച് പറഞ്ഞ് ഒരു പട്ടക്കാരനെ സ്ഥിരമായി ലഭിപ്പാൻ തക്കവണ്ണം വേണ്ടതു ചെയ്യണമെന്നായിരുന്നു. ഇതു സംബന്ധിച്ച് 1977 മാർച്ച് 10-ാം തീയതി എഡ്മണ്ടൻകാരുടെ ആത്മീയ ആവശ്യങ്ങളെക്കുറിച്ചെല്ലാം വിശദീകരിച്ച് ഒരു ലെറ്റർ തിരുമേനിയുടെ പേർക്ക് ഞാൻ എഴുതി. മറുപടി എനിക്ക് കിട്ടിയില്ല. എങ്കിലും താമസംവിനാ അവർക്ക് പട്ടക്കാരെ കിട്ടുകയും, ഇന്നു ക്യാനഡായിലുള്ള മറ്റെല്ലാ ഇടവകകളേക്കാളും എല്ലാവിധത്തിലും നല്ല നിലയിൽ ഒരു ഇടവക നടന്നുവരികയും ചെയ്യുന്നു. മനോഹരമായ ഒരു ദേവാലയവും പട്ടക്കാർക്കു താമസിക്കാനുള്ള സൗകര്യങ്ങളുമെല്ലാം അവിടെയുണ്ട്

## രണ്ടു വലിയ പിതാക്കന്മാർ

ബ്രോങ്ക്സ് ഇടവകയെ വളരെയധികം സ്നേഹിക്കയും, ഞാൻ വളരെ ആദരിക്കയും ചെയ്തിട്ടുള്ള സഭയിലെ രണ്ടു പിതാക്കന്മാരെക്കുറിച്ചു കൂടി ഓരോ വാക്കുകൾ എഴുതിക്കൊണ്ട് ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയുടെ ചരിത്രത്തിന്റെ തുടർച്ചയിലേക്കു പോകാം. അഭിവന്ദ്യരായിരുന്ന പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും, ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുമാണ് ഞാൻ ഇവിടെ നിരീക്ഷിച്ച പിതാക്കന്മാർ.

## പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി

ശ്രേഷ്ഠനായിരുന്ന ഈ മെത്രാപ്പോലീത്താ ബ്രോങ്ക്സ് സെന്റ് മേരീസ് ഇടവകയ്ക്കു അപരിചിതനല്ല. എത്യോപ്യയിൽ നിന്നും അദ്ദേഹം അമേരിക്കയിൽ പ്രിൻസ്റ്റൺ തിയോളജിക്കൽ സെമിനാരിയിൽ പഠിച്ചശേഷം നാട്ടിൽ വന്ന് ആലുവാ ഫെലോഷിപ്പ് ഹൗസിൽ താമസിക്കുന്ന കാലത്താണ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം എന്ന് അന്ന് അറിയപ്പെട്ടിരുന്ന ഇന്നത്തെ MGOCSM ന്റെ ജനറൽ സെക്രട്ടറി സ്ഥാനം ഏറ്റെടുത്തു പ്രവർത്തിക്കാൻ തുടങ്ങിയത്. ഞാൻ പന്തളം എൻ.എസ്.എസ്. കോളജിൽ പഠിക്കുന്നു. ഞങ്ങളിൽ ഏതാനും വിദ്യാർത്ഥികൾ ചേർന്ന് ഒരു പ്രാർത്ഥനാ ഗ്രൂപ്പ് തുടങ്ങി, എല്ലാ ആഴ്ചയും ഒന്നു രണ്ടു പ്രാവശ്യം കൂടിവന്നിരുന്നു. ആ പ്രെയർ ഗ്രൂപ്പിൽ പ്രസംഗിപ്പാൻ ശ്രീ. പോൾ വർഗീസിനെ ക്ഷണിച്ചതും, അദ്ദേഹത്തിനു വരാൻ സാധിക്കാതെ വന്നതും മറ്റും ഇന്നും ഓർക്കുന്നു. അദ്ദേഹത്തെ ആദ്യമായി കാണുന്നത് 1957-ൽ തിരുമൂലപുരം ബാലികാമഠം ഹൈസ്കൂളിൽ വച്ച് നടത്തിയ വിദ്യാർത്ഥി

പ്രസ്ഥാനത്തിന്റെ 50-ാം വാർഷിക കോൺഫ്രൻസിൽ വച്ചാണ്. കേരളം സന്ദർശിച്ച എത്യോപ്യൻ ചക്രവർത്തി ഹെയ്ലി സെലാസിയുടെ താല്പര്യമനുസരിച്ചും പരിശുദ്ധ കാതോലിക്കാ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയന്റെ സമ്മതപ്രകാരവും അദ്ദേഹം എത്യോപ്യയിലേക്കു പോവുകയും ചക്രവർത്തിയുടെ സ്റ്റാഫിൽ അംഗമായി പ്രവർത്തിക്കുകയും ചെയ്തുകൊണ്ടിരുന്ന കാലമായിരുന്നു വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ 50-ാം വാർഷികം നടന്നത്. അദ്ദേഹത്തോടൊപ്പം ഒരു ചെറിയ കൂട്ടം എത്യോപ്യൻ വിദ്യാർത്ഥികളും വന്നിരുന്നു. അവർ എത്യോപ്യയിലെ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രവർത്തകരായിരുന്നു. ഖദർ വസ്ത്രധാരിയായ, മുറികയ്യൻ ഷർട്ടും തോളിൽ ഒരു തോർത്തുമിട്ട് ഒരു സാധാരണ യുവാവ്. തലയും മുഖവും ശ്രദ്ധിക്കപ്പെടുമായിരുന്നു. നീണ്ടു വലിപ്പമുള്ള തലയും, വട്ടമുഖവും. അദ്ദേഹം ഒരു പ്രസംഗം ചെയ്തു. എത്യോപ്യൻ സഭയിലെ യുവാക്കളുടെ ക്രിസ്തീയ പ്രവർത്തനങ്ങളെക്കുറിച്ചും, അവിടുത്തെ വിദ്യാർത്ഥി പ്രസ്ഥാനത്തെക്കുറിച്ചും മറ്റുമായിരുന്നു ആ പ്രസംഗം. അദ്ദേഹത്തോട് ഒന്നു സംസാരിക്കണമെന്നാഗ്രഹിച്ചിട്ടും സാധിച്ചില്ല. 2 ദിവസം മാത്രമേ കോൺഫ്രൻസിൽ ഉണ്ടായിരുന്നുള്ളു. പിന്നീട് കാണുന്നത് ഞാൻ ബി.ഡി. യ്ക്കു നമ്മുടെ സെമിനാരിയിൽ പഠിക്കുമ്പോഴായിരുന്നു. 1966-ൽ അദ്ദേഹം അവിടെ വന്ന് വിദ്യാർത്ഥികളോട് ഒരു പ്രസംഗം ചെയ്തു. അന്ന് കോട്ടയത്തെ പ്രധാനികളായ ക്രൈസ്തവ നേതാക്കന്മാരെല്ലാം അദ്ദേഹത്തോടൊപ്പം സെമിനാരിയിൽ വന്നിരുന്നു. അപ്പോഴേക്കും വൈദികപദവിയിൽ എത്തിയിരുന്നു. 1967-ൽ അദ്ദേഹത്തിന്റെ ഡബ്ളിയു.സി.സി. യിൽ ഉണ്ടായിരുന്ന ജോലിയുടെ കാലാവധി തീരുകയും, നമ്മുടെ സെമിനാരിയുടെ പ്രിൻസിപ്പലായി ചാർജെടുക്കുകയും ചെയ്തു. ഒന്നരവർഷം കൂടി ഞാൻ സെമിനാരിയിൽ തുടർന്നു. ബി.ഡി. പാസ്സായതിനുശേഷം ഞാൻ എം.ഡി. സെമിനാരി ഹൈസ്കൂളിൽ അദ്ധ്യാപകനായി ചേർന്നു. പഠിക്കുന്നകാലത്തും, ജോലിയിൽ പ്രവേശിച്ചു കഴിഞ്ഞും അദ്ദേഹത്തിന് എന്നോട് വലിയ താല്പര്യമായിരുന്നു, എനിക്ക് അദ്ദേഹത്തോട് അകമഴിഞ്ഞ ബഹുമാനവും. 1972-നു ശേഷം വൈദികനായും, മെത്രാപ്പോലീത്തായായും അമേരിക്കയിൽ വന്നിട്ടുള്ള കാലങ്ങളിൽ ബ്രോങ്ക്സ് പള്ളിയിൽ വരുന്നതു വലിയ സന്തോഷമായിരുന്നു. 1976-ൽ പീഡാനുഭവവാരം അദ്ദേഹം ബ്രോങ്ക്സിൽ നടത്തി. കാലുകഴുകൽ ശുശ്രൂഷയും നടത്തി. അമേരിക്കൻ മണ്ണിൽ ആദ്യമായി നമ്മുടെ രീതിയിലുള്ള കാലുകഴുകൽ ശുശ്രൂഷ ബ്രോങ്ക്സിൽ വച്ചു നടന്നു.

1976-ൽത്തന്നെ അദ്ദേഹത്തിന് ഒരു സ്വീകരണം വലിയതോതിൽ നൽകണമെന്ന് ഇടവകക്കാർ നിശ്ചയിച്ചു. അമേരിക്കൻ സഭകളുടെ കേന്ദ്ര ഓഫീസുകൾ സ്ഥിതിചെയ്തിരുന്ന, INTER CHURCH CENTER എന്ന

പേരിൽ അറിയപ്പെടുന്ന, ബഹുനില മന്ദിരത്തിന്റെ കോൺഫ്രൻസ് ഹാൾ അതിനുവേണ്ടി ലഭിച്ചു. തിരുമേനിക്ക് അനേക സ്നേഹിതർ ഈ സ്ഥാപനത്തിൽ ഉണ്ടായിരുന്നു. ഞാനും അവിടെയായിരുന്നു ജോലി ചെയ്തിരുന്നത്. WCC ജനറൽ സെക്രട്ടറിയായിരുന്ന ഡോ. യൂജീൻ കഴ്സസൺ ബ്ളേക്ക്, നാഷണൽ കൗൺസിൽ ജനറൽ സെക്രട്ടറിയായിരുന്ന ഡോ. ക്ലെയർ റാൻഡൽ, റിഫോംഡ് ചർച്ച് ജനറൽ സെക്രട്ടറിയായിരുന്ന ഡോ. മാരിയൻ ഡിവെൽഡർ, ഓർത്തഡോക്സ് സഭകളിൽ നിന്നുള്ള പ്രതിനിധികൾ തുടങ്ങിയ ഒരു വലിയ സമൂഹം ഈ മീറ്റിംഗിൽ സംബന്ധിക്കുകയും, അനുമോദനങ്ങൾ അറിയിക്കയും ചെയ്തു. അഭിവന്ദ്യ മക്കാറിയോസ് തിരുമേനിയെയും ഗ്രീഗോറിയോസ് തിരുമേനിയുടെ പ്രത്യേക താല്പര്യമനുസരിച്ച് ക്ഷണിച്ചിരുന്നു. അദ്ദേഹവും പ്രസംഗിച്ചു. ഈ മീറ്റിംഗ് ബ്രോങ്ക്സ് ഇടവകയുടെ ഒരുമിപ്പിനെ കാണിക്കയും ഇടവകയ്ക്കു ഇതൊരു ബഹുമതിയായിതീരുകയും ചെയ്തു.

ബ്രോങ്ക്സ് സെന്റ് മേരീസ് ദേവാലയത്തിൽ വച്ച് അദ്ദേഹം പരിചയപ്പെട്ട ഒരു യുവാവാണ് ഇന്ന് അദ്ദേഹത്തിന്റെ പിൻഗാമിയായി ഡൽഹി ഭദ്രാസനാധിപത്യം ഏറ്റെടുത്തിരിക്കുന്ന യൂഹാനോൻ മാർ ദിമിത്രിയോസ് മെത്രാപ്പോലീത്താ. അദ്ദേഹം ഒരു യുവാവായി വി. മദ്ബഹായിൽ ശുശ്രൂഷിക്കുന്ന കാലമായിരുന്നു അത്.

തുടർന്നു വന്ന കാലങ്ങളിൽ പല പ്രാവശ്യം അദ്ദേഹം ഈ ഇടവകയിൽ വരികയും, ഞങ്ങളോടൊത്ത് പാർക്കുകയും, ആരാധനകൾ നടത്തുകയും ചെയ്തിരുന്നു. കാലം ചെയ്യുന്നതു വരെയും ഞങ്ങൾ തമ്മിൽ ഗുരുശിഷ്യബന്ധത്തിനപ്പുറമായ ഒരു ആത്മീയ ബന്ധം നിലനിന്നിരുന്നു.

ജർമ്മനിയിൽ ഒരു കോൺഫ്രൻസിനു പോയപ്പോൾ പക്ഷാഘാതം ഉണ്ടാവുകയും വലതുവശത്തിനു തളർച്ച സംഭവിക്കയും ചെയ്തു എങ്കിലും ഒട്ടും കൂട്ടാക്കാതെ തന്റെ കൃത്യങ്ങൾ നിർവ്വഹിച്ചു പോരുവാൻ അദ്ദേഹം ശ്രദ്ധിച്ചു. ജർമ്മനിയിൽ ആശുപത്രിയിൽ കിടക്കുമ്പോഴും, ഫ്ളോറിഡായിൽ ചികിത്സയ്ക്കു വന്നപ്പോഴും എല്ലാ ദിവസവും ഞങ്ങൾ തമ്മിൽ സംസാരിക്കുമായിരുന്നു; ഇതോടു ചേർന്ന് രക്താർബുദം എന്ന രോഗം കൂടി തന്റെ ജീവനെ കാർന്നു തിന്നുവാൻ തുടങ്ങി. 1996 നവംബർ മാസം 24-ാം തീയതി തന്റെ രക്ഷകന്റെ സന്നിധിയിലേക്ക് കടന്നുപോയി. മരണത്തിനു ഏതാനും ദിവസങ്ങൾക്കു മുമ്പ് പതിവുപോലെ ഞങ്ങൾ ദീർഘസമയം ഫോണിൽ സംസാരിച്ചു. രോഗവിവരം അന്വേഷിക്കാൻവേണ്ടി ഞാൻ വിളിച്ചതായിരുന്നു. സഭാ സംബന്ധമായി അദ്ദേഹത്തിനുണ്ടായിരുന്ന വേദനകളെക്കുറിച്ച്, സഭയിലെ നേതൃത്വത്തെക്കുറിച്ചുമെല്ലാം അദ്ദേഹം ദുഃഖത്തോടെ സംസാരിച്ചു. സഭയുടെ പോക്കിൽ

ദുഃഖവും അതൃപ്തിയും തോന്നുക മൂലം സഭയിൽ തനിക്കുണ്ടായിരുന്ന ചുമതലകൾ മിക്കവാറും ത്യജിക്കുകയും മറ്റും ചെയ്ത കാര്യങ്ങൾ സംസാരിച്ചപ്പോൾ എനിക്ക് അത്ഭുതം തോന്നി. വേറെ ആരോടും പറയാനില്ലാത്തതുകൊണ്ടായിരിക്കണം സഭയിലെ ഒരു സാധാരണ വൈദികൻ മാത്രമായിരുന്ന എന്നോട് ഇങ്ങനെ സംസാരിച്ചത് എന്നു ഞാൻ ചിന്തിച്ചു. ലോകത്തിനു മുഴുവൻ നേതൃത്വം നൽകി, തന്റെ ഓട്ടം തികഞ്ഞപ്പോൾ കർത്തൃസന്നിധിയിൽ എത്തി പ്രകാശഭവനങ്ങളിൽ വിശുദ്ധന്മാരോടൊത്തു ജീവിക്കുന്നു. അദ്ദേഹത്തിന്റെ ഭൗതിക ശരീരം മൺമറഞ്ഞ വലിയ പിതാക്കന്മാരോടൊപ്പം ഓർത്തഡോക്സ് സെമിനാരിയുടെ ചാപ്പലിൽ അടക്കം ചെയ്തിരിക്കുന്നു. മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ ദീവന്നാസ്യോസ് രണ്ടാമന്റെ കബറിനു ചേർന്ന്.

## ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

മാവേലിക്കരയിൽ ഒരു സുവിശേഷാലയം പണിതു എന്നും, അതു അമേരിക്കയിൽ പോയി വന്ന ഒരു ശെമ്മാശനാണ് പണിയിച്ചതെന്നും, അദ്ദേഹം ഒരു നല്ല പ്രാസംഗികനാണെന്നും മറ്റുമുള്ള വിവരങ്ങൾ 1950–ന്റെ ആദ്യ പാദങ്ങളിൽ കേട്ടു തുടങ്ങി. കോളജിൽ ഞാൻ പഠിക്കുന്ന കാലമാണ്. സാമ്പത്തിക ബുദ്ധിമുട്ടുകൾ വളരെയധികം. മാവേലിക്കരയിലെ സുവിശേഷാലയം ഒന്നു പോയി കാണ്മാൻ ആഗ്രഹിച്ചു. 1954 മേയ് മാസത്തിൽ ഒരു നല്ല മഴയുള്ള ദിവസമായിരുന്നു ഞാൻ അവിടെ ചെന്നത്. 2 ദിവസം അവിടെ താമസിച്ചു. ഒരു ചെറിയ രണ്ടു നില കെട്ടിടം. താഴത്തെ നിലയിൽ പ്രാർത്ഥനാഹാൾ. അതോടു ചേർന്ന് തെക്കുവശത്തും വടക്കുവശത്തുമായി ഓരോ മുറികൾ. ഇതിൽ തെക്കു വശത്തെ മുറിയിൽ ശെമ്മാശൻ താമസിച്ചിരുന്നു. ഒരു ചെറിയ കുശിനിയും, അവിടെ പാചകക്കാരിയായ ഒരു അമ്മച്ചിയും, രണ്ടു മൂന്നു ചെറുപ്പക്കാരും അവിടെ താമസിച്ചിരുന്നു. സന്ധ്യാനമസ്കാരത്തിനുശേഷം കുറെ സമയം ശെമ്മാശ്ശനുമായി സംസാരിച്ചു. ആ സുവിശേഷാലയത്തിന്റെ മുമ്പിൽ എഴുതി വച്ചിരുന്ന പേര് "സെന്റ് പോൾ വയോമിംഗ് ഗോസ്പൽ ഹാൾ' എന്നായിരുന്നു. 'വയോമിംഗ്' എന്നത് എന്താണെന്ന് ആർക്കും അറിഞ്ഞുകൂടായിരുന്നു. അതൊരു മദാമ്മയുടെ പേരാണെന്ന് നാട്ടിലെ ആളുകൾ പറഞ്ഞുവന്നു. അദ്ദേഹത്തിന്റെ ഭാഷയിൽ പറഞ്ഞാൽ "ഈ സ്ഥാപനം വല്യമ്മയ്ക്കു കരീല തൂത്തു കൊടുത്തതിന്റെ പ്രതിഫലമാണ്. അമേരിക്കയിൽ നിന്നും പോരുമ്പോൾ 1000 ഡോളർ മിച്ചമുണ്ടായിരുന്നതു കൊടുത്ത് 15 സെന്റ് സ്ഥലം മാവേലിക്കര പുളിമൂട് ജംഗ്ഷന്റെ അടുത്തു വാങ്ങി ഈ സ്ഥാപനം അവിടെ പണിതു. ഈ ചെറിയ സ്ഥാപനത്തിൽ നിന്നു ദൈവം വളർത്തിയ മലങ്കരസഭയുടെ മിഷനറി പ്രസ്ഥാനം വളർന്നു വിക

സിച്ചു ഭാരതത്തിന്റെ പല ഭാഗങ്ങൾക്കും വെളിച്ചവും, തേജസ്സും നൽകി. മലങ്കരസഭയുടെ മിഷനറി പ്രസ്ഥാനത്തിന്റെ പ്രാരംഭം പരുമല തിരുമേനിയുടെ കാലത്തായിരുന്നുവെങ്കിലും, പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി അതിനെ പരിപോഷിപ്പിക്കയും, ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി അതിനു കൂടുതൽ വളവും വെള്ളവും നൽകി ഭാരതത്തിന്റെ വടക്കേ കോണിൽ വരെ എത്തിക്കയും ചെയ്തു. 1954-ൽ ആരംഭിച്ച ആ സ്നേഹബന്ധം ഗുരുശിഷ്യബന്ധമായും കാലക്രമേണ ആത്മീയ പിതൃപുത്രബന്ധമായും മാറി.

എന്റെ ജീവിതത്തിലെ പ്രധാന അവസരങ്ങളിലെല്ലാം തിരുമേനിയുടെ സാന്നിദ്ധ്യം ഉണ്ടായിരുന്നു. എന്റെ പട്ടംകൊട, വിവാഹം തുടങ്ങി എന്റെ മക്കളുടെ മാമോദീസാ, വിവാഹം എന്നീ അവസരങ്ങളിലും തിരുമേനി സന്നിഹിതനായിരുന്നു. 2 പേരുടെ വിവാഹവും തിരുമേനി നടത്തി. എന്റെ മകൻ പോൾ ചെറിയാനച്ചന് യൗപ്പുദയിക്കിനോപട്ടം കൊടുത്തപ്പോൾ, ഇടവകമെത്രാപ്പോലീത്തായുടെ അനുവാദത്തോടെ, ഒസ്താത്തിയോസ് തിരുമേനിയെ ക്ഷണിക്കയും, ക്ഷീണിതനും രോഗിയുമായിരുന്നുവെങ്കിലും, ഒന്നാം ക്ലാസ്സ് വിമാനടിക്കറ്റ് തിരസ്കരിച്ച് 3-ാം ക്ലാസ്സിൽ ഇരുന്ന് ഇവിടെ എത്തി ശുശ്രൂഷകളിൽ സംബന്ധിപ്പാനിടയാവുകയും ചെയ്തു. പ്രധാന കാർമ്മികൻ ഭദ്രാസന മെത്രാപ്പോലീത്താ മാത്യൂസ് മാർ ബർണബാസ് തിരുമേനി ആയിരുന്നു. ഒസ്താത്തിയോസ് തിരുമേനി ദൂരയാത്ര ചെയ്ത് ഈ ശുശ്രൂഷയിൽ സംബന്ധിക്കാൻ വേണ്ടി മാത്രം വന്നയാളും പട്ടമേൽക്കുന്നയാളിന് മാമോദീസാ നൽകിയ പിതാവും എല്ലാവരാലും ആദരിക്കപ്പെടുന്ന ഒരു മഹത് വ്യക്തിയുമായിരുന്നു. ഈ ദീർഘ ശുശ്രൂഷയിൽ അദ്ദേഹത്തിന് ഒരു എത്രോ പ്രാർത്ഥന ചൊല്ലാനുള്ള അനുവാദം ഇടവക മെത്രാപ്പോലീത്താ നൽകി തന്റെ സീനിയർ മെത്രാപ്പോലീത്തായെ ആദരിച്ചു. ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യാക്കൂബ് മാർ ഐറേനിയോസ്, സഖറിയാ മാർ നിക്കാളാവോസ് എന്നീ പിതാക്കന്മാരും, അന്നു റമ്പാനായിരുന്ന ഇന്നത്തെ നിരണം ഭദ്രാസന മെത്രാപ്പോലീത്താ ക്രിസോസ്റ്റമോസ് തിരുമേനിയും അനേകം വൈദികരും മാന്യരായ ജനങ്ങളും ഈ ശുശ്രൂഷയിൽ സംബന്ധിച്ചിരുന്നു. ഒസ്താത്തിയോസ് തിരുമേനിയുടെ അമേരിക്കൻ ഭദ്രാസന പര്യടനത്തെക്കുറിച്ച് പിന്നാലെ എഴുതിക്കൊള്ളാം.

തിരുമേനി എന്നെ വളരെ സ്നേഹിച്ചിരുന്നു എന്ന് എനിക്കറിയാം. അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളായി അമേരിക്കയിലുള്ളവരുടെ കുട്ടികളുടെ മാമോദീസാ, വിവാഹം തുടങ്ങിയ കാര്യങ്ങൾ വരുമ്പോൾ സ്വാഭാവികമായി അവർ തിരുമേനിയെ ക്ഷണിക്കുമ്പോൾ “എ. കെ. ചെറിയാനച്ചൻ അവിടെയുണ്ടല്ലോ. അദ്ദേഹത്തെ ക്ഷണിക്കുക, അദ്ദേഹം നട

ത്തിത്തരുമെന്നു" പറയുന്ന പതിവായിരുന്നു തിരുമേനിക്കുണ്ടായിരുന്നത്. തിരുമേനിയുടെ കുടുംബത്തിലുള്ള രണ്ടു വിവാഹങ്ങൾ ആശീർവദിക്കുവാൻ എനിക്ക് തന്മൂലം ഇടയായി. ചില കുട്ടികൾക്കു മാമോദീസായും നൽകി.

## അഭിവന്ദ്യ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ സുന്ത്രോണീസോ

1979 ജനുവരി 1-ാം തീയതി ഭദ്രാസന ഭരണം ഏറ്റെടുത്ത മെത്രാപ്പോലീത്താ വളരെ സൂക്ഷ്മതയോടെ തന്റെ അധികാരം ഭദ്രാസനതലത്തിൽ ഉറപ്പിക്കുന്നതിനാവശ്യമായ കാര്യങ്ങളെക്കുറിച്ച് നേരത്തെത്തന്നെ ചിന്തിച്ചിരുന്നു എന്നതിന് സംശയമില്ല. തന്റെ അഭിപ്രായങ്ങളോടു പൂർണ്ണമായി യോജിക്കുന്ന ആളുകളെ കൗൺസിലിൽ തെരഞ്ഞെടുക്കുന്നതിനുള്ള ക്രമീകരണം ചെയ്തിരുന്നതായി മുന്നമേ നാം കണ്ടുവല്ലോ. ഈ ക്രമീകരണങ്ങൾ പരസ്പരം ഉപയോഗിക്കുന്നതിനുള്ള ഒരു കരുവായി മാത്രമേ എല്ലാവരും തന്നെ കരുതിയിരുന്നുള്ളു എന്നതു പിന്നീടുണ്ടായ സംഭവപരമ്പരകളിൽ നിന്നും കാണാവുന്നതാണ്.

1979 ജൂലൈ 2-ാം വാരത്തിൽ മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായിരുന്ന പരിശുദ്ധ ബസ്സേലിയോസ് മാർതോമ്മാ ഒന്നാമൻ തിരുമേനി സുന്ത്രോണിസോ പ്രമാണിച്ച് കെന്നഡി എയർപോർട്ടിൽ എത്തിച്ചേർന്നു. പട്ടക്കാരും ജനങ്ങളുമായി ധാരാളം ആളുകൾ എയർപോർട്ടിൽ എത്തിയിരുന്നു. നേരത്തെ നിശ്ചയിച്ചിരുന്നതനുസരിച്ച് അദ്ദേഹത്തെ അവിടെ അടുത്തു താമസിക്കുന്ന ഒരു വൈദികന്റെ ഭവനത്തിലേക്കു കൊണ്ടുപോയി. ബ്രോങ്ക്സ് പള്ളി ഇടവകയിൽ നിന്നും എയർപോർട്ടിൽ എത്തിയിരുന്നവർ അവരുടെ ഭവനങ്ങളിലേക്കും മടങ്ങിപ്പോയി. കെന്നഡി എയർപ്പോർട്ടിൽ നിന്നും എന്റെ വീട്ടിലേക്ക് 49 മൈൽ ദൂരമുണ്ട്. വീട്ടിൽ എത്തി അധികം കഴിയുന്നതിനു മുമ്പ് അഭി. മക്കാറിയോസ് തിരുമേനിയുടെ ഒരു ടെലിഫോൺ വന്നു. ചെറിയാനച്ചൻ എന്താണ് മടങ്ങിപ്പോയത്? ബാവാതിരുമേനി അച്ചനെ കണ്ടില്ലല്ലോ എന്നു പറയുന്നു എന്നു പറഞ്ഞു. എനിക്കു പോരാൻ തിടുക്കമുണ്ടായിരുന്നുവെന്നും, തിരുമേനിയെ അടുത്ത ദിവസം തന്നെ വന്നു കണ്ടുകൊള്ളാമെന്നു പറയണമെന്നും തിരുമേനിയോട് ഞാൻ പറഞ്ഞു. അപ്പോൾ തിരുമേനി, "ഇവിടെ സഭയുടെ പതാക ഉയർത്തിയിരിക്കുന്നു; ഇതു "രണ്ടാം ദേവലോകമാണല്ലോ" എന്നു പറഞ്ഞു. "നന്നായിരിക്കട്ടെ തിരുമേനി" എന്നു പറഞ്ഞു ഞാൻ ടെലിഫോൺ നിറുത്തി.

1979 ജൂലൈ മാസം 14-ാം തീയതി മൻഹാറ്റനിലുള്ള സെന്റ് ജോൺ ദി ഡിവൈൻ (St. John the Devine) എന്ന ബൃഹത്തായ ദേവാലയത്തിൽ

വച്ച് അഭിവന്ദ്യ മക്കാറിയോസ് തിരുമേനിയുടെ സുന്ത്രോണിസോ ശുശ്രൂഷ നടന്നു. ഈ ദേവാലയം എപ്പിസ്ക്കോപ്പൽ സഭയുടെ ന്യൂയോർക്ക് ഡയോസിസിന്റെ ആസ്ഥാനമാണ്. അതിനുശേഷം പരിശുദ്ധ ബാവാതിരുമേനിക്കും, സുന്ത്രോണിസോ നൽകപ്പെട്ട മെത്രാപ്പോലീത്തായ്ക്കും ഭദ്രാസനത്തിന്റെ വകയായ സ്വീകരണവും, അതെ തുടർന്ന് ഡിന്നറും നടന്നു. അന്നു മലബാർ ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന തോമസ് മാർ തീമോത്തിയോസ് തിരുമേനി (ഇന്നത്തെ ദിദിമോസ് പ്രഥമൻ കാതോലിക്കാ) യും ഇതിലെല്ലാം സംബന്ധിച്ചിരുന്നു. വൈകിട്ടത്തെ ബാൻക്വറ്റിന് പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും സന്നിഹിതനായിരുന്നു. അദ്ദേഹം ഏതോ ഒരു കോൺഫ്രൻസിന് അടുത്ത ഏതോ പട്ടണത്തിൽ വന്നതായിരുന്നു. അദ്ദേഹവും ഒരു പ്രസംഗം ചെയ്തു.

പരിശുദ്ധ ബാവാ തിരുമേനി ഇവിടെ വരുമ്പോൾ കാതോലിക്കാ ബാവായ്ക്കുവേണ്ടി - മലങ്കര മെത്രാപ്പോലീത്തായ്ക്കുവേണ്ടി - ബ്രോങ്ക്സ് പള്ളിക്കാർ വാങ്ങിയ സ്ഥലത്ത് ദേവാലയത്തിനു തറക്കല്ലിട്ടു തരണമെന്ന് ഞാൻ നേരത്തെ ബാവാ തിരുമേനിയെ എഴുത്തു മുഖേന അറിയിച്ചിരുന്നു. അതു നടക്കാൻ പോകുന്നില്ല എന്ന ശക്തമായ ശബ്ദങ്ങൾ വെളിയിൽ കേൾക്കുന്നുണ്ടായിരുന്നു. ഇതു സംബന്ധിച്ചു ബാവാ തിരുമേനിയെ കണ്ടു സംസാരിക്കുന്നതിന് ഞങ്ങൾക്കു കിട്ടിയ സമയം 1979 ജൂലൈ 17-ാം തീയതിയായിരുന്നു. പള്ളിക്കാരായി കുറെയധികം ആളുകൾ ഇതിനുവേണ്ടി ബാവാതിരുമേനി താമസിച്ചിരുന്ന സ്ഥലത്ത് എത്തി.

## ബാവായും മെത്രാപ്പോലീത്തായുമായി ഇടയുന്നു

ബാവാതിരുമേനിയും, തീമോത്തിയോസ് തിരുമേനിയും, മക്കാറിയോസ് തിരുമേനിയും ഒരു മുറിയിൽ ഇരിക്കുന്നു. ഞങ്ങൾ കുറെയാളുകൾ ബാവാതിരുമേനി ഇരുന്ന മുറിയിൽ കയറി കൈ മുത്തി അവിടെ മാറിനിന്നു. ബാക്കിയുള്ള ആളുകൾ വെളിയിൽ നിന്നു. ബാവാ തിരുമേനി എല്ലാവരേയും ഒന്നു ചുറ്റു നോക്കി. എന്നിട്ടു ചോദിച്ചു. 'ബ്രോങ്ക്സ് പള്ളിവികാരിയും, പ്രധാനികളും എന്താണ് വന്നത്?' ഘനഗംഭീരമായ ശബ്ദം; പ്രസന്ന മുഖം. ഞാൻ പറഞ്ഞു: 'തിരുമേനിയെ ഞാൻ കത്തു മുഖേന അറിയിച്ചിരുന്ന വിവരത്തെക്കുറിച്ച് സംസാരിക്കാൻ വന്നതാണ്. അങ്ങു നാട്ടിൽ നിന്നും വരുന്നു എന്നറിഞ്ഞപ്പോൾ ബ്രോങ്ക്സ് പള്ളി ഇടവകക്കാർ മലങ്കരസഭയുടെ അധികാരത്തിൻകീഴ് ഒരു വസ്തു എഴുതി. അതിൽ ഒരു ചെറിയ പള്ളി വയ്ക്കണമെന്നാഗ്രഹിക്കുന്നു. അതിന്റെ തറക്കല്ല് തിരുമനസ്സുകൊണ്ട് ഇട്ടുതരണമെന്നാണ് ഞങ്ങളുടെ ആഗ്രഹം. അതു തിരുമനസ്സറിയിക്കാൻ വന്നതാണ്.'

ബാവാ തിരുമേനി:– 'ഓ അതു നല്ലത്. നിങ്ങളുടെ വസ്തുവിന്റെ പ്രമാണം കയ്യിലുണ്ടോ; എനിക്ക് അതൊന്നു കാണണം. ആകട്ടെ. നിങ്ങൾ പ്രമാണം നിങ്ങളുടെ മെത്രാച്ചനെ കാണിച്ചോ.'

"ഇല്ല" ഞാൻ പറഞ്ഞു.

"എന്താണതു കാണിക്കാതിരുന്നത്?" ബാവാ ചോദിച്ചു.

"വസ്തു എഴുതുവാൻ തിരുമേനി അനുവാദം തന്നില്ല. വാങ്ങേണ്ട എന്നാണ് ഞങ്ങളോട് പറഞ്ഞത്" ഞാൻ പറഞ്ഞു.

"അതെന്താ അതു വാങ്ങേണ്ട എന്നു പറഞ്ഞത്"? ബാവാ എന്നോടു ചോദിച്ചു.

"അദ്ദേഹത്തിന്റെ ഭദ്രാസന രജിസ്ട്രേഷൻ പൂർത്തിയായതിനു ശേഷം വാങ്ങിയാൽ മതിയെന്നു എന്നോടും, ഇടവകയിലെ ഏതാനും ആളുകളോടും പറഞ്ഞു. ഞങ്ങൾ വസ്തു വാങ്ങിയത് അദ്ദേഹത്തിന് ഇഷ്ടപ്പെട്ടു കാണുകയില്ല എന്നതുകൊണ്ട് പ്രമാണം കാണിച്ചില്ല എന്നേയുള്ളു" ഞാൻ പ്രതിവചിച്ചു.

"അദ്ദേഹത്തിന്റെ രജിസ്ട്രേഷനും, പള്ളി വാങ്ങുന്ന വസ്തുവുമായി എന്താണ് ബന്ധം" ബാവാ എന്നാടാണ് ചോദിക്കുന്നത്.

"എനിക്കറിഞ്ഞു കൂടാ പിതാവേ" എന്നു ഞാൻ മറുപടി പറഞ്ഞു.

ബാവാ തിരുമേനി പറഞ്ഞതനുസരിച്ച് മക്കാറിയോസ് തിരുമേനിയുടെ കയ്യിലേക്കു ഞാൻ കൊടുത്ത വസ്തുവിന്റെ പ്രമാണം അദ്ദേഹം സ്വീകരിച്ചില്ല. എന്നിട്ടു പറഞ്ഞു:

"അതു കല്ലിടുന്ന ആളിന്റെ കയ്യിൽ കൊടുത്താൽ മതി."

ഇതു "കൊള്ളിച്ചു" പറഞ്ഞ ഒരു വാചകമാണെന്നു പെട്ടെന്നു എനിക്കു തോന്നി. ബാവാതിരുമേനി വസ്തുവിന്റെ പ്രമാണം കയ്യിൽ വാങ്ങി. ഒന്നിലധികം പ്രാവശ്യം വളരെ ശ്രദ്ധയോടെ അതിൽ കൂടി കണ്ണോടിച്ചു. കുറെ സമയം മിണ്ടാതിരുന്ന ശേഷം പറഞ്ഞു. "ചെറിയാനച്ചനും, പള്ളിക്കാരും ചെയ്തതു വളരെ നന്നായിട്ടാണ്. എല്ലാ പള്ളികളുടെയും പ്രമാണങ്ങൾ ഇങ്ങനെ ആയിരിക്കണം."

മക്കാറിയോസ് തിരുമേനിയുടെ നേരെ തിരിഞ്ഞ് "തിരുമേനി! ഇവരുടെ പള്ളിക്ക് കല്ലിട്ടു കൊടുക്കണം! അതു നമുക്ക് അഭിമാനവും, അവർക്കു സന്തോഷവുമായിരിക്കുമല്ലോ. അതുകൊണ്ട് നമുക്ക് ഇതു ചെയ്തുകൊടുക്കണം."

"അങ്ങോട്ടു ചെയ്തു കൊടുത്താട്ടെ. ഞാൻ വരികയില്ല", മക്കാറിയോസ് തിരുമേനിയുടെ ഉത്തരം.

"അതെന്താ അബൂൻ വരാത്തത്?" ബാവാ തിരുമേനി.

"അത് എനിക്കെന്റെ വക്കീലിനോടു ചോദിക്കണം" മക്കാറിയോസ് തിരുമേനി.

"ഓഹോ. അതു ശരി. നാളെ നമുക്ക് പ്രോഗ്രാം ഒന്നുമില്ലല്ലോ. തിരുമേനി ഇന്നു തന്നെ പോയി ചോദിച്ചിട്ട് നാളെ വരാമല്ലോ" ബാവാ പറഞ്ഞു.

മക്കാറിയോസ് തിരുമേനി ബാവായുടെ മുഖത്തേക്കു നോക്കിക്കൊണ്ട്: "ബാവാ ഒരു കാര്യം ഓർക്കണം. അങ്ങേയ്ക്കോ, സഭയ്ക്കോ ഈ രാജ്യത്തെ വസ്തുവകകളുടെ മേൽ ഒരു അധികാരവുമുണ്ടാവുകയില്ല. അങ്ങ് ഈ രാജ്യത്തെ പൗരനല്ല; എന്നാൽ ഞാൻ ഈ രാജ്യത്തെ പൗരനാണ്. ഇവിടെയുള്ള നമ്മുടെ സഭയുടെ വസ്തുവകകളുടെ മേൽ എനിക്കേ അവകാശമുണ്ടാവുകയുള്ളു."

മക്കാറിയോസ് തിരുമേനി ഇതു പറഞ്ഞപ്പോൾ ബാവാ ഒരു വാക്കുപോലും പറയാതെ സ്തംഭിതനായി കുറെ സമയം ഇരുന്നു. അദ്ദേഹത്തിന് ഈ രാജ്യത്തെ നിയമങ്ങൾ അറിയുകയില്ലല്ലോ. ഒരു രാജ്യത്തെ നിയമം ആ രാജ്യത്തെ പൗരൻ ഒരു വിദേശിയോടു പറയുകയാണ്. ബാവാ ധരിച്ചില്ല മെത്രാപ്പോലീത്താ അസത്യം പറയുമെന്ന്. ബാവാ മൗനമായിരിക്കുന്നു.

ദൈവം സത്യമെന്നും, ദൈവം സത്യത്തോടുകൂടെയെന്നും നാം വിശ്വസിക്കുന്നു. ദൈവം അത്ഭുതകരമായി സത്യം വെളിപ്പെടുത്തുമെന്നും നാം വിശ്വസിക്കുന്നു. സത്യം വിജയിക്കുമെന്നും നാം വിശ്വസിക്കുന്നു. ഇതിന് സാക്ഷ്യമായി ഒരു വസ്തുത അവിടെ സംഭവിച്ചു. ഞാൻ റിഫോംഡ് ചർച്ചിന്റെ ഫൈനാൻസ് ഓഫീസിലായിരുന്നു ജോലി ചെയ്തിരുന്നത്. വാൾസ്ട്രീറ്റ് ജേർനൽ (Wall street Journal) എന്ന പത്രം വായിക്കുക പതിവായിരുന്നു. 1979 ജൂലൈ 17-ാം തീയതിയിലെ വാൾ സ്ട്രീറ്റ് ജേർണൽ ഉച്ചയ്ക്ക് ലഞ്ചു സമയത്ത് ഞാൻ ഒന്നു ഓടിച്ചുനോക്കി. നിത്യവും എന്നതുപോലെ അന്നും ലോകവാർത്തകളുടെ ഒരു സംഗ്രഹം ആദ്യത്തെ പേജിൽ കൊടുത്തിരുന്നു. ഒന്നോ, രണ്ടോ വാചകങ്ങൾ മാത്രമേ ഈ വാർത്താ സംഗ്രഹത്തിൽ കാണുകയുള്ളു. അതിൽ ഒരു വാർത്ത

"13% of the property of the United State belongs to foreigners."

അത്രമാത്രം. അതിന്റെ വിശദീകരണം വേറൊരു പേജിൽ കൊടുത്തിരുന്നു. ഞാനതു വായിച്ചു. വിദേശികൾക്കു ഇവിടെ വസ്തു സ്വന്തമാക്കുന്നതിന് യാതൊരു പ്രശ്നവുമില്ല, കുഴപ്പവുമില്ല.

ബാവാ മൗനിയായിരിക്കുന്നതു കണ്ടപ്പോൾ പെട്ടെന്നു എനിക്കു

ഓർമ്മ വന്നു, പത്രം എന്റെ ബ്രീഫ്കേസിൽ ഉണ്ടെന്ന്. ഞാൻ പത്രം എടുത്തു. ബാവാ തിരുമേനിയോട് പറഞ്ഞു.

"തിരുമേനി ക്ഷമിക്കണം; മക്കാറിയോസ് തിരുമേനി പറഞ്ഞതു ശരിയാണെന്ന് എനിക്കു തോന്നുന്നില്ല. ഇന്നത്തെ പത്രത്തിൽ ഇതിനെക്കുറിച്ചു പറയുന്നുണ്ട്" എന്നും പറഞ്ഞ് പ്രസക്ത ഭാഗം ഞാൻ വായിച്ചു കേൾപ്പിച്ചു. ബാവായുടെ മുഖം പ്രസന്നമായി. പത്രം കയ്യിൽ വാങ്ങി ആദ്യത്തെ പേജിലെ വാർത്തയും, അതിന്റെ വിശദീകരണവും വായിച്ചു. മക്കാറിയോസ് തിരുമേനിയും കൂടെ കേൾക്കാൻ എന്ന വിധം ആദ്യ ഭാഗം വായിച്ചിട്ടു പറഞ്ഞു: "ഈ പത്രം എന്റെ പെട്ടിയിൽ വയ്ക്കാൻ ശെമ്മാശനോട് പറയണം." മക്കാറിയോസ് തിരുമേനി ഒന്നും തന്നെ പറയുന്നില്ല. "ഉരിയാടാകഴുത മനുഷ്യവാക്കായി ഉരിയാടി, പ്രവാചകന്റെ ബുദ്ധിഭ്രമത്തെ തടത്തുവല്ലോ" എന്നുള്ള എബ്രായ ലേഖന പ്രഖ്യാപനം ഈ സമയത്ത് ഞാൻ ഓർക്കുകയാണ്. വോൾ സ്ട്രീറ്റ് ജേണൽ എന്ന ദിനപത്രം തന്നെയാണ് ദൈവം സത്യം തെളിയിക്കാൻ ഇവിടെ ഉപയോഗിച്ചത്.

അല്പസമയം കഴിഞ്ഞപ്പോൾ ബാവാ, മക്കാറിയോസ് തിരുമേനിയോട്! "അപ്പോൾ ആബൂൻ എപ്പോഴാണ് വക്കീലിനെ കാണാൻ പോകുന്നത്. ഇന്നു തന്നെ പൊയ്ക്കോ."

മക്കാറിയോസ് തിരുമേനി: "എനിക്ക് ഇന്നു പോകാൻ ഒക്കുകയില്ല."

ബാവാ വളരെ ക്രൂദ്ധനായി പെട്ടെന്ന് എഴുന്നേറ്റു ചോദിച്ചു:

"പിന്നെ ഞാൻ നാട്ടിൽ പോയതിനു ശേഷമാണോ പോകുന്നത്? ആബൂൻ ഒരു കാര്യം ഓർക്കണം. ഇതു ചെയ്തു കൊടുക്കുവാനുള്ള അധികാരം എനിക്കുണ്ട്. എന്നാൽ ആബൂന്റെ സമ്മതവും, സാന്നിദ്ധ്യവുമില്ലാതെ ഞാൻ അതു ചെയ്യുകയില്ല. അതുകൊണ്ട് ഇതു സംബന്ധിമായി എന്തെങ്കിലും ചെയ്യുവാനുണ്ടെങ്കിൽ പെട്ടെന്ന് ചെയ്തുകൊള്ളണം."

ഈ സമയം കൊണ്ട് കുറെ ആളുകൾ ബാവാ ഇരുന്ന മുറിയുടെ വാതിൽക്കൽ വന്നു നിലയായി. ബാവായുടെ ദന്ത ശുദ്ധീകരണത്തിനായി ഡന്റിസ്റ്റിന്റെ അപ്പോയിൻമെന്റ് ഉണ്ടെന്നും, പോകാൻ സമയമായി എന്നെല്ലാം പറയുന്നുണ്ടായിരുന്നു. 8–10 മിനിറ്റു സമയം ഞങ്ങൾ സംസാരിച്ചിട്ടും, അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി ഒരു വാക്കു പോലും സംസാരിച്ചിരുന്നില്ല. ബാവായും, മക്കാറിയോസ് തിരുമേനിയും പോയിക്കഴിഞ്ഞപ്പോൾ അദ്ദേഹം എഴുന്നേറ്റു. എന്റെ അടുക്കൽ വന്നു പറഞ്ഞു. "ചെറിയാനച്ചൻ പറഞ്ഞതു മുഴുവൻ ശരിയായിരുന്നു. ഈ കാര്യത്തിൽ

ഒരിക്കലും വിട്ടു വീഴ്ച പാടില്ല. പക്ഷേ, അല്പം ശബ്ദം കുറച്ചു സംസാരിക്കണമായിരുന്നു." ഞാൻ അറിയാതെ ഉറക്കെ സംസാരിച്ചു പോയതായിരിക്കാം. ഞാൻ മനഃപൂർവ്വം അഹങ്കാരത്തോടെ ചെയ്തതല്ലായിരുന്നു അത് എന്നു ഞാൻ മറുപടി പറഞ്ഞു.

ജനങ്ങളിൽ നിന്നും ബാവായെ അകറ്റി നിർത്തണമെന്നുള്ള ഒരു ചിന്താഗതി പ്രബലപ്പെട്ടിരുന്നതുകൊണ്ട്, അധികം ആളുകൾ അതിനു പോകാതെയുമിരുന്നു. അന്നേരമന്നേരത്തെ കാര്യങ്ങൾ നടത്തിക്കിട്ടുന്നതിനാവശ്യമായ കുതന്ത്രങ്ങൾ മെനഞ്ഞെടുക്കുന്നതിനു പ്രാപ്തിയുള്ളവർ ആ കൂട്ടത്തിലുണ്ടായിരുന്നതുകൊണ്ട്, അവർ ഉദ്ദേശിച്ചതുപോലെ കാര്യങ്ങൾ നടന്നു വന്നു.

ഏകദേശം 4 മണിക്കൂർ സമയം ബാവാ വരുന്നതിനുവേണ്ടി ഞങ്ങൾ കാത്തിരുന്നു. ഇടവകയിൽ നിന്നു വന്നിരുന്നവരിൽ മൂന്നു പേർ ഒഴികെ ബാക്കി എല്ലാവരും മടങ്ങിപ്പോയി. അന്നത്തെ ഇടവക സെക്രട്ടറിയായിരുന്ന ദിവംഗതനായ മാത്യു അലക്സാണ്ടർ, ചെറിയാൻ കോശി, ജേക്കബ് തോമസ് എന്നിവർ എന്നോടു കൂടെ അവിടെ നിന്നു. ഒരു മണിക്കൂറിനകം ബാവാ തിരിച്ചെത്തുമെന്നായിരുന്നു ഞങ്ങളെ ധരിപ്പിച്ചിരുന്നത്. ഏകദേശം രാത്രി 10 മണിയായപ്പോൾ ബാവാ എത്തിച്ചേർന്നു. ഞങ്ങളെ കണ്ടപ്പോൾ "നിങ്ങൾ ഇതുവരെ പോയില്ലേ' എന്നു ചോദിച്ചു. 'ഇല്ല, എന്തെങ്കിലും മറുപടി കിട്ടാതെ എങ്ങനെയാ തിരുമേനി പോകുന്നത്' എന്നു ഞാൻ പറഞ്ഞു. 'മെത്രാച്ചനുമായി ആലോചിച്ച് വേണ്ടതു ചെയ്യണം' എന്നു പറഞ്ഞ് ബാവാ മുറിയിലേക്കു കയറിപ്പോയി. ഞാൻ കറുത്ത കുപ്പായവുമിട്ട് മക്കാറിയോസ് തിരുമേനിയുടെ പാദത്തിനടുത്ത് ഇരിക്കുകയാണ്, ഒരു ദാസനെപ്പോലെ. ഞങ്ങൾ ഓരോരോ കാര്യങ്ങൾ സംസാരിച്ചുകൊണ്ടിരുന്നു. ഒടുവിൽ ഞാൻ ചോദിച്ചു. "തിരുമേനി! ഞങ്ങൾ എന്തെങ്കിലും നിയമാനുസൃതമായി വസ്തുവിന്റെ പ്രമാണത്തിൽ ഭേദഗതി ചെയ്യണമെന്ന് തിരുമേനി നിർദ്ദേശിച്ചാൽ അപ്രകാരം ചെയ്യാം. പള്ളിക്കു കല്ലിട്ടു തരുവാൻ പ. ബാവാ തിരുമേനിയോട് പറയണം."

വളരെ കഠിനഹൃദയനായ ഒരു സാധാരണക്കാരനെപ്പോലെ തിരുമേനി പറഞ്ഞത് ഇവിടെ രേഖപ്പെടുത്തുകയാണ്.

"പള്ളിയുടെ കല്ലിട്ടു കിട്ടും എന്നു വിചാരിച്ച് ഈ രാത്രിയിൽ ആരും ഉറക്കിളയ്ക്കേണ്ട; അതു നടക്കുകയില്ല."

എന്റെ ദേഹത്തിന് ഒരു തരുതരുപ്പ്. കൂടെ നിന്നവരിൽ ഒരാൾ വാവിട്ടു നിലവിളിക്കാൻ തുടങ്ങി. മറ്റു രണ്ടു പേർ കണ്ണുനീർ തുടയ്ക്കുന്നു. ഞാൻ പെട്ടെന്ന് എഴുന്നേറ്റു. തിരുമേനിയോടു പറഞ്ഞു. "തിരുമേനീ ഞങ്ങൾ പോവുകയാണ്. ഞങ്ങൾ പള്ളി പണിയും, അതിൽ ആരാധനയും നടത്തും."

പെട്ടെന്നു തിരുമേനിയുടെ മറുപടി “ആകട്ടെ നമുക്ക് കാണാം.” കൈ മുത്തി ഞങ്ങൾ നാലാളുകൾ മടങ്ങിപ്പോന്നു. വഴിയിൽ വച്ച് ഞങ്ങൾ അധികമായൊന്നും സംസാരിച്ചില്ല. ഏകദേശം 35 മൈൽ യാത്ര ചെയ്തു എന്നെ ഭവനത്തിൽ കൊണ്ടാക്കിയതിനുശേഷം മാത്രമാണ് അവർ മൂന്നു പേരും തിരികെ അവരുടെ ഭവനങ്ങളിലേക്ക് പോയത്. അന്ന് എന്റെ ജന്മ ദിനവുമായിരുന്നു! ജൂലൈ 17.

തിരുമേനിയോടു വിട പറയുമ്പോൾ പറഞ്ഞ വാചകം ഇന്നും എന്റെ ഹൃദയത്തിൽ നിലനിൽക്കുന്നു. ‘ഞങ്ങൾ പള്ളി പണിയും, അതിൽ ആരാ ധനയും നടത്തും.’

പിറ്റെദിവസം തന്നെ ഇടവകയിലെ ആളുകൾ വിവരങ്ങൾ അറിയു കയും, പള്ളി പണി നടത്തുവാനുള്ള ദൃഢനിശ്ചയം ചെയ്യുകയും ചെയ്തു. ഒരു വിഭാഗത്തെ ഭദ്രാസനം തെറ്റിദ്ധരിപ്പിച്ചു കൂടെ നിറുത്തി. എങ്കിലും ബഹുഭൂരിപക്ഷമാളുകളും ഇടവകയുടെ ചിന്താഗതിയെ പിന്താങ്ങുക യാണ് ചെയ്തത്.

പരിശുദ്ധ സഭയ്ക്കും, കാതോലിക്കായ്ക്കും അമേരിക്കൻ പള്ളി സ്വത്തിന്മേൽ അധികാരമുണ്ടാവുകയില്ല എന്ന തിരുമേനിയുടെ സംസാരം വളരെ കരുതലോടും ശ്രദ്ധയോടും കൂടിയാണ് ജനങ്ങൾ ശ്രവിച്ചത്. തിരു മേനിയുടെ ലക്ഷ്യവും മനസ്സിലിരിപ്പും ഏറെക്കുറെ ജനങ്ങൾക്കു മനസ്സി ലായി. ബാവാതിരുമേനി മടങ്ങിപ്പോകുന്നതിനു മുമ്പ് ഒരു വെള്ളിയാഴ്ച വൈകിട്ട് ബ്രോങ്ക്സ് പള്ളിയിൽ സന്ധ്യാ നമസ്കാരം നടത്തുവാൻ സുന്ത്രോണീസോ കമ്മിറ്റിയുടെ അനുവാദം ബാവായ്ക്കു നൽകി. സന്ധ്യാനമസ്കാരം കഴിഞ്ഞ് ഒരു പൊതു മീറ്റിംഗ് ഇടവകയുടേതായി നടത്തി. ഇടവകയുടെ വകയായി ഒരു മെമ്മോറാണ്ടം പ. ബാവാ തിരു മേനിക്കു സമർപ്പിച്ചു. മലങ്കരസഭയുടെ അവിഭാജ്യഘടകമായി മാത്രമേ ഈ ഇടവക നിൽക്കുകയുള്ളു എന്ന് അസ്സന്നിഗ്ദ്ധമായി അതിൽ രേഖപ്പെ ടുത്തിയിരുന്നു. മറുപടി പ്രസംഗത്തിൽ ബാവാ പറഞ്ഞ ഒരു വാചകം പാഴ്വാക്കായിപ്പോയല്ലോ എന്ന് ഞാൻ ഓർക്കാറുണ്ട്. അതിങ്ങനെയാ യിരുന്നു: “ആകാശം ഇടിഞ്ഞുവീണില്ലെങ്കിൽ നാം ഈ പള്ളിക്ക് കല്ലിട്ട തിനു ശേഷമേ പോകയുള്ളു.”

## പരിശുദ്ധ ബാവാ തിരുമേനി തിരിച്ചുപോകുന്നു

ബാവാതിരുമേനി തിരികെ നാട്ടിൽ പോകുന്ന ദിവസം എനിക്കു ജോലി യുള്ള ദിവസമായിരുന്നു. ഇത്ര കഠിനമായ ഒരു പ്രവൃത്തി ഇടവകയോടു ചെയ്തതിനാൽ അദ്ദേഹത്തെ യാത്ര അയക്കാൻ പോകുന്നില്ല എന്ന തീരുമാനത്തോടെ ഞാൻ ജോലിക്കു പോയി. വീണ്ടുവിചാരം ദൈവം മനുഷ്യനു നൽകിയിരിക്കുന്ന ഒരു വരദാനമാണല്ലോ. വാശിയോടെ ചില

കാര്യങ്ങൾ നാം ചിന്തിക്കുമെങ്കിലും ഒന്നും കൂടി ചിന്തിക്കയും, വീണ്ടും ചിന്തിക്കയും ചെയ്യുമ്പോൾ നമ്മുടെ ആദ്യ തീരുമാനം ശരിയല്ല എന്ന് പലപ്പോഴും നാം മനസ്സിലാക്കാറുമുണ്ട്. അങ്ങനെ തന്നെ അന്നു സംഭവിച്ചു. ജോലി സ്ഥലത്തു ചെന്നിരുന്നിട്ട് മനഃസാക്ഷിക്കൊരു കുത്തൽ. ഇടവകയോടു ബാവാതിരുമേനി കാട്ടിയ സ്നേഹമില്ലായ്മ ഒരു വശത്ത്. അതിലേക്ക് അദ്ദേഹത്തെ കൊണ്ടെത്തിച്ച സംഗതികൾ വേറൊരു വശത്ത്. അദ്ദേഹം സഭയുടെ പരമാദ്ധ്യക്ഷനാണ്. വർഷങ്ങൾക്കു മുമ്പു മുതൽ നേരിട്ടറിയാവുന്ന ആളും. എന്റെ വിവാഹം, പൂർണ്ണശെമ്മാശുപട്ടം തുടങ്ങിയ പ്രധാന സംഗതികൾക്കു മുഖ്യസ്ഥാനത്തു നിന്ന് നിർവ്വഹിച്ചയാള്, അതിലെല്ലാം ഉപരിയായി ആഗ്രഹിച്ച കാര്യം മെത്രാപ്പോലീത്തായുടെ കുത്സിതബുദ്ധികൊണ്ടു മാത്രം നടക്കാൻ സാധിക്കാതെ വ്രണിത ഹൃദയനായി തിരിച്ചുപോകുന്ന ആളും എന്ന നിലയിൽ അദ്ദേഹത്തെ യാത്രയാക്കാൻ പോകാതിരിക്കുന്നത് ശരിയല്ല എന്ന ചിന്ത എന്റെ ഹൃദയത്തിൽ ഉദിച്ചു. ഉച്ചകഴിഞ്ഞ് ഓഫീസിൽ നിന്നും പകുതി ദിവസം അവധിയെടുത്ത് ഞാൻ എയർപോർട്ടിൽ പോയി.

പാനാം എയർലൈൻസിന് പ്രത്യേകം ടെർമിനലായിരുന്നു. ഞാൻ അവിടെ എത്തുന്നതിനു മുമ്പു തന്നെ എല്ലാവരും എത്തിയിരുന്നു. ബാവാതിരുമേനി വളരെ ഗൗരവത്തിൽ നില്ക്കുന്നതായി എനിക്കു തോന്നി. ചുറ്റുപാടും കണ്ണോടിക്കുന്നുണ്ട്. ഞാൻ അടുത്തു ചെന്നില്ല. അല്പം അകലെ മാറി നിന്നു. തിരുമേനി എന്നെ കണ്ടപ്പോൾ കൈ കാട്ടി വിളിച്ചു. ഞാൻ അടുത്തു ചെന്നു കൈമുത്തി മാറി നിന്നു. ചോദ്യം: "ചെറിയാനച്ചനെന്താ ദൂരെ മാറി നിന്നു കളഞ്ഞത്."

"ജോലിയുള്ള ദിവസമായിരുന്നു അല്പം താമസിച്ചാണ് ഇറങ്ങാൻ ഒത്തുവന്നത്. വന്നപ്പോഴേക്കും താമസിച്ചു പോയതുകൊണ്ട് മാറി നിന്നു എന്നേയുള്ളു." "ഹും" എന്നൊരു മൂളൽ.

(ഇതു പഴയകാലത്ത് ആഢ്യത്തത്തിന്റെ ശബ്ദമാണ്. ഇതുപോലെ മുമ്പ് ഒരു മൂളൽ ഞാൻ ഓർക്കുന്നത് എന്റെ രണ്ടാം വിശുദ്ധ കുർബാനയ്ക്കാണ്. പുത്തൻ കുർബാന ഇടവക പള്ളിയിൽ നടത്തി. രണ്ടാമത്തെ വി. കുർബാന ഏലിയാ ചാപ്പലിലാണ് നടത്തിയത്. തലേദിവസമേ ഞാൻ ചെന്ന് തിരുമേനിയെ ക്ഷണിച്ചിരുന്നു. വിശുദ്ധ കുർബാനയിൽ സംബന്ധിച്ചു. സാധാരണയായി വി. കുർബാന കഴിഞ്ഞാലുടൻ തന്നെ തന്റെ മുറിയിലേക്കു പോകാറുള്ള തിരുമേനി അന്ന് അല്പ സമയം കൂടുതൽ വിശുദ്ധ മദ്ബഹായിൽ നിന്നു. ഞാൻ വിശുദ്ധ കുർബാനാനുഭവവും, പ്രാർത്ഥനകളും പൂർത്തീകരിച്ചപ്പോൾ എന്റെ അടുത്തേക്കു വന്നു. "ഹും... തന്റെ കുർബാന വല്യച്ചന്മാർ ചൊല്ലുന്നതു പോലുണ്ടല്ലോ. കൊള്ളാം"

എന്നു പറഞ്ഞ് മന്ദഹാസത്തോടെ എന്റെ തോളിൽ ഒന്നു തട്ടിയിട്ട് അദ്ദേഹത്തിന്റെ മുറിയിലേക്കു പോയി.)

എന്നിട്ട് എന്റെ തോളിൽപ്പിടിച്ച് അല്പം അകലെയായി മാറി നിന്നു. കാരണം "ഉപജാപകവൃന്ദം" എപ്പോഴും ചുറ്റിലുമുണ്ട്; അവിടെയും ഉണ്ടായിരുന്നു. മക്കാറിയോസ് തിരുമേനി അല്പം അകലെയായി പാനാം അച്ചൻകുഞ്ഞ് (സഖറിയാ കുര്യൻ) കൊണ്ടുവന്ന ഏതോ ഒരു എയർലൈൻസ് ഉദ്യോഗസ്ഥനുമായി സംസാരിച്ചു നില്ക്കുന്നു. ബാവാ എന്റെ മുഖത്തു സൂക്ഷിച്ചു നോക്കി. എന്നിട്ടു പറഞ്ഞു, "ചെറിയാനച്ചനു സങ്കടമുണ്ടെന്നെനിക്കറിയാം. അച്ചൻ ഒരു കുറ്റവും ചെയ്തിട്ടില്ല. നിങ്ങൾ വസ്തു സംബന്ധമായി ചെയ്ത മുഴുവൻ കാര്യങ്ങളും ശരിയാണ്. എന്നാൽ എന്തുകൊണ്ട് നിങ്ങളുടെ ആഗ്രഹപ്രകാരവും, നമ്മുടെ താല്പര്യമനുസരിച്ചും നമുക്കു പ്രവർത്തിപ്പാൻ കഴിയാതെ പോയി എന്നതു അച്ചൻ അറിഞ്ഞിരിക്കണം. മക്കാറിയോസ് തിരുമേനിയുടെ നേരെ കൈ ചൂണ്ടിക്കൊണ്ട്: 'ഈ മെത്രാച്ചന്റെ തലയിൽ ഞാൻ കൈ വച്ചതാണ് (മെത്രാച്ചൻ എന്ന പദമല്ല ഉപയോഗിച്ചത്) അദ്ദേഹത്തിന്റെ താല്പര്യത്തിനു വിപരീതമായി എന്തെങ്കിലും ഇവിടെ ഞാൻ ചെയ്താൽ, അദ്ദേഹത്തിന് ഇവിടെ യാതൊരു ബലവും, സ്ഥാനവും ഇല്ലാതെ വരും. ഭാവിയിൽ ഉണ്ടാകാവുന്ന എല്ലാ പ്രശ്നങ്ങൾക്കും നമ്മെ കുറ്റം പറകയും ചെയ്യും. ഇടവകകാര്യങ്ങളിൽ ഇങ്ങനെ മുറുക്കിപ്പിടുത്തം പിടിച്ചാൽ പ്രശ്നങ്ങൾ ഉണ്ടാകും എന്നതു തീർച്ചയുമാണ്. അതെല്ലാം അവരവർ തന്നെ കൈകാര്യം ചെയ്യട്ടെ. എന്റെ നിലപാട് അച്ചനു മനസ്സിലായല്ലോ!"

ആ വിഷയത്തിലേക്കു പോകാതെ ഞാൻ വേറൊരു ചോദ്യം ഉന്നയിച്ചു. "പള്ളിക്കു കല്ലിട്ടു തരുവാൻ ആരും ഇല്ലാതെ വന്നു; പള്ളി പണിതാൽ അതിന്റെ കൂദാശ തിരുമേനി ചെയ്തു തരുമോ? അല്ലെങ്കിൽ വേറെ ആരു ചെയ്യും."

മറുപടി "ഞാൻ ഇനി ഈ പ്രദേശത്തേക്ക് വരുവാൻ താല്പര്യപ്പെടുന്നില്ല. നിങ്ങൾ പള്ളി പണിതു താല്ക്കാലിക കൂദാശ നടത്തി മുമ്പോട്ടു പോവുക. ദൈവം നിങ്ങളെ അനുഗ്രഹിക്കും. നമ്മുടെ സഭയിൽ 1054 പള്ളികൾ ഉണ്ടെന്ന കണക്കാണ് നമ്മുടെ അറിവിൽ ഉള്ളത്. അതിൽ എത്ര എണ്ണം കൂദാശ ചെയ്തു എന്ന് ആർക്കറിയാം. ഇതിനെല്ലാം ഒരു കാലം വരും........"

ബാവാ തിരുമേനിയും ഞാനും തമ്മിൽ സംസാരിക്കുന്നത് ശ്രദ്ധിച്ചുകൊണ്ട് ഏതാനും ചിലർ അകലെ നിന്നിരുന്നു. അപ്പോഴേക്കും ബോർഡിംഗിനുള്ള സമയമായി എന്നു പറഞ്ഞ് ആളുകൾ വന്നു. കൈ മുത്തി ഞാൻ മാറി നിന്നു. എയർലൈൻസ് ഉദ്യോഗസ്ഥന്മാരും, പ്രധാനികൾ

എന്നു ഭാവിക്കുന്ന ചില പട്ടക്കാരും ആളുകളും തിരുമേനിയെ കൂട്ടിക്കൊണ്ട് വിമാനത്തിനുള്ളിലേക്കു പോയി. ആവശ്യമില്ലാതെ വലിഞ്ഞു കയറാൻ ശ്രമിച്ചവരെ സെക്യൂരിറ്റി തിരിച്ചുവിട്ടു. എല്ലാവരും സന്തോഷവാന്മാർ തന്നെ.

കൂട്ടത്തിലുണ്ടായിരുന്ന ഒരു മനുഷ്യൻ എന്നെ കണ്ടുകൊണ്ട് ഉച്ചത്തിൽ പറഞ്ഞു "ബ്രോങ്ക്സ് പള്ളിക്കു കല്ലിട്ടുമില്ല, ആകാശം ഇടിഞ്ഞു വീണുമില്ല." ഇതു ബാവായ്ക്കു പള്ളിയിൽ സ്വീകരണം കൊടുത്തപ്പോൾ ബാവാ പറഞ്ഞ വാക്കുകളാണ്. കൂട്ടത്തിലുണ്ടായിരുന്നവർ മുഴുവൻ അത്യുച്ചത്തിൽ ചിരിച്ചുകൊണ്ട് എന്റെ മുമ്പിൽ കൂടി കടന്നുപോയി. ഞാൻ ഓർത്തു "ഇങ്ങനെയൊരു കൂട്ടം ശുംഭന്മാരെയാണല്ലോ ഈ വലിയ മനുഷ്യന്റെ യാത്രയയപ്പിന് ഇവർക്കു ലഭിച്ചത്."

അങ്ങനെ ബ്രോങ്ക്സ് സെന്റ്മേരീസ് ഇടവകയെ താഴ്ചയുള്ള ഒരു വലിയ കുഴിയിൽ ഇറക്കി, അതിന്റെ മുകളിൽ ഒരിക്കലും ഉരുട്ടിമാറ്റാൻ കഴിയാത്ത വലിയ കല്ലുകളും വച്ച്, വലിയ ആണികൾ നാലു കോണിലും അടിച്ചുറപ്പിച്ച്, സിമന്റും, കല്ലും, മണലുമിട്ടു ബലപ്പെടുത്തി മുകളിൽ ഒരു വലിയ ഇരുമ്പു പലകയുമിട്ടു. ഇനി ഒരിക്കലും ഇതു പൊങ്ങി വരാതിരിക്കട്ടെ എന്നാശംസിച്ചുകൊണ്ട് സന്തോഷത്തോടെ ക്രിസ്തീയ സഹോദരങ്ങൾ അവരവരുടെ ഭവനങ്ങളിലേക്കും, ഒഴുകിയ കണ്ണുനീർ മറ്റാരും കാണാതെ തുടച്ചുകൊണ്ട് ഞാൻ എന്റെ ഭവനത്തിലേക്കും യാത്രയായി.

ആ നിമിഷം മുതൽ ബ്രോങ്ക്സ് സെന്റ് മേരീസ് ഇടവകയ്ക്കു ഉൽക്കർഷമുണ്ടായി.

അമേരിക്കൻ ഭദ്രാസനത്തിന്റെ അടുത്ത പത്തു വർഷങ്ങൾ അഭൂതപൂർവ്വമായ വളർച്ചയുടെ കാലഘട്ടങ്ങളായിരിക്കേണ്ടതിനു പകരം, ഭിന്നതയുടെയും, കലഹത്തിന്റെയും, കോർട്ടുകേസ്സുകളുടെയും കാലഘട്ടങ്ങളായി പരിണമിക്കയും മെത്രാപ്പോലീത്തായുടെ സുന്ത്രോണിസോ കഴിഞ്ഞ് 12 വർഷം പൂർത്തിയാകുന്നതിനു മുമ്പ് 1991 ജൂലൈ മാസം കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസിൽ ഭദ്രാസന ഭരണം ഭരണഘടനാനുസൃതമായി പ. ബാവാ തിരുമേനിയെ ഏല്പിക്കേണ്ടതായി വരികയും ചെയ്തു. ഇങ്ങനെയൊരു വസ്തുത നമ്മുടെ സഭയിൽ സംഭവിച്ചിട്ടുണ്ടോ എന്നു സംശയിക്കുന്നു.

ബ്രോങ്ക്സ് സെന്റ് മേരീസ് ദേവാലയത്തിന് തറക്കല്ലിടാതെ പരിശുദ്ധ ബാവാ തിരുമനസ്സുകൊണ്ട് അമേരിക്ക വിട്ടു കഴിഞ്ഞപ്പോൾ ഇടവകയിൽ വിള്ളലുണ്ടാക്കുവാൻ തക്ക ശ്രമങ്ങൾ അധികാരസ്ഥാനങ്ങളിൽ നിന്നും ആരംഭിച്ചു. ഈ പള്ളിയുടെ സമീപത്തു തന്നെ മറ്റൊരു പള്ളി സ്ഥാപിച്ചാൽ "ബ്രോങ്ക്സുകാരുടെ അഹങ്കാരം" കുറയുമെന്നൊരു തത്വശാസ്ത്രം ഉരുത്തിരിഞ്ഞു വന്നു. ഒരു പട്ടക്കാരനെ നാട്ടിൽ നിന്നും ഇതി

നായിത്തന്നെ കൊണ്ടുവന്ന് ബ്രോങ്ക്സ് ഇടവകയിൽത്തന്നെയുള്ള ഒരു വീട്ടിൽ പാർപ്പിച്ചിരുന്നു. ഇടവക രണ്ടു ചേരിയായി തിരിഞ്ഞു. വികാരി എന്തോ കൃത്രിമം പള്ളിക്കുവേണ്ടി വാങ്ങിയ സ്ഥലത്തിന്റെ പ്രമാണത്തിൽ കാട്ടി എന്നും മറ്റും കിംവദന്തികൾ പടർന്നിരുന്നു. അതുകൊണ്ടാണ് ബാവാ തിരുമേനി പള്ളിയുടെ കല്ലിടീൽ നടത്താതെ പോയതെന്ന് ഒരു കൂട്ടർ വിശ്വസിക്കയോ, അവരെ വിശ്വസിപ്പിക്കുകയോ ചെയ്തു. അവർ വളരെ ക്രൂദ്ധരായി. പരിശുദ്ധന്മാർ എന്ന് നാം വിശ്വസിക്കുന്ന മേല്പട്ടക്കാർ കൗശലം പ്രയോഗിക്കുമെന്നോ, കള്ളം പറയുമെന്നോ സാധാരണജനങ്ങൾ ഒരിക്കലും വിശ്വസിക്കയില്ല. അതുകൊണ്ട് കുറ്റക്കാരൻ വികാരിയച്ചൻ തന്നെയെന്ന് അവർ ഉറച്ചു. എന്നാൽ മറ്റേ കൂട്ടർ, ഇവിടെ സംഭവിച്ച കാര്യങ്ങളെക്കുറിച്ച് പൂർണ്ണമായും ബോദ്ധ്യമുള്ളവരും അവരുടെ വികാരിയച്ചൻ സഭയ്ക്കു വിരുദ്ധമായി ഒന്നും തന്നെ പ്രവർത്തിക്കയില്ല എന്ന് ഉറച്ചു വിശ്വസിച്ചവരുമായിരുന്നു. ഒരു കൂട്ടമാളുകൾ എല്ലാ ഞായറാഴ്ചകളിലും ദേവാലയത്തിനുള്ളിലും പരിസരത്തും ബഹളങ്ങൾ സൃഷ്ടിച്ചുകൊണ്ടിരുന്നു. ഇതേസമയം ഈ കൂട്ടരുടെ ബന്ധുക്കളായി നാട്ടിൽനിന്നും ആ കാലത്തു വന്നയാളുകൾ ആരാധനയിൽ വന്നു സംബന്ധിക്കാൻ തുടങ്ങി. അവരും വിവരങ്ങൾ മനസ്സിലാക്കാതെ ബഹളങ്ങൾ ഉണ്ടാക്കി. ഒരു ഞായറാഴ്ച പോലും സ്വസ്ഥമായി വി. കുർബാന അനുഷ്ഠിക്കുന്നതിന് പട്ടക്കാർക്കോ, അതിൽ അച്ചടക്കത്തോടെ സംബന്ധിക്കുന്നതിന് ഇടവകക്കാർക്കോ സാധിക്കാതെ വന്നു. ഇതിങ്ങനെ കുറെക്കാലം നിന്നു. തുടർന്നു പുതുതായി വന്നയാളുകൾ രണ്ടു ഗ്രൂപ്പായി തിരിഞ്ഞ് 2 പള്ളികൾ സമീപസ്ഥലത്തു തന്നെ സ്ഥാപിക്കയും അങ്ങനെ 2 ഇടവകകൾ കൂടി അമേരിക്കൻ ഭദ്രാസനത്തിൽ ഉണ്ടാവുകയും ചെയ്തു. അതുകൊണ്ടും തീർന്നില്ല സെന്റ് മേരീസ് പള്ളിയുടെ ദുരവസ്ഥ. പുതിയ പള്ളി വച്ചവരുടെ ബന്ധുക്കളും സഹോദരങ്ങളുമായി കുറെ ആളുകൾ നിന്നിടത്തു തന്നെ നിന്നു. പിന്നെയും കലഹങ്ങൾ പള്ളിയിൽ നടത്തി വന്നു. ആ കാലത്ത് ഈ ഇടവകയിൽ വളർന്നു വന്ന കുട്ടികളുടെ ആത്മീയജീവിതത്തെ ഇതു സാരമായി ബാധിച്ചു എന്നത് പിൽക്കാല ചരിത്രത്തിൽ നിന്ന് കാണാവുന്നതാണ്.

## സെന്റ് മേരീസ് പള്ളിക്കു അടിസ്ഥാന ശിലയിടുന്നു

1979 നവംബർ 4-ാം തീയതി പരിശുദ്ധ കാതോലിക്കാബാവായുടെ അനുവാദത്തോടും, ഇടവകയുടെ താല്പര്യാനുസരണവും പള്ളിയുടെ ശിലാസ്ഥാപനം വികാരി ഫാ. എ. കെ. ചെറിയാൻ 2 വൈദികരുടെ സഹകരണത്തിൽ വലിയ ഒരു ജനക്കൂട്ടത്തിന്റെ മദ്ധ്യത്തിൽ വിശുദ്ധ കുർബാനാനന്തരം നിർവ്വഹിച്ചു. ഫാ. മർക്കോസ് മൈലയ്ക്കൽ, ഫാ. കെ. മത്തായി എന്നിവരായിരുന്നു സഹകാർമ്മികർ.

79 അടി നീളം 40 അടി വീതിയിൽ ഒരു ദേവാലയം പണിയുവാൻ ദൈവം കൃപ ചെയ്തു. വഴക്കുകൾക്കിടയിലും അത്ഭുതകരമായി ദൈവം നടത്തി. 2 വർഷം കൊണ്ട് പള്ളി പണി പൂർത്തിയായി. ആദ്യമായി, അന്യ രാജ്യത്ത് ഒരു കാര്യം നിർവഹിക്കുമ്പോഴുണ്ടാകാവുന്ന അപാകതകളും, കുറെ ധനനഷ്ടവും മറ്റുമുണ്ടായി.

### താല്കാലിക കൂദാശ

1981 സെപ്റ്റംബർ 12-ഉം, 13-ഉം തീയതികളിലായി പണി പൂർത്തിയായ പള്ളിയുടെ താല്ക്കാലിക കൂദാശയും, പുത്തൻ കുർബാനയും നടത്തി. വിവിധ സഭാവിഭാഗങ്ങളിൽ നിന്ന് നാട്ടുകാരും, അമേരിക്കക്കാരുമായി ധാരാളം ആളുകൾ ഈ ശുശ്രൂഷകളിൽ സംബന്ധിച്ചിരുന്നു. ഡെയ്‌ലി ന്യൂസ് എന്ന പത്രം 'ഇൻഡ്യൻ ക്രിസ്ത്യാനികളുടെ നേട്ടം' എന്ന ഹെഡ്ഡിംഗിൽ ഏതാനും കോളങ്ങൾ തന്നെ പ്രസിദ്ധീകരിച്ചു. ഓർത്തഡോക്സ് സഭകളുടെയും, അമേരിക്കൻ പ്രൊട്ടസ്റ്റന്റ് സഭകളുടെയും പ്രതിനിധികളായ വളരെയധികം അമേരിക്കൻ സഭാനേതാക്കളും എത്തിയിരുന്നു. നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ പ്രസിഡന്റും, ജനറൽസെക്രട്ടറിയും, പ്രെസ്ബിറ്റേറിയൻ, റീഫോംഡ് ചർച്ചിലെ ഉയർന്ന നേതാക്കൾ, മലങ്കര കത്തോലിക്കാ സഭ, മാർത്തോമ്മാ സഭ തുടങ്ങിയ സഭയുടെ പ്രതിനിധികൾ എന്നിവരും ഈ ചടങ്ങിൽ വന്നു ചേർന്നിരുന്നു. യു. എൻ. അംബാസഡറും അതിഥിയായിരുന്നു.

## ക്ലേർജി ഫെലോഷിപ്പ് - ഇൻഡ്യൻ ഓർത്തഡോക്സ് ക്രിസ്ത്യൻ അസോസിയേഷൻ

ശനിയാഴ്ച സന്ധ്യാ നമസ്കാരത്തിനു ശേഷം പള്ളിയുടെ താൽക്കാലിക കൂദാശയ്ക്കായി വന്നുചേർന്ന പട്ടക്കാർ ഭദ്രാസനത്തിലുണ്ടായിക്കൊണ്ടിരുന്ന പ്രതിസന്ധികളെക്കുറിച്ച് ചിന്തിപ്പാനും, പ്രാർത്ഥിപ്പാനുമായി ഒത്തുകൂടി. 1979 ജൂലൈ 14-ാം തീയതിയിലെ സുന്ത്രോണീസോയ്ക്കും, 1981 സെപ്റ്റംബർ 12-ാം തീയതിയിലെ പള്ളിയുടെ താൽക്കാലിക കൂദാശയ്ക്കുമിടയിൽ 2 വർഷത്തിനകം വലിയ വൈഷമ്യങ്ങൾ ഭദ്രാസനതലത്തിൽ ഉണ്ടായിക്കൊണ്ടിരുന്നു. ദൈവികമായി ഈ അവസ്ഥാ വിശേഷത്തെ എങ്ങനെ നേരിടണമെന്ന് ചിന്തിപ്പാനും, പ്രാർത്ഥിപ്പാനും വേണ്ടി മാത്രമായിരുന്നു ഈ സംഘടന രൂപീകരിക്കപ്പെട്ടത്. ഈ യോഗത്തിന് ക്ലേർജി ഫെലോഷിപ്പ് എന്നു നാമകരണം ചെയ്യുകയും, അതിന്റെ സെക്രട്ടറിയായി ബഹു. കെ. ജി. ഫിലിപ്പോസച്ചനെ തെരഞ്ഞെടുക്കുകയും ചെയ്തു. തുടർന്ന് ഏതാനും ആഴ്ചകൾക്കുള്ളിൽ ഭദ്രാസനത്തിന്റെ പ്രവർത്തനങ്ങളിൽ അസംതൃപ്തി തോന്നിയ ഏതാനും അംഗങ്ങൾ വിവിധ ഇടവകകളിൽ നിന്നായി ഒത്തുകൂടി ഇൻഡ്യൻ ഓർത്തഡോക്സ്

ക്രിസ്ത്യൻ അസ്സോസിയേഷൻ എന്ന പേരിൽ ഒരു അത്മായ സംഘടന ഉണ്ടാക്കുകയും ചെയ്തു. അതിന്റെ ആദ്യത്തെ പ്രസിഡന്റായി ബ്രോങ്ക്സ് പള്ളി ഇടവകാംഗമായ മി. റ്റി. എം. ഈശോയെ തെരഞ്ഞെടുത്തു. ക്ലേർജി ഫെലോഷിപ്പ് അംഗങ്ങൾ മാസത്തിൽ ഒരിക്കൽ ഒന്നിച്ചുകൂടി പ്രാർത്ഥിക്കണമെന്നും തീരുമാനമെടുത്തു.

അടുത്ത ദിവസം വി. മൂന്നിന്മേൽ കുർബാനയും ഭക്ഷണവും എല്ലാം കഴിഞ്ഞ് ഇടവകക്കാരും മറ്റും വന്നു ചേർന്ന ആളുകളും സന്തോഷമായി പിരിഞ്ഞു. സ്വന്തമായി ഒരു ദേവാലയം ആരാധനയ്ക്കായി ലഭിച്ചതിൽ ഏവരും ദൈവത്തോടു നന്ദിയുള്ളവരായിരുന്നു. ഈ പള്ളിയുടെ പണിക്കുവേണ്ടി 1000 ഡോളർ വീതം ഒരു ഇടവകാംഗം നൽകണം എന്നായിരുന്നു പൊതുയോഗ തീരുമാനം. അതിൽ 500 ഡോളർ ഡോണേഷനും, 500 ഡോളർ ലോണും. ലോൺ 5 വർഷത്തിനകം 6% ശതമാനം സിംപിൾ ഇന്ററസ്റ്റ് സഹിതം തിരിച്ചു നൽകാമെന്ന് ലോൺ നൽകുന്നവർക്ക് കൊടുത്ത ബോണ്ടിൽ രേഖപ്പെടുത്തിയിരുന്നു. മിക്കവാറും എല്ലാവരും തന്നെ ഡോണേഷൻ നൽകിയെങ്കിലും കുറേപ്പേർ മാത്രമേ ലോൺ നൽകിയുള്ളു. തിരിച്ചുകിട്ടുകയില്ല എന്നായിരുന്നു അവരുടെ വിചാരം. 3 വർഷത്തിനകം മുഴുവൻ ലോണും തിരിച്ചടയ്ക്കാൻ ദൈവം കൃപ ചെയ്തു.

ഞായറാഴ്ച ഞാൻ പള്ളിയിൽ നിന്നും ഭവനത്തിലെത്തി കുറെ കഴിഞ്ഞപ്പോൾ എനിക്കൊരു ടെലഫോൺ വന്നു. അഭി. മക്കാറിയോസ് തിരുമേനിയാണ്. താല്ക്കാലിക കൂദാശയും മറ്റും ഭംഗിയായി നടന്നതായി അറിഞ്ഞുവെന്നും, അതിൽ ദൈവത്തെ സ്തുതിക്കുന്നുവെന്നും, അച്ചന് എല്ലാ ഭാവുകങ്ങളും നേരുന്നു എന്നെല്ലാം പറഞ്ഞു. എന്നിട്ട് പറഞ്ഞു: "ഞാൻ അവിടെയൊക്കെ ഉണ്ടായിരുന്നു. ഒന്നു വന്നാൽ കൊള്ളാമായിരുന്നുവെന്നും ഉണ്ടായിരുന്നു." ഞാൻ ചോദിച്ചു; "പിന്നെയെന്താണ് തിരുമേനി വരാതിരുന്നത്?"

തിരുമേനി: "നിങ്ങൾ എങ്ങനെ എന്നെ സ്വീകരിക്കുമായിരുന്നു?"

ഞാൻ പറഞ്ഞു, "കത്തിച്ച മെഴുകുതിരികളോടെ ഒരു മെത്രാപ്പോലീത്തായെ സ്വീകരിക്കുംപോലെ."

തിരുമേനി നല്ലതുപോലെ ചിരിച്ചു; ഞാനും. അങ്ങനെ ആ സംസാരം നിന്നു. അദ്ദേഹത്തെ അറിയാവുന്നവർക്ക് എല്ലാം അറിയാമായിരുന്നു, അദ്ദേഹം ഒരു നല്ല പൊളിറ്റീഷ്യനായിരുന്നുവെന്ന്.

ഭദ്രാസന ഭരണം എറ്റെടുത്ത് അധികം താമസിയാതെ മക്കാറിയോസ് തിരുമേനി ഭദ്രാസനകാര്യങ്ങൾ ഭംഗിയായും, ദ്രുതഗതിയിലും നടക്കുവാൻ തക്കതുപോലെയുള്ള കാര്യങ്ങളിൽ പ്രവേശിച്ചതായി അദ്ദേഹത്തിന്റെ ആ കാലത്തെ കല്പനകളിൽ നിന്നു മനസ്സിലാക്കാം.

## പള്ളി പ്രതിപുരുഷയോഗം ബഫലോയിൽ

1979 നവംബർ 27-ാം തീയതി പുറപ്പെടുവിച്ച ഒരു കല്പനയിൽ അടുത്ത വർഷങ്ങളിലേക്കുള്ള പ്രവർത്തനങ്ങളെക്കുറിച്ച് ആലോചിക്കുന്നതിനായി ഒരു പള്ളിപ്രതിപുരുഷയോഗം 1980 ജനുവരി 19-ാം തീയതി ബഫലോയിൽ കൂടുന്നതിന് തീരുമാനിച്ചതായി അറിയിച്ചു. അജൻഡായിൽ ഒന്ന് (8-ാമത്തെ വിഷയം) സർട്ടിഫിക്കറ്റ് ഓഫ് ഇൻകോർപ്പറേഷൻ (ഡ്രാഫ്റ്റ്) എന്നുള്ളതായിരുന്നു. ഇതിനകമായി ഇൻകോർപ്പറേഷൻ ജനങ്ങളുടെ ഇടയിൽ ഒരു സംസാരവിഷയമായും മാറിയിരുന്നു. എന്തൊക്കെയോ കൃത്രിമങ്ങൾ ഇതിൽ ഉണ്ട് എന്നൊരു കിംവദന്തിയും. ഇതിന്റെ ഒരു കോപ്പി കിട്ടിയാൽ കൊള്ളാം എന്ന് ആവശ്യപ്പെട്ടിട്ട് പ്രയോജനമുണ്ടായില്ല. ഒടുവിൽ വക്കീൽ മുഖേന എറികൗണ്ടി ഓഫീസിൽ നിന്നും ഒരു കോപ്പി ലഭിച്ചു. മീറ്റിംഗിനു പോകുന്നതിനു മുമ്പേ ഇത് എന്താണ് എന്ന് അറിയണമെന്നുണ്ടായിരുന്നു. പലരും പറഞ്ഞിരുന്നതുപോലെയും മുൻ പേജുകളിൽ രേഖപ്പെടുത്തിയിരുന്നപ്രകാരവും മലങ്കരസഭയുടെ ഭരണഘടനയ്ക്കു നിരക്കാത്ത പല വകുപ്പുകളും ഇതിൽ ഉണ്ടായിരുന്നു. അവ എന്തായിരുന്നുവെന്നു നേരത്തെ രേഖപ്പെടുത്തിയിരിക്കുന്നതുകൊണ്ട് ആവർത്തിക്കുന്നില്ല. ഈ കോപ്പിയുമായാണ് ഞങ്ങൾ 3 ആളുകൾ ബഫലോ മീറ്റിംഗിനു പോയത്.

ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയിൽ പൊതുയോഗം കൂടി ബഫലോ മീറ്റിംഗിൽ പോകുവാനുള്ളവരെ തെരഞ്ഞെടുത്തു. എ. എം. അലക്സാണ്ടർ, എം. കെ. തോമസ് എന്നിവരെയാണ് തെരഞ്ഞെടുത്തത്. ജനുവരി 18-ാം തീയതി പ്രഭാതമായപ്പോൾ മീറ്റിംഗ് സ്ഥലത്ത് എത്തിച്ചേർന്നു. എപ്പിസ്ക്കോപ്പൽ സഭ വകയായ ഒരു കെട്ടിടത്തിലായിരുന്നു മീറ്റിംഗ്. 11 മണിയോടെ മീറ്റിംഗ് ആരംഭിച്ചു. ഉച്ചകഴിഞ്ഞായിരുന്നു പ്രധാന വിഷയമായ സർട്ടിഫിക്കറ്റ് ഓഫ് ഇൻകോർപ്പറേഷൻ ചർച്ച ചെയ്തത്. അപ്പോഴേക്കും തിരുമേനിയുടെ അറ്റോർണി (വക്കീൽ) എന്നു പറഞ്ഞു ഒരു അമേരിക്കൻ അവിടെ എത്തിച്ചേരുകയും, തിരുമേനി അദ്ദേഹത്തെ സദസ്സിനു പരിചയപ്പെടുത്തുകയും ചെയ്തു. സർട്ടിഫിക്കറ്റ് ഓഫ് ഇൻകോർപ്പോറേഷൻ ഇദ്ദേഹമാണ് നിർവഹിച്ചതെന്നും, എന്തെങ്കിലും ചോദ്യം ഇതു പ്രമാണിച്ചു ചോദിക്കുവാനുണ്ടെങ്കിൽ അദ്ദേഹത്തോടു ചോദിക്കാമെന്നുമെല്ലാം തിരുമേനി പ്രസ്താവിച്ചു.

ഇൻകോർപ്പോറേഷന്റെ കുറെ കോപ്പികൾ മീറ്റിംഗിൽ വിതരണം ചെയ്തു. പ്രതിനിധികൾ കടലാസ്സിൽകൂടി കണ്ണോടിക്കുകയാണ്. ആദ്യമായി കാണുന്ന ഒരു വസ്തുത - പ്രത്യേകമായി നിയമപരമായ കാര്യങ്ങൾ അടങ്ങിയിരിക്കുന്ന ഒരു വസ്തു - എന്ന നിലയിൽ ഒന്നും മനസ്സിലാകാതെ എല്ലാവരും അവിടെ ഇരിക്കുന്നു. ഞങ്ങൾ ഇതു പഠിച്ചിട്ടുപോ

യിരുന്നതുകൊണ്ട് പ്രയാസരഹിതമായി കാര്യങ്ങൾ കൈകാര്യം ചെയ്യു വാൻ സാധിച്ചു. ഞാൻ സന്നിഹിതനായിരുന്ന വക്കീലിനോട് ചോദിച്ചു:

"സർ, അങ്ങ് ഇൻഡ്യയിലെ ഓർത്തഡോക്സ് സുറിയാനി സഭയുടെ കോൺസ്റ്റിറ്റ്യൂഷൻ വായിച്ചിട്ടുണ്ടോ?"

"ഇല്ല." അദ്ദേഹം മറുപടി പറഞ്ഞു.

"ഞങ്ങൾ കൂടിനടക്കുന്ന അമേരിക്കൻ ഭദ്രാസനം ഇൻഡ്യയിലെ ഓർ ത്തഡോക്സ് സുറിയാനി സഭയുടെ ഒരു ഭാഗമാണെന്ന് അങ്ങേയ്ക്കറി യാമോ?" ഞാൻ ചോദിച്ചു.

"അറിയാം", അദ്ദേഹം ഉത്തരം പറഞ്ഞു.

"കോൺസ്റ്റിറ്റ്യൂഷൻ അങ്ങ് വായിച്ചിട്ടില്ല എന്നു പറഞ്ഞതുകൊണ്ട് പറയുകയാണ്; ഈ ബൈലോയിൽ പല വകുപ്പുകളും സഭയുടെ കോൺ സ്റ്റിറ്റ്യൂഷനു കടകവിരുദ്ധമാണ്. ഞങ്ങൾ ഞങ്ങളുടെ പള്ളി ന്യൂയോർക്ക് സ്റ്റേറ്റിൽ രജിസ്റ്റർ ചെയ്തപ്പോൾ സഭയുടെ കോൺസ്റ്റിറ്റ്യൂഷൻ, ബൈലോ ആയി നൽകിയാണ് അതിന്റെ രജിസ്ട്രേഷൻ നിർവ്വഹിച്ചത്. അതു കൊണ്ട് ഞങ്ങൾക്ക് ഈ രജിസ്ട്രേഷൻ അംഗീകരിക്കാൻ യാതൊരു നിവർത്തിയുമില്ല." ഞാൻ പറഞ്ഞു.

"ബൈലോയിലെ ഏതെല്ലാം വകുപ്പുകളിലാണ് നിങ്ങൾ കുഴപ്പങ്ങൾ കണ്ടത്" വക്കീൽ ചോദിച്ചു.

"പ്രധാനമായും 8, 9, 10 വകുപ്പുകൾ യാതൊരു കാരണവശാലും ഞങ്ങ ളുടെ ഭരണഘടനയുടെ സത്തയ്ക്കു ചേർന്നതല്ല. വേറെയും ചില വകു പ്പുകളിൽ കുഴപ്പം നിറഞ്ഞിരിക്കുന്നു. ഈ ഭാഗങ്ങൾ മാറ്റി എഴുതാതെ, ഞങ്ങൾക്ക് ഇത് അംഗീകരിക്കാൻ നിവർത്തിയില്ല."

വക്കീൽ ഒന്നും സംസാരിക്കുന്നില്ല. കുറെയായപ്പോൾ എ. എം. അല ക്സാണ്ടർ ഒരു നിർദ്ദേശം വച്ചു. അതായത് ഈ രജിസ്ട്രേഷന്റെ കോപ്പി കൾ ഇടവകകളിൽ കൊടുത്ത് ഇടവകകളുടെ അഭിപ്രായം കൂടി അറിഞ്ഞ് അടുത്തു വരുന്ന മീറ്റിംഗിൽ ചർച്ചകൾ തുടരാം എന്നു തീരുമാനിച്ചു പിരി യാമെന്ന്. ആ അഭിപ്രായം അംഗീകരിച്ച് യോഗം പിന്നീട് ഒരു അവസര ത്തിലേക്കു മാറ്റിവച്ചു.

അന്നത്തെ യോഗം അന്നു പര്യവസാനിച്ചുവെങ്കിലും, പൊതുയോഗ തീരുമാനത്തിനു വിരുദ്ധമായി 1980 ഫെബ്രുവരി മാസത്തിൽ കൂടിയ എപ്പി സ്കോപ്പൽ സുന്നഹദോസിൽ ഈ രേഖ തിരുമേനി സമർപ്പിക്കയും, ആവ ശ്യമായ ഭേദഗതികൾ വരുത്തിയശേഷം എല്ലാ ഇടവകയ്ക്കും ഇതു അയ ച്ചുകൊടുക്കണം എന്ന സുന്നഹദോസിന്റെ നിർദ്ദേശത്തോടെ അദ്ദേ

ഹത്തെ ഏല്പിക്കയും ചെയ്തു എന്ന് അന്നത്തെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറിയായിരുന്ന അഭി. ഡാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ 1980 ജൂലൈ 22, ഒക്ടോ. 27, 1981 മാർച്ച് 6 എന്നീ തീയതികളിലെ എഴുത്തുകളിൽ നിന്നും മനസ്സിലാക്കുന്നു. എന്നാൽ ഈ ഭേദഗതി ചെയ്ത ഇൻകോർപ്പോറേഷൻ ഇടവകകൾക്കു കിട്ടിയിട്ടില്ല (Exh. 30, 31, 32).

## ബഹു പി. സി. ഗീവറുഗീസച്ചന്റെ രംഗപ്രവേശനം

1980-ന്റെ പ്രാരംഭത്തിൽത്തന്നെയായിരിക്കണം, പി. സി. ഗീവറുഗീസ് എന്നു പേരുള്ള ഒരു വൈദികൻ അഭി. മക്കാറിയോസ് തിരുമേനിയുടെ ശ്രദ്ധയിൽപ്പെട്ടത്. അദ്ദേഹത്തിന് പൗരോഹിത്യപരമായ ആത്മീയ ശുശ്രൂഷകൾ നടത്തുന്നതിനു വിലക്കുണ്ടായിരുന്നു. 1960-ന്റെ മദ്ധ്യത്തിൽ അമേരിക്കയിൽ എത്തിച്ചേർന്ന അച്ചൻ ആദ്യം ബോസ്റ്റണിലും, അതിനുശേഷം ഫ്ളോറിഡായിലും താമസിച്ചിരുന്നു. ആദ്യം സ്ലീബാദാസ സമൂഹത്തിൽ മൂക്കഞ്ചേരിൽ തിരുമേനിയുടെ കൂട്ടത്തിൽ ചേർന്ന് വൈദികസ്ഥാനം പ്രാപിക്കയും, പിന്നീട് വിവാഹിതനാവുകയും തുടർന്ന് അമേരിക്കയിൽ എത്തുകയുമായിരുന്നുവെന്നു മനസ്സിലാക്കുന്നു. ഞാൻ ഈ വൈദികനെ സ്ലീബാദാസ സമൂഹത്തിൽ ചേർന്നു നടന്ന കാലം മുതൽ അറിയുമായിരുന്നു. മറ്റുള്ളവരിൽ നിന്നും വളരെ വ്യത്യസ്തനായ ഒരു വ്യക്തി. ഇദ്ദേഹം ആരാണ് എന്ന് ശരിക്കും അറിയാത്ത ആളുകളെ സ്വാധീനിക്കാൻ അപാര കഴിവുകളുള്ള ഒരാൾ. വ്യക്തിയെ അറിഞ്ഞുകഴിയുമ്പോഴേക്കും, ബന്ധപ്പെട്ടയാൾ കുഴിയിൽ ചാടിയിരിക്കും. സഭയിലെ ഒരു വലിയ മെത്രാപ്പോലീത്താ, ഇദ്ദേഹത്തെ നന്നായി അറിയാവുന്ന ഒരാൾ, ഒരേ പ്രദേശത്തു ജനിച്ചു ജീവിച്ചയാൾ നൽകിയിരിക്കുന്ന സാക്ഷ്യം കുറിക്കുന്നു:

"പി. സി. വറുഗീസച്ചനെ എനിക്കറിയാം. ..... വഞ്ചനയിൽ വളരുന്ന ഒരു വിശേഷ ജീവിയാണ്. അയാൾ. ... (Exh. 30).

ഇദ്ദേഹം ഭദ്രാസന ഭരണത്തിനുള്ളിൽ കയറി 8, 9 വർഷം കഴിഞ്ഞപ്പോഴേക്കും ഭദ്രാസനത്തിന്റെ അടിത്തറതന്നെ ഇളകിക്കഴിഞ്ഞു. 1989-ൽ കൂടിയ പള്ളിപ്രതിപുരുഷയോഗം താഴെ പേർ പറയുന്ന 2 വ്യക്തികളുടെ സാക്ഷ്യപ്പെടുത്തലോടെ ഭദ്രാസന മെത്രാപ്പോലീത്തായ്ക്ക് ഒരു പെറ്റീഷൻ നൽകി. പ്രമേയ രൂപത്തിലാണ്.

അവതാരകൻ: ഡോ. കുര്യൻ തോട്ടുപുറം കോറെപ്പിസ്ക്കോപ്പാ.

അനുവാദകൻ: ഡോ. തോമസ് ജോൺ വാഷിംഗ്ടൺ ഡി. സി.

ചുരുക്കം പി. സി. വറുഗീസച്ചനെ ഭദ്രാസന ഭരണത്തിൽ നിന്നും ഉടൻ പുറത്താക്കണം (Exh. .... ).

ഇങ്ങനെയൊരു പ്രമേയം പള്ളിപ്രതിപുരുഷയോഗത്തിൽ വരുവാൻ തക്കവണ്ണം അധാർമ്മികമായ എന്തു കാര്യമാണ് പി. സി വറുഗീസച്ചൻ ചെയ്തത് എന്നുള്ളത് നമുക്ക് പുറകാലെ കാണാം. കബളിപ്പിക്കൽ, ചതി, വഞ്ചന തുടങ്ങിയ വസ്തുതകൾ ഉൾക്കൊള്ളുന്ന 5 കേസ്സുകൾ 1988, 89 എന്നീ 2 വർഷങ്ങളിൽ മാത്രം ഈയാളിന് എതിരായി ഫ്ളോറിഡായിൽ വിധിക്കപ്പെട്ടു. സ്നേഹിതരായി അടുത്തു നിന്നിരുന്ന പലരേയും ഇദ്ദേഹം റിയൽ എസ്റ്റേറ്റു ബിസിനസ്സിൽ കബളിപ്പിച്ചു. സാധാരണക്കാരും, നല്ലവരുമായ പലരേയും ഇദ്ദേഹം കുടുക്കി പണം തട്ടിയെടുത്തു. അതേസമയം നമ്മുടെ സഭയിലെ വലിയ പിതാക്കന്മാരുമായി ഇദ്ദേഹം സൗഹൃദം പുലർത്തുകയും ചെയ്തിരുന്നു. എന്റെ ഒന്നിലധികം സ്നേഹിതരെ ഇദ്ദേഹം ചതിച്ചതായി അവർ തന്നെ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. അതിലൊരാൾ 1990 ജനുവരി 31-ാം തീയതി 'ഓർത്തഡോക്സ് ഹെറാൾഡ്' എന്ന പേരിൽ പ്രസിദ്ധീകരിച്ച ഒരു പത്രത്തിന്റെ എഡിറ്റർക്കും, മേയ് 5-ാം തീയതി ഭദ്രാസന മെത്രാപ്പോലീത്തായ്ക്കും അയച്ച 2 എഴുത്തുകൾ പി. സി. വറുഗീസച്ചനെക്കുറിച്ച് കൂടുതൽ വിവരങ്ങൾ നല്കുന്നു. അശ്ലീലമല്ലെങ്കിലും, അദ്ദേഹം ഉപയോഗിച്ച ഭാഷ ഈ പുസ്തകത്തിൽ ചേർക്കാൻ മടിയുള്ളതുകൊണ്ട് ഇവിടെ അതു ചേർക്കുന്നില്ല. 10 വർഷം ഈ പുരോഹിതൻ ഇവിടെ കളിച്ച കളി, ഇതിന്റെ പൂർണ്ണമായ നാശത്തിനും, ഒരു വലിയ മെത്രാപ്പോലീത്തായുടെ പതനത്തിനും കാരണമായിത്തീർന്നുവെന്നാണ് വളരെയധികം ആളുകൾ വിശ്വസിക്കുന്നത് (Exh. ).

1980-ലെ 90-ാം നമ്പർ കല്പനയിൽ കൂടെ (സെപ്തം. 22, 1980) ഭദ്രാസന മെത്രാപ്പോലീത്താ ഇദ്ദേഹത്തെ ഓഫീസ് സെക്രട്ടറിയായി നിയമിച്ചു.

1980 ഫെബ്രുവരി മാസത്തിൽ കൂടിയ എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ വേണ്ട ഭേദഗതികൾ ചെയ്ത് പാസ്സാക്കി ഇടവകകൾക്കു നല്കി അതനുസരിച്ച് രജിസ്ട്രേഷൻ നടത്തണമെന്ന് തീരുമാനമാക്കി അയച്ച രേഖകൾ ഇടവകകൾ കണ്ടില്ല. ബഫലോയിൽ മീറ്റിംഗിൽ അവതരിപ്പിച്ചു പാസ്സാകാതെ മാറ്റിവച്ച രജിസ്ട്രേഷനും, ബൈലോയും തന്നെ സുന്നഹദോസിൽ പാസ്സാക്കി എന്നു പറഞ്ഞ് ഇടവകകളിൽ അത് മെത്രാപ്പോലീത്താ തന്നെ എത്തിച്ചുകൊണ്ടിരുന്നു. 1981-ൽ ഈ രേഖ അംഗീകരിപ്പിക്കാൻവേണ്ടി മാത്രം അദ്ദേഹം ബ്രോങ്ക്സ് സെന്റ്മേരീസ് പള്ളിയിൽ വന്നു. പള്ളി പണി നടന്നുകൊണ്ടിരുന്ന കാലം. നേരത്തെ തന്നെ രണ്ടു ഗ്രൂപ്പുകളിലായി പിരിഞ്ഞ് മത്സരിച്ചുകൊണ്ടിരുന്ന അവസരമാണിത്. ഒരു കൂട്ടർ തിരുമേനിയുടെ കൂടെയാണ്. തിരുമേനി വന്നുകഴിഞ്ഞാൽ പള്ളി പണി കുഴയുമെന്നും, അതുകൊണ്ട് തൽക്കാലം വരേണ്ടാ എന്നു പറയണമെന്നും ഭൂരിപക്ഷം ജനങ്ങൾ പറയുന്നു. എനിക്ക് അതിനെ അംഗീക

രിക്കാൻ കഴിയാതെ വന്നു. അദ്ദേഹം ഭദ്രാസന മെത്രാപ്പോലീത്താ, ഏതു സമയത്തും ദേവാലയത്തിൽ വരുന്നതിനും മറ്റും അധികാരവും, അവകാശമുള്ള പിതാവ്. അദ്ദേഹം വന്നിട്ടു പോകട്ടെ എന്നു ഞാൻ ആളുകളോട് പറഞ്ഞു. അദ്ദേഹത്തിന്റെ ആത്മീയാധികാരത്തെ തടസ്സപ്പെടുത്തുവാൻ എനിക്കു മനസ്സു വന്നില്ല. ജനങ്ങൾ പിറുപിറുത്തു.

തിരുമേനി പറഞ്ഞ സമയത്തു തന്നെ വന്നു. കൂടെ പുതിയ സെക്രട്ടറി പി. സി. വറുഗീസച്ചനും. അദ്ദേഹവും കൂടെ കാണുമെന്ന് അറിയാമായിരുന്നതിനാൽ 3 പേർ പള്ളിക്കു വെളിയിൽ നിന്നിരുന്നു. റ്റി. എം. ഈശോ, റ്റി. വി മാത്യൂസ്, എ. എം. അലക്സാണ്ടർ എന്നിവർ. അലക്സ് തിരുമേനിയെ പള്ളിക്കുള്ളിലേക്ക് നയിച്ചു. വെളിയിൽ നിന്നവർ അച്ചനോട് ആരാണെന്നും, എന്തിനു വന്നു എന്നുമെല്ലാം ചോദിച്ചു. തിരുമേനിയുടെ കൂടെ വന്നതാണെന്നും, സെക്രട്ടറിയാണെന്നും മറ്റുമുള്ള വിവരങ്ങൾ അദ്ദേഹം പറഞ്ഞു. എന്നാൽ അച്ചൻ ഇന്നു ഈ പള്ളിയിൽ പ്രവേശിക്കേണ്ടാ എന്നും തിരിച്ചു പോകുന്നതാണ് നല്ലത് എന്നും അവർ പറഞ്ഞപ്പോൾ, പന്തിയല്ല എന്നു കണ്ട് അച്ചൻ മടങ്ങിപ്പോയി.

വിശുദ്ധ കുർബാന കഴിഞ്ഞ് തിരുമേനി, അച്ചൻ മടങ്ങിപ്പോവാൻ ഇടയായതിൽ നീരസം പ്രകടിപ്പിച്ചുവെങ്കിലും കൂടുതലായി ആ വിഷയം സംസാരിച്ചില്ല. ബ്രോങ്ക്സ് പള്ളിയിലെ ആളുകൾക്ക് പി. സി. വറുഗീസച്ചനോട് കൂടുതൽ നീരസം തോന്നിയതിൽ ഒരു കാരണവുമുണ്ട്. ഒരു പത്രം അദ്ദേഹം നടത്തുന്നുണ്ടായിരുന്നു. അതിൽ വരുന്ന പല വാർത്തകളും സത്യവിരുദ്ധവും, നീതിക്കു നിരാക്കാത്തതുമായിരുന്നു. പ. കാതോലിക്കാബാവാ പള്ളിക്കു കല്ലിടാതെ മടങ്ങിപ്പോയപ്പോൾ, അടുത്ത ലക്കം പത്രത്തിൽ ഇദ്ദേഹത്തിന്റെ പേര് വച്ച് ഒരു ലേഖനം വന്നു. അതിലെ ഒരു വാചകം ഇങ്ങനെയായിരുന്നു. "വല്ലവരുടെയും പേരിൽ എഴുതിയിരിക്കുന്ന വസ്തുവിൽ കല്ലിടാൻ നടക്കുകയല്ല, കിഴക്കിന്റെ കാതോലിക്കാ." ആരോ വിരുദ്ധർ പറയുന്നതു കേട്ട് അദ്ദേഹം ലേഖനം ചമച്ചതായിരുന്നു. ഇത് ആളുകളെ ചൊടിപ്പിച്ചിരുന്നു.

പൊതുയോഗം ഉണ്ടെന്നു തിരുമേനി പറഞ്ഞതനുസരിച്ച്, അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ തന്നെ യോഗം കൂടി. വളരെ സൗമ്യമായ രീതിയിൽ തന്റെ ആഗമന ഉദ്ദേശ്യം തിരുമേനി അവതരിപ്പിച്ചു. പ. സുന്നഹദോസ് തന്റെ രജിസ്ട്രേഷനും ബൈലോയും അംഗീകരിച്ചുവെന്നും വളരെ ചാതുര്യമായി അദ്ദേഹം പ്രസംഗിച്ചു. പ. സുന്നഹദോസ് അംഗീകരിച്ചതിന്റെ അടയാളമായി പ. ബാവായുടെ അടയാളവും, മുദ്രയും അതിലുണ്ടെങ്കിൽ ഞങ്ങൾ അംഗീകരിക്കാമെന്നും, ഞങ്ങൾക്ക് അതു കാണണമെന്നും പൊതുയോഗത്തിൽ അഭിപ്രായം ഉയർന്നു. അതു താൻ കൊണ്ടുവന്നിട്ടില്ലെന്നും, അധികം താമസിയാതെ അയച്ചുതരാമെന്നും

പറഞ്ഞ് അന്നു പൊതുയോഗം അവസാനിപ്പിച്ചു. മീറ്റിംഗ് നടക്കുമ്പോൾ രജിസ്ട്രേഷൻ സംബന്ധമായ പല ചോദ്യങ്ങളും ഞാനാണ് ചോദിക്കേണ്ടതായി വന്നത്. അതു തിരുമേനിക്ക് ഇഷ്ടപ്പെടുന്നില്ല എന്ന് അറിയാമായിരുന്നു. എന്നെ ഒന്ന് ഇരുത്താൻ തിരുമേനി ഒരു പൊടിക്കൈ ഉപയോഗിച്ചു. അദ്ദേഹം പറഞ്ഞു. "ചെറിയാനച്ചൻ പറയുന്നതിന് നിങ്ങൾ അധികം വില കൊടുക്കേണ്ട; പുള്ളിക്ക് ഇപ്പോൾ ബ്ലഡ് പ്രഷർ ഉള്ളതു കൊണ്ട് പറയുന്നതാണ്." അദ്ദേഹം പറഞ്ഞതു ശരിയായിരുന്നു. പള്ളി പ്രശ്നങ്ങൾ വർദ്ധിച്ചു വന്നപ്പോൾ എനിക്കു കിട്ടിയതായിരുന്നു അത്. എന്നാൽ ഒരു വ്യക്തിയുടെ ശാരീരികാസ്വസ്ഥതയെ എടുത്തു പറഞ്ഞ് തന്റെ ഭാഗം ശരിയെന്നു സ്ഥാപിക്കാൻ തിരുമേനി ശ്രമിച്ചതിനെക്കുറിച്ച് വലിയ വിമർശനവും ആളുകളുടെ ഇടയിൽ ഉണ്ടായി; ചിലർ ക്രൂദ്ധരായി. എന്നാൽ ആരും ഒന്നും തന്നെ, പരസ്യമായി പറഞ്ഞതുമില്ല.

## കുപ്രസിദ്ധമായ കൃത്രിമ കല്പന

ഈ മീറ്റിംഗ് കഴിഞ്ഞ് ഏതാനും ആഴ്ചകൾ കഴിഞ്ഞപ്പോൾ തിരുമേനിയുടെ ഓഫീസിൽ നിന്നും ഒരു കവർ വന്നു. അതിൽ സുന്നഹദോസ് അംഗീകരിച്ചത് എന്ന് എഴുതിയിരിക്കുന്ന ഒരു രജിസ്ട്രേഷൻ ഫാറവും, അതോടു ചേർന്ന് ബാവാ തിരുമേനിയുടെ ഒരു കല്പനയും കണ്ടു. കല്പന ബാവായുടെ ലെറ്റർ ഹെഡ്ഡിൽത്തന്നെയായിരുന്നു. ഒരു പേജു മാത്രം; ഒപ്പും മുദ്രയുമുണ്ട്. കല്പനയുടെ ചുരുക്കം, 'നിങ്ങൾ ഈ കല്പനയനുസരിച്ച് ഇതോടു ചേർത്തു വച്ചിരിക്കുന്ന രജിസ്ട്രേഷൻ അംഗീകരിച്ചുകൊള്ളണം' എന്നാണ്.

ബാവാ തിരുമേനിയുടെ ഈ കല്പനകൾ വായിച്ചപ്പോൾ ഇതു നേരത്തെതന്നെ വായിച്ചതുപോലെ ഒരു തോന്നൽ. ബാവാതിരുമേനിയുടെ കൈപ്പട തന്നെ; ഒന്നും മനസ്സിലാകുന്നില്ല. ബാവാ തിരുമേനി മക്കാറിയോസ് തിരുമേനിയുടെ സുന്ത്രോണിസോ നടത്തിയതിനുശേഷം നാട്ടിലേക്കു പോകുന്നതിനു മുമ്പ് അമേരിക്കയിലെ നമ്മുടെ ഇടവകകൾക്കായി ഒരു സർക്കുലർ കല്പന എഴുതി അയച്ചിരുന്നു. അതിൽ ഇൻകോർപ്പറേഷനെക്കുറിച്ചും, സഭാപിതാക്കന്മാരെയും, സഭയേയും അനുസരിക്കേണ്ടതിനെക്കുറിച്ചുമെല്ലാം വിശദമായി എഴുതിയിരുന്നു. 6 പേജുള്ള ഒരു കല്പനയായിരുന്നു അത് (പൂർണ്ണരൂപം അനുബന്ധത്തിൽ ചേർത്തിരിക്കുന്നു). ഒരു പേജുള്ള ഈ കല്പന വായിച്ചപ്പോൾ ബാവാ തിരുമേനിയുടെ സർക്കുലർ കല്പനയുടെ ഒരു സംക്ഷിപ്തമായിരിക്കും എന്നു തോന്നിയെങ്കിലും, എന്റെ കൈവശം ആ കല്പന ഉണ്ടായിരുന്നതിനാൽ അത് എടുത്തു വായിച്ചു; അവിശ്വസനീയം. സംഭവം ഇതാണ്. ബാവാ തിരുമേനിയുടെ കല്പനയിലെ ഏതാനും വാക്കുകൾ വെട്ടിച്ചേർത്ത് വാചകങ്ങളുണ്ടാക്കി; പാസ്സാക്കാതെയിരുന്ന രജിസ്ട്രേഷൻ അംഗീകരിച്ചുകൊ

ള്ളണമെന്നു വരുവാൻ തക്കവണ്ണം എഴുതി ഒരു പേജ് നിറച്ചു. ഒപ്പും, മുദ്രയുള്ള ഭാഗവും വെട്ടിയെടുത്തു കൂട്ടിച്ചേർത്തു ലെറ്റർഹെഡ്ഡിന്റെ തല ഭാഗവും ചേർത്ത് ആർക്കും ഒരു സംശയവും തോന്നാത്തവിധത്തിലുള്ള ഒരു കൃത്രിമ സൃഷ്ടി. ഇതു അക്ഷന്തവ്യമായ ഒരു അപരാധം എന്നു പറയേണ്ടതില്ലല്ലോ. എനിക്ക് വളരെ ദുഃഖവും നിരാശയുമുണ്ടായി. ഒരു മെത്രാപ്പോലീത്തായ്ക്ക് ഇങ്ങനെയുള്ള കാര്യങ്ങൾ ചെയ്യുവാൻ കഴിയുമോ; ഇതിന്റെ പര്യവസാനം എന്ത് എന്നെല്ലാം ഓർത്തു ദുഃഖിച്ചു.

പള്ളിയുടെ മാനേജിംഗ് കമ്മിറ്റി വിളിച്ചുകൂട്ടി ഈ കൃത്രിമസൃഷ്ടിയെക്കുറിച്ച് അറിയിക്കയും, കമ്മിറ്റിയുടെ തീരുമാനപ്രകാരം പ. കാതോലിക്കാബാവായ്ക്കും, സിനഡിന്റെ സെക്രട്ടറിക്കും ഇതിന്റെ കോപ്പികൾ അയയ്ക്കയും ചെയ്തു.

പ. സിനഡിന്റെ സെക്രട്ടറി ഡാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ മറുപടി: (Exh. )

"അച്ചന്റെ കത്തു സുന്നഹദോസ് കഴിഞ്ഞ് ഇവിടെ വന്നപ്പോഴാണ് കിട്ടിയത്. എന്നാൽ പ. ബാവായ്ക്ക് കത്ത് അവസാന ദിവസം കിട്ടി. കൃത്രിമ കല്പന കണ്ടു. ഞങ്ങൾ എല്ലാം വിഷമിച്ചുപോയി. അതുപോലെ തന്നെ അതിനോടു ചേർത്തിരിക്കുന്ന സർട്ടിഫിക്കറ്റ് ഓഫ് ഇൻകോർപ്പറേഷൻ കൃത്രിമമാണ്. കഴിഞ്ഞ സുന്നഹദോസിൽ തിരുമേനി അയച്ചതല്ല അത്. അതുകൊണ്ടാണ് പ. ബാവായുടെ ഒപ്പും, മുദ്രയും അതിൽ ഇല്ലാത്തത്.

ഇങ്ങനെ ചെയ്യാൻ നിങ്ങളുടെ മെത്രാപ്പോലീത്താ ധൈര്യപ്പെട്ടതിൽ ദുഃഖിക്കുന്നു. പ. ബാവാ തിരുമനസ്സുകൊണ്ട് ആവശ്യമായ നടപടികൾ എടുക്കണമെന്ന് മെത്രാച്ചന്മാർ ആവശ്യപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിന് വളരെ ദുഃഖവും പ്രയാസവുമുണ്ട്.

തുടർന്നുള്ള വിവരങ്ങൾ അറിയിക്കുമല്ലോ.

6 മാർച്ച് 1981<br>
പത്തനംതിട്ട"

ഇതിനെക്കുറിച്ച് ബാവാ തിരുമേനി വിശദീകരണം ആവശ്യപ്പെട്ടപ്പോൾ താൻ ഇത് അറിഞ്ഞിട്ടില്ലെന്നും, പി. സി. വറുഗീസച്ചൻ ചെയ്തതായിരിക്കുമെന്നും മക്കാറിയോസ് തിരുമേനി പറഞ്ഞതായാണ് അറിവ്.

ഒരു റിക്കാർഡ് തിരുത്തുക അല്ലെങ്കിൽ അതിനു രൂപഭേദം വരുത്തുക എന്നുള്ളത് ഒരു വലിയ കുറ്റകൃത്യമായാണ് സാധാരണ നിയമത്തിൽ പോലും കരുതുന്നത്. സത്യം, നീതി തുടങ്ങിയ കാര്യങ്ങൾ സനാതന മൂല്യങ്ങളാണെന്നും മറ്റുമാണല്ലോ നാം മനസ്സിലാക്കിയിരിക്കുന്നത്; പ്രസം

ഗിക്കുന്നത്. സഭയ്ക്കുള്ളിലാണ് ഇതു നടന്നത് എന്നോർത്ത് ലജ്ജിക്കേണ്ടിയിരിക്കുന്നു. ഈ ഹീന പ്രവൃത്തി ചെയ്തയാളിന് ശിക്ഷ കിട്ടിയില്ല എന്നു മാത്രമല്ല, അദ്ദേഹത്തിന്റെ തൊപ്പിയിൽ വേറൊരു ചുവന്ന തൂവൽ കൂടി കൂട്ടിച്ചേർത്തു എന്നു മാത്രം വിചാരിച്ചാൽ മതി ഈ പ്രവൃത്തി മൂലം. പിന്നീടുള്ള 10 വർഷക്കാലത്തെ അമേരിക്കൻ ഭദ്രാസനത്തിന്റെ ചരിത്രം പറയുന്നത് അതാണ്. കുറ്റം ചെയ്തവർക്കു ശിക്ഷയില്ല എന്നു മാത്രമല്ല, അവരെ ഉന്നതന്മാരായി കണക്കാക്കുകയും ചെയ്യുന്നതു കാണുമ്പോൾ നെഞ്ചിൽ കൈവച്ചു പോവുകയല്ലാതെ വേറെന്തു ചെയ്യാൻ കഴിയും. എന്നാൽ ഈ കൃത്രിമ കല്പന കൊണ്ട് ഒരു ഗുണമുണ്ടായി. 1980 ഫെബ്രുവരിയിൽ പാസ്സാക്കിയ സർട്ടിഫിക്കറ്റ് ഓഫ് ഇൻകോർപ്പറേഷൻ, പ. ബാവായുടെ കൈയ്യൊപ്പും, മുദ്രയും വച്ച് 1982 ഒക്ടോബർ 17-ാം തീയതി കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും അന്ന് അമേരിക്കൻ ഭദ്രാസനത്തിലുണ്ടായിരുന്ന എല്ലാ ഇടവകകൾക്കും നേരിട്ടു അയയ്ക്കുകയും, അതു ഇടവകകൾ അംഗീകരിച്ച് രജിസ്റ്റർ ചെയ്തു കൊള്ളണമെന്ന് കല്പനയാവുകയും ചെയ്തു. മലങ്കരസഭയുടെ ഭരണഘടനയെ ഉയർത്തിക്കാണിക്കുന്ന ഈ രേഖ മലങ്കര സഭയ്ക്കു അമേരിക്കൻ ഭദ്രാസനത്തിന്മേലുള്ള നിയന്ത്രണവും, അധികാരവും വിളിച്ചറിയിക്കുന്നതാണ് (Exh. 23, 24).

ഈ രേഖയുടെ പ്രാരംഭത്തിൽതന്നെ ഈ ഇൻകോർപ്പറേഷൻ മലങ്കരസഭയുടെ ഒരു ഭാഗമാണെന്നും, അതു മലങ്കര മെത്രാപ്പോലീത്തായുടെയും, കാതോലിക്കോസിന്റെയും അദ്ദേഹത്താൽ നിയമിതനായിരിക്കുന്ന ((Designee) മെത്രാപ്പോലീത്തായുടെയും ഭരണത്തിന്റെ കീഴിലാണെന്നും വ്യക്തമായിരിക്കുന്നതിനാൽ ഏതെല്ലാം പുതിയ ബൈലോസ് കൂട്ടിച്ചേർത്താലും മലങ്കരസഭയുടെ ഭാഗമായിതന്നെ ഇടവക നിൽക്കും. ഏതെല്ലാം ഇടവകകൾ ഈ ഇൻകോർപ്പറേഷൻ അനുസരിച്ച് രജിസ്റ്റർ ചെയ്തിട്ടുണ്ടോ എന്ന് അന്വേഷിക്കേണ്ട ചുമതല സഭാധികാരികൾക്കും, സഭയ്ക്കും ഉണ്ട്. 1982-ലെ സ്ഥിതിയനുസരിച്ച് ഏതാനും ഇടവകകളെങ്കിലും ഇതു അംഗീകരിക്കാതിരിപ്പാൻ ന്യായമുണ്ട്. മെത്രാപ്പോലീത്തായോടു കൂടി ചേർന്നു നിന്ന ഇടവകകൾക്ക്, അദ്ദേഹത്തിന് ഹിതകരമല്ലാത്ത ഒരു വസ്തുതയും ചെയ്യാൻ കഴിയാതെ വരാമല്ലോ. മാത്രമല്ല, സഭയിൽ നിന്ന് അകന്നു നിൽക്കണമെന്നാഗ്രഹിച്ച വേറെ പട്ടക്കാരും, ജനങ്ങളും കണ്ടേക്കാം. അതുകൊണ്ട് ഇപ്പോഴുള്ള ഇടവകകൾ അമേരിക്കയിലെ 2 ഭദ്രാസനങ്ങളിലുമുള്ളത്, 1982 ഒക്ടോബർ 17-ാം തീയതി കാതോലിക്കേറ്റ് അരമനയിൽ നിന്നും അയച്ച രജിസ്ട്രേഷൻ അംഗീകരിച്ചിട്ടുണ്ടോ, അതനുസരിച്ചു രജിസ്ട്രേഷൻ നടത്തിയിട്ടുണ്ടോ എന്ന് അന്വേഷിച്ചു കണ്ടുപിടിച്ച് വേണ്ടതു ചെയ്യുവാനുള്ള ചുമതലയും, അധി

കാരവും സഭയ്ക്കുള്ളത് നിർവഹിപ്പാൻ സഭാധികാരികൾ അമാന്തം കാണിക്കരുത് എന്നാണ് എന്റെ അപേക്ഷ.

കൂടാതെ ഈ രജിസ്ട്രേഷന്റെ 11-ാമത്തെ വകുപ്പ് 'ഡെസലൂഷൻ ക്ലോസ്' എന്നറിയപ്പെടുന്നു. ഇടവക നിന്നുപോയാൽ ഭദ്രാസനം പ്രവർത്തനരഹിതമായി ഭവിച്ചാൽ, ഇതിന്റെ സ്വത്തുക്കൾ എങ്ങനെ കൈകാര്യം ചെയ്യണമെന്നുള്ളതാണ് ഈ വകുപ്പ്. മക്കാറിയോസ് തിരുമേനിയുടെ രജിസ്ട്രേഷനിൽ മുകളിൽ പറഞ്ഞ രീതിയിൽ സംഭവിക്കയാണെങ്കിൽ അത് സ്റ്റേറ്റിന്റെ ഉടമസ്ഥതയിൽ ചെന്നുചേരും എന്ന് രേഖപ്പെടുത്തി. ഇതു സ്റ്റേറ്റിനു പകരം, സഭയുടെ പേരിൽ ആയിരിക്കണമെന്ന് ബ്രോങ്ക്സ് സെന്റ് മേരീസ് ഇടവക ആരംഭം മുതൽ വാദിച്ചിരുന്നു. പുതിയ രജിസ്ട്രേഷനിൽ അത്, സഭയുടെ പേരിലോ, സഭ നിലനിൽക്കുന്നില്ലെങ്കിൽ കോർപൊറേഷനിലെ അംഗങ്ങളും, ന്യൂയോർക്ക് സ്റ്റേറ്റ് സുപ്രീം കോർട്ടും തീരുമാനിക്കുന്നതുപോലെ എന്നു വ്യത്യാസപ്പെടുത്തിയിട്ടുണ്ട്. ഇതു പ്രധാന വസ്തുതയായി ഞാൻ കണക്കാക്കുന്നു.

## അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ സന്ദർശനം

1981 ജൂലൈ മാസം 7-ാം തീയതി അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി അമേരിക്കയിൽ എത്തുന്നു എന്നു മനസ്സിലാക്കി അദ്ദേഹത്തെ പള്ളിയിലേക്ക് ഞാൻ ക്ഷണിച്ചുകൊണ്ട് കത്തെഴുതി. പള്ളിയിൽ വന്നു വിശുദ്ധ കുർബാന അർപ്പിക്കണമെന്നെല്ലാം ഞാൻ എഴുതിയിരുന്നു. അതിനു സമ്മതം അറിയിച്ചുകൊണ്ട് തിരുമേനിയുടെ കത്തും എനിക്കു ലഭിച്ചു. അദ്ദേഹം വന്നു കഴിഞ്ഞ് ഒരു ദിവസം ഞാനും, ഇടവകയിൽ നിന്ന് ഏതാനുംപേരും തിരുമേനിയെ ഒരു പള്ളിയിൽ ചെന്നു കണ്ടു, പ്രത്യേകമായി ക്ഷണിക്കയും ചെയ്തു. ഞാൻ സെമിനാരിയിൽ ചേർന്ന വർഷം അദ്ദേഹമായിരുന്നു പ്രിൻസിപ്പൽ. എന്നോടു വലിയ സ്നേഹവും, ബഹുമാനവും കാണിച്ചിരുന്നു. വളരെ അടുത്തു പെരുമാറുവാനുള്ള അവസരങ്ങൾ ധാരാളം ഉണ്ടായിരുന്നു. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെപ്പോലെയും അദ്ദേഹവും എന്നെ വളരെ സ്നേഹിച്ചിരുന്നുവെന്ന് എനിക്ക് പൂർണ്ണ ബോധ്യമുണ്ട് (Exh. 34).

ഇടവകയ്ക്കുള്ളിലും, ഭദ്രാസനവുമായും വളരെയധികം പിരിമുറുക്കത്തിൽ കഴിയുന്ന സമയമായിരുന്നു അത്. സെന്റ്മേരീസ് ഇടവകയുടെ ഒരു ഭാഗത്തു നമ്മുടെ ആളുകൾ കൂട്ടമായി താമസിച്ചിരുന്നു. വളരെ സ്നേഹവും, മര്യാദയുമുള്ളയാളുകൾ. ഇവരെ കുറെക്കൂടി ഇടവകയുമായി ബന്ധിപ്പിക്കുന്നതിനായി, ഇവർക്കുവേണ്ടി മാത്രം ഒരു പ്രെയർ ഗ്രൂപ്പ് ഉണ്ടാക്കി. മാസത്തിൽ ഒന്നു രണ്ടു പ്രാവശ്യമെങ്കിലും ഓരോരോ വീടു

കളിൽ മാറിമാറി പ്രാർത്ഥന നടത്തിപ്പോന്നു. ഇടവകയും, ഭദ്രാസനവുമായി പ്രശ്നങ്ങൾ ഉണ്ടായ സമയത്ത് ഇവരിൽ ഭൂരിപക്ഷം ആളുകളെയും ഭദ്രാസന പ്രവർത്തകർ കൈവശമാക്കി. എങ്കിലും പ്രാർത്ഥനയ്ക്കു ഞാനോ, അന്നു ഇടവകയിൽ ശുശ്രൂഷ ചെയ്തിരുന്ന അത്മായക്കാരാനായിരുന്ന ഇന്നത്തെ ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ, അഭിവന്ദ്യ ദിമിത്രിയോസ് തിരുമേനിയോ പൊയ്ക്കൊണ്ടിരുന്നു. ഈ കൂട്ടരിൽ ചിലർ മാനസികമായി ഇടവക വികാരിയേയോ, വികാരിയാൽ അയയ്ക്കപ്പെടുന്ന ആരെയും തന്നെയുമോ അംഗീകരിക്കുന്നില്ല എന്ന് എനിക്കറിയാമായിരുന്നു. ഒരു ശനിയാഴ്ച വൈകിട്ടത്തെ പ്രാർത്ഥനായോഗത്തിൽ രവി മാത്യൂസിനോടു (ദിമിത്രിയോസ് തിരുമേനി) മോശമായി പെരുമാറി എന്ന് ഞായറാഴ്ച പള്ളിയിൽ വന്നപ്പോൾ എന്നെ അറിയിച്ചു. ഞങ്ങൾ രണ്ടു പേരും, ഇനി ആ പ്രാർത്ഥനയ്ക്കു പോകുന്നില്ലാ എന്നു തീരുമാനിച്ചു. ഇങ്ങനെയുള്ള സമയത്താണ് തെയോഫിലോസ് തിരുമേനി അമേരിക്കയിൽ വന്നത്. അദ്ദേഹം കോട്ടയം സ്വദേശിയായിരുന്നു. ആ നാട്ടുകാരനും തിരുമേനിക്കു പരിചിതനുമായിരുന്ന ഒരാളും ഈ പ്രാർത്ഥനായോഗത്തിൽ അംഗമായിരുന്നു. തിരുമേനി വന്നപ്പോൾ മേൽപറഞ്ഞയാളിന്റെ ഭവനത്തിൽ മക്കാറിയോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ ഒരു പ്രാർത്ഥനായോഗം നടത്തുന്നതിനും അതിൽ സംബന്ധിക്കുന്നതിനും തെയോഫിലോസ് തിരുമേനിയെ ക്ഷണിച്ചു. തിരുമേനിമാർ എത്തിച്ചേർന്നു. ധാരാളം ആളുകളും ഉണ്ടായിരുന്നു. കുറെ സമയം കഴിഞ്ഞപ്പോൾ തെയോഫിലോസ് തിരുമേനി അക്ഷമനായി കാണപ്പെട്ടു. അദ്ദേഹം വീട്ടുകാരനോടായി ചോദിച്ചു: “നിങ്ങളുടെ വികാരി എ. കെ. ചെറിയാനച്ചനെ കണ്ടില്ലല്ലോ. അദ്ദേഹം വരുമോ?”

വീട്ടുകാരൻ: “തിരുമേനി, അച്ചനു അസൗകര്യമുണ്ടായി ഇന്ന് ഇവിടെ എത്തിച്ചേരാൻ. അദ്ദേഹത്തിന് വേറെ ഏതോ അത്യാവശ്യ കാര്യം ചെയ്യുവാനുണ്ട് എന്ന് എന്നെ അറിയിച്ചിട്ടുണ്ട്.”

(ഈ പറഞ്ഞതു പച്ചക്കള്ളമായിരുന്നു. ഈ മീറ്റിംഗിന്റെ വിവരം എന്നെ അറിയിച്ചിട്ടേ ഇല്ലായിരുന്നു.)

തിരുമേനി വളരെ ഭാരപ്പെടുന്നുവെന്നു കണ്ടിരുന്നവർക്കു മനസ്സിലായി. അദ്ദേഹം എഴുന്നേറ്റു. മക്കാറിയോസ് തിരുമേനിയോടായി പറഞ്ഞു.

“തിരുമേനി! ഞാൻ പോവുകയാണ്. വികാരിയച്ചനില്ലാത്ത ഒരു ആത്മീയ ശുശ്രൂഷയ്ക്കും പങ്കുചേരുവാൻ എനിക്കു സാദ്ധ്യമല്ല.”

അപ്പോഴേക്കും മക്കാറിയോസ് തിരുമേനിയും, വീട്ടുകാരനും മറ്റും വളരെ താഴ്മയായി തിരുമേനിയോട് സംസാരിച്ചു. മീറ്റിംഗ് കഴിയുന്നതു വരെ തിരുമേനി അതിൽ സംബന്ധിക്കണമെന്നെല്ലാം പറഞ്ഞതിന്റെ ഫല

മായി അസ്സംതൃപ്തിയോടെയെങ്കിലും അദ്ദേഹം അതിൽ പങ്കുചേർന്നു. ഈ സംഭവം നടന്ന് 10 മിനിറ്റിനകം വിവരങ്ങളെല്ലാം അവിടെത്തന്നെ ഉണ്ടായിരുന്ന ഒരു ആൾ എന്നെ വിളിച്ചറിയിക്കയും ചെയ്തു.

വികാരിയുടെ സാന്നിദ്ധ്യമോ അറിവോ, കൂടാതെ ഇടവക നടത്തുന്ന പ്രാർത്ഥനായോഗത്തിന് അദ്ധ്യക്ഷം വഹിക്കുന്ന ഇടവക മെത്രാപ്പോലീത്താ ഒരു വശത്ത്; ഇടവക വികാരിയുടെ സാന്നിദ്ധ്യമില്ലാതെ യോഗത്തിൽ സംബന്ധിക്കുകയില്ല എന്നു വാശി പിടിച്ച സീനിയർ മെത്രാപ്പോലീത്താ മറുവശത്ത്.

എന്തൊരു വിരോധാഭാസം!!!

തെയോഫിലോസ് തിരുമേനി ബ്രോങ്ക്സ് പള്ളിയിൽ വരുന്നതിന് ഭദ്രാസനമെത്രാപ്പോലീത്താ അനുവാദം നൽകിയില്ല. ഈ പള്ളിയിൽ ഒരു മെത്രാനും കാലുകുത്തുകയില്ല എന്നുള്ള ശബ്ദം നേരത്തെതന്നെ വെളിയിൽ കേട്ടിരുന്നു.

പള്ളി പണി നടന്നു കഴിഞ്ഞാലുടൻ തന്നെ പള്ളി കൂദാശ ചെയ്യുവാനുള്ള ക്രമീകരണങ്ങൾ ചെയ്യണമെന്നുള്ള ഇടവക തീരുമാനമനുസരിച്ച്, അതിന് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയെ ക്ഷണിക്കണമെന്നുള്ള തീരുമാനത്തിന്റെ അടിസ്ഥാനത്തിലും അഭി. കൂറിലോസ് തിരുമേനിയെ ഞാൻ ക്ഷണിക്കയും തിരുമേനി സമ്മതം അറിയിച്ചുകൊണ്ട് കത്തയക്കുകയും ചെയ്തു. കൂടാതെ തിരുമേനിയിൽ നിന്നും കോറൂയോ പട്ടം സ്വീകരിപ്പാൻ നാട്ടിൽ പോയ രവി മാത്യൂസ് ശെമ്മാശനോട് തന്റെ സമ്മതം അറിയിച്ചു വിടുകയും ചെയ്തു. ഈ വിവരങ്ങളെല്ലാം പരിശുദ്ധ കാതോലിക്കാ ബാവായേയും, ഭദ്രാസന മെത്രാപ്പോലീത്തായെയും ഞാൻ അറിയിച്ചിരുന്നു.

1980 ഒക്ടോബർ 24-ാം തീയതി എനിക്ക് പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി എഴുതിയ ഒരു എഴുത്തിലെ ഒരു വാചകം ഉദ്ധരിക്കുന്നു:

“Coorilos Thirumeni will not come without Makarios Thirumeni’s permission. This is a delicate issue.” (Exh. 36).

## ഇടവകകളിൽ ഭിന്നത ആരംഭിക്കുന്നു

സുന്ത്രോണീസോ 1979 ജൂലൈ 14-ാം തീയതിയായിരുന്നു. ഒരു വർഷം കഴിഞ്ഞപ്പോഴേക്കും ചില പള്ളികളിൽ ഛിദ്രത ആരംഭിച്ചിരുന്നു. ബ്രൂക്ക്ലിൻ സെന്റ് ബസ്സേലിയോസ് ഇടവകയിലാണ് പ്രശ്നങ്ങൾ ആരംഭിച്ചത്. അവിടെയുണ്ടായിരുന്ന വൈദികനെ കരുതാതെ അദ്ദേഹത്തെ എതിർത്ത ആളുകളെ ഇടവക മെത്രാപ്പോലീത്താ പിന്താങ്ങി എന്നാണ് അച്ചന്റെ ചിന്ത (Exh 38). അതല്ല, തിരുമേനിയുടെ കല്പന അച്ചൻ അനുസരിച്ചില്ല

എന്നാണ് തിരുമേനിയുടെ ചിന്ത (Exh. 38). ഏതായാലും ഈ ഇടർച്ച യുടെ ഫലമായി ക്യൂൻസിൽ ജാക്ക്സൺ ഹൈറ്റ്സ് എന്ന സ്ഥലത്ത് സെന്റ് മേരീസ് മലങ്കര ഓർത്തഡോക്സ് ചർച്ച് എന്ന പേരിൽ ഒരു പുതിയ ഇടവക ഈ വൈദികൻ ആരംഭിച്ചു. അങ്ങനെ ബ്രൂക്ക്ലിൻ ഇടവക രണ്ടാ വുകയും ചെയ്തു. ഇത് 1981-ലാണ്.

ഇതേ സമയം തന്നെ വാഷിംഗ്ടൺ ഡി.സി. യിൽ 16 കുടുംബങ്ങൾ മാത്രമുണ്ടായിരുന്ന ഇടവകയിൽ ഛിദ്രത വർദ്ധമാനമായിത്തീർന്നു. അവി ടെയുണ്ടായിരുന്ന വൈദികനെ ഇടവകയിൽ സ്ഥിരമാക്കാതെ തിരുമേ നിയുടെ കുടുംബത്തിൽപ്പെട്ട ഒരു പട്ടക്കാരനെ അവിടെ നിയമിച്ചാക്കി.

1982 ജൂൺ 15-ാം തീയതി അവർ തിരുമേനിക്കയച്ച ഒരു മെമ്മോറാ ണ്ടത്തിലെ ഒരു വാചകം ഉദ്ധരിക്കുന്നു.

("It is painful to state that not only your grace ignore our plea, but also did adopt a policy of "divide and rule", which resulted in a division in the parish" (Exh. 37).

ഈ കാലഘട്ടത്തിനുള്ളിൽ അമേരിക്കൻ ഭദ്രാസനം "ഒരു പ്രശ്ന ഭദ്രാസനം" എന്ന് സഭയിൽ അറിയുവാൻ തുടങ്ങി. ഭദ്രാസനത്തിലെ മറ്റു പള്ളികളിലും ഉരസലുകൾ ഉണ്ടായിക്കഴിഞ്ഞിരുന്നു. 1981 നവംബർ 21-ാം തീയതി അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടെ ഒരു കല്പന എനിക്കു കിട്ടി. അതിന്റെ പൂർണ്ണരൂപം ചുവടെ ചേർക്കുന്നു.

(Blessings on Fr. A. K. Cherian

My dear Achen,

ഞാൻ ഇന്നലെ ആബൂൻ മക്കാറിയോസ് തിരുമേനിക്ക് എഴുതിയിരി ക്കുന്നത്; ഡിസംബർ 23-ാം തീയതി 15:35 ന് കെന്നഡി എയർപോർട്ടിൽ ഞാൻ വരുവാൻ ബുക്കു ചെയ്യുകയാണെന്നും, ക്രിസ്തുമസ്സിനു മുമ്പ് സമാധാനത്തിന്റെ ഒരു മീറ്റിംഗിനായി ഒരു ഏകദിന ധ്യാനം വൈദികരെ ഏവരേയും വിളിച്ച് നടത്തിയാൽ കൊള്ളാമെന്നുമാണ്. തിരുമേനി ബ്രോങ്ക്സ് പള്ളിയിൽ അതു വിളിച്ചുകൂട്ടുന്നതു സന്തോഷമാണെന്ന് അച്ചൻ തിരുമേനിയെ അറിയിക്കുന്നത് നന്നായിരിക്കുമെന്നു തോന്നുന്നു. Let peace prevail at christmas. സൗകര്യമുള്ള അച്ചന്മാർ വരട്ടെ. പ്രാർത്ഥ നയോടെ ആവതു ചെയ്യുക" (Exh. 40).

നവംബർ മാസം 27-ാം തീയതി ഇതു പ്രമാണിച്ച് ഞാൻ ഭദ്രാസന മെത്രാപ്പോലീത്തായ്ക്ക് ഒരു കത്തെഴുതി. ഒസ്താത്തിയോസ് തിരുമേനി പറഞ്ഞതനുസരിച്ച് എഴുതുകയാണെന്നും, തിരുമേനി താല്പര്യപ്പെട്ടാൽ ഇതിനുവേണ്ടി പ്രവർത്തിപ്പാൻ ഞാൻ സന്നദ്ധനായിരിക്കും എന്നെല്ലാം എഴുതിയിരുന്നു. മറുപടി കിട്ടിയില്ല (Exh. 41).

## രണ്ടു വ്യത്യസ്ത വ്യക്തികൾ: മക്കാറിയോസ് തിരുമേനിയും, ഒസ്താത്തിയോസ് തിരുമേനിയും

മലങ്കരയിലെ അതിപ്രശസ്തന്മാരായിരുന്ന ഈ രണ്ടു മെത്രാപ്പോലീത്തന്മാരും അവരുടെ പ്രവർത്തനരീതിയിലും, ചിന്താഗതിയിലും വിഭിന്നത പുലർത്തിയിരുന്നു; ഒരു വിധത്തിൽ പറഞ്ഞാൽ പല കാര്യങ്ങളിലും സാമ്യങ്ങൾ ഇല്ലായിരുന്നു എന്നു തന്നെ പറയാം.

സഭാഭരണക്രമത്തിലും, മാനുഷികബന്ധങ്ങളിലും സാരമായ അന്തരം ഇവരുടെ ചിന്താഗതിയിൽ ഉണ്ടായിരുന്നു. ഒസ്താത്തിയോസ് തിരുമേനി ഉദ്ദേശശുദ്ധിയോടെയാണ് എല്ലാം ചെയ്തിരുന്നത്. സ്വന്തമായി ഒന്നും വേണ്ട; എല്ലാം സഭയ്ക്കും, ദൈവത്തിനും. അതുകൊണ്ട് സഭാ ഭരണ കാര്യങ്ങളിൽ വലിയ ബുദ്ധിമുട്ട് അദ്ദേഹത്തിനുണ്ടായില്ല. അദ്ദേഹം ഒരു സൂപ്പർ ഭരണാധികാരിയൊന്നുമായിരുന്നില്ല. പ്രാർത്ഥനയിലായിരുന്നു അദ്ദേഹത്തിന്റെ ബലം. 'എന്റെ സഹായം ആകാശവും, ഭൂമിയും സൃഷ്ടിച്ച യഹോവയിങ്കൽ നിന്ന്' എന്നുള്ളത് അദ്ദേഹത്തിന്റെ ജീവിത പ്രമാണമായിരുന്നു. മക്കാറിയോസ് തിരുമേനിയുടെ മേധാശക്തി ഗണനീയമായിരുന്നു. അദ്ദേഹം ഊന്നി നിന്നതെല്ലാം നിയമത്തിലും, കേസ്സിലും, വക്കീലിലും മറ്റുമായിരുന്നില്ലേ എന്നു തോന്നാതിരുന്നിട്ടില്ല. അതുകൊണ്ട് സമാധാന സംഭാഷണമെന്നോ, ഉദ്യമമെന്നോ ഒക്കെ പറഞ്ഞാൽ അതു അർത്ഥശൂന്യമെന്നേ തിരുമേനി കരുതുമായിരുന്നുള്ളു എന്നു ഞാൻ സംശയിക്കുന്നു. അതുകൊണ്ട് ഒസ്താത്തിയോസ് തിരുമേനിയുടെ ആഗ്രഹം നടന്നില്ല.

ഇതിനകം ഒരു വൈദികന്റെ സസ്പെൻഷനും നടന്നിരുന്നു. ബ്രോങ്ക്സ് സെന്റ് മേരീസ് ഇടവകയും, ഭദ്രാസനവുമായിട്ടുണ്ടായിരുന്ന ഭരണഘടനാസ്പദമായ കാര്യങ്ങൾക്കു പരിഹാരമുണ്ടാക്കുവാനും വൈദികന്റെ സസ്പെൻഷൻ നീക്കം ചെയ്യുന്നതിനാവശ്യമായ കാര്യങ്ങൾ ചെയ്യുന്നതിനുമായിരുന്നു തിരുമേനി വന്നത്. തിരുമേനി എന്നോടു കൂടിയാണ് കൂടുതലും താമസിച്ചത്. സ്റ്റാറ്റൻ ഐലൻഡ് ഹോളിഡേ ഇന്നിൽ വച്ച് 2 തിരുമേനിമാരും വൈദികരിൽ ചിലരുമായി ഒരു മീറ്റിംഗ് നടത്തുകയും തൽഫലമായി സസ്പെൻഷൻ സംബന്ധിച്ച് ഒരു ഒത്തുതീർപ്പ് ഉണ്ടാവുകയും ചെയ്തു. എന്നാൽ ബ്രോങ്ക്സ് പള്ളിയിൽ ഒസ്താത്തിയോസ് തിരുമേനി വരണമെങ്കിൽ പള്ളി വികാരി എ. കെ. ചെറിയാനച്ചൻ മക്കാറിയോസ് തിരുമേനിയോടു ക്ഷമാപണം നടത്തണമെന്ന് ഒരു വ്യവസ്ഥ ആ ഭാഗത്തു നിന്നും വച്ചു. എനിക്ക് അതിനു സന്തോഷമേ ഉണ്ടായിരുന്നുള്ളു. എന്തിനുവേണ്ടി ക്ഷമാപണം ചെയ്യണം? ഞാൻ എന്തു കുറ്റം ചെയ്തു എന്നു പറഞ്ഞാൽ ക്ഷമാപണം ചെയ്യാൻ തയ്യാറാണെന്ന്

ഞാനും അറിയിച്ചു. കുറ്റമൊന്നും ചെയ്തതായി ആർക്കും പറയുവാനില്ല. എങ്കിലും ചെറിയാനച്ചൻ ക്ഷമാപണം ചെയ്യണമെന്നായി എതിർ ഭാഗം. ചെയ്യാത്ത കുറ്റത്തിനു ക്ഷമാപണം ചെയ്യാൻ ഞാൻ തയ്യാറല്ലെന്ന് അറിയിച്ചു. അങ്ങനെ അത് അവിടെ നിന്നു. ഏതായാലും ഒസ്താത്തിയോസ് തിരുമേനി പള്ളിയിൽ വന്നു വിശുദ്ധ കുർബാന അർപ്പിക്കയും ഒന്നു രണ്ടു ദിവസങ്ങളിൽ വൈകിട്ടു പ്രസംഗിക്കയും മറ്റും ചെയ്തു. എങ്കിലും ഇടവകയിൽ ഭിന്നതയിൽ നിന്നിരുന്നവരുടെ ഹൃദയത്തിന് യാതൊരു വ്യത്യാസവും വന്നില്ലെന്നു പിൽക്കാല സംഭവങ്ങൾ സാക്ഷിക്കുന്നു. അവർ പിന്നെയും പള്ളിയിൽ ബഹളങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നു.

## ഒരു പള്ളി പ്രതിപുരുഷ യോഗം

1982 ഏപ്രിൽ 17-ാം തീയതി അമേരിക്കൻ ഭദ്രാസനത്തിന്റെ പള്ളി പ്രതിപുരുഷ യോഗം ചിക്കാഗോ സെന്റ്തോമസ് പള്ളിയിൽ കൂടി. ഏറ്റം കൂടുതൽ പ്രതിനിധികൾ ഇടവകയിൽ നിന്നും സംബന്ധിച്ച ഒരു മീറ്റിംഗ് ആയിരുന്നു ഇത്. തെരഞ്ഞെടുപ്പുയോഗം കൂടിയായിരുന്നു. 1979 മാർച്ചിൽ ബ്രോങ്ക്സ് സെന്റ്മേരീസ് പള്ളിയിൽ വച്ചു തെരഞ്ഞെടുക്കപ്പെട്ട സെക്രട്ടറി, കൗൺസിൽ അംഗങ്ങൾ എന്നിവരുടെ കാലാവധി തീർന്നതിനാൽ പുതിയ ഭാരവാഹികളെ തെരഞ്ഞെടുക്കേണ്ടതായും വന്നു. പുതിയ ഭദ്രാസന സെക്രട്ടറിയായി ഫാ. റ്റി. എ. തോമസിനെയും ഭദ്രാസന ട്രസ്റ്റിയായി ബ്രോങ്ക്സ് ഇടവകയിലെ മെമ്പറായ മി. കെ. റ്റി. ഇടിക്കുളയേയും, ഭദ്രാസന കൗൺസിലിലേക്ക് എന്നെയും വേറെ 4 പേരേയും തെരഞ്ഞെടുത്തു. സുപ്രധാനമായ പല പ്രമേയങ്ങളും യോഗം പാസ്സാക്കുകയുണ്ടായി. അമേരിക്കൻ ഭദ്രാസനത്തിന്റെ നിലവിലുള്ള ഇൻകോർപ്പറേഷൻ ഡിസോൾവ് ചെയ്ത് 1980-ൽ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പാസ്സാക്കിയ സർട്ടിഫിക്കറ്റ് ഓഫ് ഇൻകോർപ്പറേഷൻ അനുസരിച്ച് ഭദ്രാസനം ഇൻകോർപ്പറേഷൻ ചെയ്യണമെന്നുള്ള പ്രമേയങ്ങൾ ഈ മീറ്റിംഗിൽ പാസ്സാക്കി (Exh. 41).

(ബ്രോങ്ക്സ് പള്ളിയിൽ 1982 ഒക്ടോബർ 17-ാം തീയതി കൂടിയ പൊതുയോഗം സഭയിൽ നിന്നും അയച്ചുതന്ന രജിസ്ട്രേഷൻ അംഗീകരിക്കയും, അതിന്റെ കോപ്പി ഇടവക മെത്രാപ്പോലീത്തായ്ക്കു അയയ്ക്കുകയും ചെയ്തു: Exh. 42.)

ഈ മീറ്റിംഗിൽ ബ്രോങ്ക്സ് പള്ളി പ്രതിനിധികളോടൊപ്പം പല പള്ളി പ്രതിനിധികളും തിരുമേനി ബഫലോയിൽ താമസിക്കുന്നതിനെക്കുറിച്ചും, തിരുമേനിയുടെ ടെലിഫോൺ വിളിച്ചാൽ മറുപടി ഇല്ലാത്തതിനെക്കുറിച്ചും വളരെ വിഷമത്തോടെ സംസാരിച്ചു. തിരുമേനിയുടെ താമസസ്ഥലം ഇളക്കാനായിട്ടല്ല ഇതു പറയുന്നതെന്നും ഭദ്രാസനത്തിന്റെ നന്മയെ ലക്ഷ്യ

മാക്കി മാത്രമാണെന്നും പലരും പറയുകയുണ്ടായി. കൂടുതലാളുകളും നിർദ്ദേശിച്ചത് ന്യൂയോർക്ക് ആയിരുന്നു. ധാരാളം ആളുകൾ നാട്ടിൽ നിന്നും വന്നുകൊണ്ടിരുന്നു. ഇടവകകളാണെങ്കിലും വർദ്ധിച്ചുവന്നു. നമുക്കു ക്രമേണ ഒരു ഭദ്രാസനകേന്ദ്രം ഉണ്ടാകണമെന്നും അതിനുവേണ്ടി തിരുമേനി അല്പം ത്യാഗം സഹിച്ചാലും ഞങ്ങൾ പറയുന്നകാര്യങ്ങളെ ക്കുറിച്ചു പരിചിന്തനം ചെയ്യണമെന്നുമുള്ള അപേക്ഷകൾ വാക്കാൽ അറി യിച്ചു. ഭദ്രാസന പൊതുയോഗം ആവശ്യപ്പെടുന്ന കാര്യങ്ങൾ സ്വാഭാവി കവും, നന്മയ്ക്ക് ഉതകുന്നതുമാണെങ്കിൽ അവയെ അംഗീകരിക്കേണ്ടത് ഭദ്രാസനാധിപന്റെ ചുമതലയാണ്. മാത്രമല്ല വളരെയധികം ആളുകൾ ഒരേ അഭിപ്രായം പറയുമ്പോൾ അതിനു വില കല്പിക്കാതിരിക്കുന്നതു ഡമോക്രസിയിൽ ഭാഗികമായെങ്കിലും വിശ്വസിക്കുന്ന ഓർത്തഡോക്സ് സഭാധികാരികൾക്കു ചേർന്നതുമല്ല. പക്ഷേ, തിരുമേനിയുടെ പ്രതിക രണം വളരെ നിരാശാജനകമായിരുന്നു. തിരുമേനി പറഞ്ഞു, "നിങ്ങൾ പറഞ്ഞ കാര്യങ്ങൾ എനിക്കു മനസ്സിലായി. എന്നാൽ ഒരു കാര്യം പറക യാണ്, നിങ്ങൾ എനിക്കു വേണ്ടി, ഒന്നും ഉണ്ടാക്കേണ്ടാ; എന്റെ പിൻഗാ മിക്കുവേണ്ടി ഉണ്ടാക്കിയാൽ മതി."

വളരെ പുച്ഛമായിട്ടാണ് തിരുമേനി സംസാരിച്ചത് എന്നു പലർക്കും തോന്നി. തിരുമേനി സംസാരിച്ചത് രണ്ടു വിധത്തിൽ വ്യാഖ്യാനിക്കാം. ഒന്ന്, നിങ്ങൾ വിചാരിച്ചാൽ ഇതൊന്നും സാധിപ്പാൻ പോകുന്നില്ല. അതു കൊണ്ട് സമയം കളയാതെ മറ്റു വല്ലതും ചിന്തിക്കാം. രണ്ട്; നിങ്ങളുടെ സഹായം എനിക്ക് ഈ കാര്യത്തിൽ ആവശ്യമില്ല. ഞാൻ പാർക്കുന്നി ടത്തു നിന്നും ആരും എന്നെ മാറ്റാൻ നോക്കേണ്ടാ! ഞാൻ ഇവിടെതന്നെ താമസിക്കും! നിങ്ങൾക്കു എന്തു ചെയ്യാൻ കഴിയും!!

ദൈവനിയോഗമായിരിക്കാം, അദ്ദേഹത്തിന്റെ പിൻഗാമിയായി വന്നയാ ളിന് ഇവിടെ എത്തിച്ചേർന്നതിന്റെ 2-ാം വർഷം തന്നെ താമസസ്ഥലവും ഓഫീസും എല്ലാം ചെറിയ തോതിലാണെങ്കിലും ഉണ്ടായി. തുടർന്നുള്ള കാലഘട്ടങ്ങളിൽ, ആവശ്യമില്ലാത്ത കാര്യങ്ങൾ ചിന്തിക്കാതിരുന്നെങ്കിൽ നമ്മുടെ സഭയുടെ മാന്യതയ്ക്കും മഹിമയ്ക്കും തക്ക ഒരു ഭദ്രാസന കേന്ദ്രം പെട്ടെന്ന് ഉണ്ടാക്കുവാൻ കഴിയുമായിരുന്നു. കുറെകാലങ്ങൾ കഴി ഞ്ഞാണെങ്കിലും അതു സാധിച്ചു. ഏകദേശം 3 മില്യൻ ഡോളർ വില യുള്ള മനോഹരമായ ഒരു ഭദ്രാസനകേന്ദ്രം നമുക്ക് ഉണ്ടായി. അഭിമാന പൂർവ്വം ഇതെഴുതുമ്പോൾ എനിക്കു പറയുവാൻ കഴിയും; ഭദ്രാസന ത്തിലെ ഏതു ഇടവകയേക്കാളും കൂടുതൽ പണം (ഒരു ലക്ഷത്തിമൂവാ യിരം ഡോളർ) ഈ കാര്യത്തിനു വേണ്ടി ബ്രോങ്ക്സ് സെന്റ് മേരീസ് ഇടവകയിൽ നിന്നും ഭദ്രാസനത്തിനു നൽകി.

ഇങ്ങനെയുള്ള മീറ്റിംഗുകളിൽ എന്റെ സംസാരങ്ങൾ മുൻവിധിയി

ല്ലാതെ കേൾക്കുന്നവർക്കു സന്തോഷവും, മറ്റുള്ളവർക്കു പ്രയാസവുമായിരുന്നു. ഭദ്രാസനകാര്യങ്ങൾ സഭയുടെ ഉന്നതിക്കോ, നന്മയ്ക്കോ ഉതകുന്നതല്ലെങ്കിൽ ഞാൻ അതു എടുത്തുകാട്ടുമായിരുന്നു. അത് അധികാരികളോട് ചേർന്നുനില്ക്കുന്നവർക്കു വലിയ തലവേദന ഉണ്ടാക്കുന്നു എന്നും എനിക്കറിയാമായിരുന്നു.

ഒരു മീറ്റിംഗ് കഴിഞ്ഞ് ഇറങ്ങിവന്നപ്പോൾ തിരുമേനിയുടെ സെക്രട്ടറിയായി നിയോഗിക്കപ്പെട്ട പി. സി. വറുഗീസച്ചൻ എന്നോടു പറഞ്ഞു. “Absolute obedience ആണ് മീറ്റിംഗുകളിൽ ‘ഞങ്ങൾ’ പ്രതീക്ഷിക്കുന്നത്” എന്ന്. അദ്ദേഹം അർഹിക്കുന്ന മറുപടി ഞാൻ നൽകി എന്നു തോന്നുന്നില്ല; അവഗണിക്കയാണ് ചെയ്തത്. ഒരു പക്ഷേ അതു തന്നെയായിരിക്കണം അദ്ദേഹം അർഹിക്കുന്ന മറുപടി.

ഏതാനും കൗൺസിൽ മീറ്റിംഗുകളിൽ ഞാൻ പങ്കെടുത്തു. സഭയ്ക്കോ, ഭദ്രാസനത്തിനോ, ഇടവകകൾക്കു തന്നെയോ പ്രയോജനമുണ്ടാക്കുന്ന വിഷയങ്ങൾ ഒന്നും തന്നെ അവിടെ ചർച്ചയ്ക്കു വന്നിരുന്നില്ല. വ്യക്തി താല്പര്യ സംരക്ഷണം എന്ന പ്രധാന വിഷയം കൈകാര്യം ചെയ്യുവാൻ മാത്രമായി കൂടുന്ന മീറ്റിംഗുകൾക്ക് സമയം ചെലവാക്കുന്നത് വ്യർത്ഥമാണെന്നു മനസ്സിലാക്കിയപ്പോൾ പിന്നെ അതിനു പോകാതെയായി. ഇങ്ങനെയൊക്കെ ആയിരുന്നുവെങ്കിലും പി. സി. വറുഗീസച്ചൻ പ്രോജ്റ്റുകൾ ഉണ്ടാക്കാൻ സമർത്ഥനായിരുന്നു. ഡയോസിഷൻ സെന്ററായിരുന്നു വിഷയം. ഒരു മീറ്റിംഗിൽ അദ്ദേഹം ഒരു പ്രോജക്ട് കൊണ്ടുവന്നതിന്റെ ചുരുക്കം പ്രതിപാദിക്കുന്നു.

പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റിയുടെ പ്രാന്തപ്രദേശങ്ങളിൽ 100 ഏക്കർ സ്ഥലം വാങ്ങുക. അതിൽ 100 വീടുകൾ പണിയുക. ഇതിൽ 80 വീടുകൾ വിറ്റു കഴിയുമ്പോഴേക്കും കടം വീടും. ബാക്കി 20 വീടുകൾ ഭദ്രാസനത്തിന്റേതാണ്. ഈ വീടുകൾ വിറ്റിട്ട് ഒരു വലിയ സൗധം ന്യൂയോർക്കിലോ, തിരുമേനി ഇഷ്ടപ്പെടുന്ന സ്ഥലത്തോ പണിയാം. ഇതിനുവേണ്ടി 2 മീറ്റിംഗുകളിലായി അനേക മണിക്കൂർ ചെലവാക്കിയത് ഞാൻ ഓർക്കുന്നു. ഒടുവിൽ തിരുമേനി തന്നെ ഇടപെട്ട് ഈ ചർച്ചകൾ അവസാനിപ്പിക്കുകയാണ് ചെയ്തത്. സാമാന്യ ബുദ്ധിയുള്ളവർക്കുപോലും, ഇതിന്റെ അപ്രായോഗികതയെക്കുറിച്ച് പെട്ടെന്ന് മനസ്സിലാകും. എന്നാൽ കൗൺസിൽ മെമ്പേഴ്സിന്റെ ബുദ്ധി ആ വഴിക്കു തിരിഞ്ഞില്ല. കേട്ടാൽ എത്ര മനോഹരമായ ഒരാശയം.! ഇങ്ങനെയായിരുന്നു ചർച്ചകൾ നീണ്ടത്.

1983 ജൂലൈ 5-ാം തീയതി ഭദ്രാസന കൗൺസിലിൽ നിന്നും രാജി സമർപ്പിച്ചുകൊണ്ട് തിരുമേനിക്കു ഞാൻ കത്തെഴുതി. ഞാൻ ഡയോസിഷൻ കൗൺസിലിൽ ഇരുന്നതുകൊണ്ട്; ഭദ്രാസനത്തിനോ, ഇടവകകൾക്കോ യാതൊരു പ്രയോജനവും ഉണ്ടാകാൻ ഇടയില്ലാത്തതു

കൊണ്ടും, സമയം വൃഥാ ചെലവിടാൻ ഇല്ലാത്തതിനാലും രാജി സമർപ്പിക്കുന്നു എന്നതായിരുന്നു ഉള്ളടക്കം. ദീർഘമായ കാലത്തെ പ്രാർത്ഥനയ്ക്കു ശേഷമാണ് ഇതു ചെയ്തത് എന്നും രേഖപ്പെടുത്തിയിരുന്നു.

പള്ളി പണി തീർന്നു, താല്ക്കാലിക കൂദാശയും നടത്തിയെങ്കിലും ഔദ്യോഗികമായി കൂദാശാകർമ്മം നടത്തണമെന്ന വലിയ ആഗ്രഹം ഇടവകക്കാർക്ക് ഉണ്ടായിരുന്നു. അതനുസരിച്ച് നിയുക്ത കാതോലിക്കാ ബാവായെ ക്ഷണിക്കുകയും, അദ്ദേഹം സമ്മതിക്കയും ചെയ്തുവെങ്കിലും ഭദ്രാസനാധിപൻ സമ്മതിച്ചില്ല. വീണ്ടും 1983 ഫെബ്രുവരി 20-നു കൂടിയ ഇടവക പൊതുയോഗം (exh. 42A) പരിശുദ്ധ കാതോലിക്കാ ബാവായെ ഒരിക്കൽ കൂടി ക്ഷണിക്കണം എന്നു തീരുമാനിക്കയാൽ അദ്ദേഹത്തെ ക്ഷണിച്ചു. വീണ്ടും തടസ്സങ്ങളായിരുന്നു. പ. ബാവാതിരുമേനിക്ക് യാത്ര ചെയ്യുവാൻ പ്രയാസമുള്ളതുകൊണ്ട് നിയുക്ത കാതോലിക്കായെ ക്ഷണിക്കാൻ കല്പനയായി. 1983 നവംബറിൽ കൂടിയ ഒരു മാനേജിംഗ് കമ്മിറ്റി തദനുസരണം നിയുക്ത കാതോലിക്കായെ ക്ഷണിക്കുകയും, വിവരത്തിന് ഭദ്രാസന മെത്രാപ്പോലീത്തായ്ക്കു വിശദമായ കത്തെഴുതുകയും, അദ്ദേഹം നേരത്ത തന്നെ എത്തിച്ചേർന്ന് വി. കൂദാശ നടത്തിത്തരണമെന്ന് അപേക്ഷിക്കയും ചെയ്തു.

ഇടവകയുടെ 10-ാം വാർഷികം 1982 ഒടുവിൽ നടത്തിയപ്പോൾ തിരുമേനിയെ പ്രത്യേകം ക്ഷണിച്ചിരുന്നു. അദ്ദേഹം ഞായറാഴ്ച വൈകിട്ട് വന്ന് വി. കുർബാന അർപ്പിക്കാം എന്നു മറുപടി അയച്ചു. ഇടവകക്കാർ വൈകിട്ടത്തെ കുർബാനയ്ക്കു താല്പര്യം കാണിച്ചില്ല. ഇതു സംബന്ധിച്ച് അദ്ദേഹം അയച്ച കല്പനയിൽ (64/82 per) ചില കാര്യങ്ങൾ കൂടി രേഖപ്പെടുത്തിയിരുന്നു. അതിൽ ഒരു വാചകം ഉദ്ധരിക്കുന്നു:

"ഭദ്രാസന വിഹിത ഇനത്തിൽ 500 ഡോളറിന്റെ ചെക്ക് അയച്ചതിലുള്ള സന്തോഷവും അറിയിക്കുന്നു." ഇതു ഞാൻ എഴുതാൻ കാരണം ഭദ്രാസന മെത്രാപ്പോലീത്തായുടെ പള്ളി വിഹിതം, ഞങ്ങളോട് ഇത്രയും വൈരാഗ്യത്തോടെ പെരുമാറുന്ന സന്ദർഭത്തിലും, ക്രമമനുസരിച്ച് നൽകിക്കൊണ്ടിരുന്നു എന്നു കാണിക്കാൻ വേണ്ടി മാത്രമാണ്. എല്ലാ വർഷങ്ങളിലും ഒന്നിലധികം പ്രാവശ്യം അദ്ദേഹത്തെ പള്ളിയിലേക്ക് ക്ഷണിക്കയും, ആദരിക്കയും ചെയ്യുമായിരുന്നു. എന്നാൽ തത്വപരമായി (in principle) തിരുമേനിയോട് യോജിക്കുന്നുമില്ലായിരുന്നു. 1983-ലെ എട്ടു നോമ്പു പെരുനാളിലെ പ്രധാന കാർമ്മികൻ തിരുമേനിയായിരുന്നുവെന്ന് എടുത്തു പറയുവാൻ താല്പര്യപ്പെടുന്നു (Exh. 43).

### പിരിവുകളുടെ ആരംഭം

അല്പം പിറകോട്ടു പോയിട്ട് നിറുത്തിയ സ്ഥാനത്തേക്കു വരാം. അമേരിക്കൻ ഭദ്രാസനത്തിലെ ആദ്യത്തെ പള്ളികളിൽപെട്ട ബ്രോങ്ക്സ് സെന്റ്

മേരീസ് ഇടവക സഭയുടെ സാമ്പത്തിക വൈഷമ്യങ്ങൾക്കു കൈത്താങ്ങൽ കൊടുത്ത ഒരു ഇടവകയാണ്. നാട്ടിലെ സാമ്പത്തിക സ്ഥിതി പൊതുവിൽ മോശമായിരുന്നു. 1960–70 കാലഘട്ടത്തിൽ വിദേശജോലികൾക്കു ആളുകൾ പോകാൻ ആരംഭിച്ചതേയുള്ളു. പേർഷ്യൻ ഗൾഫിലും അമേരിക്കയിലും ചുരുക്കമായി ആളുകൾ എത്തിയിരുന്നു. കൃഷിതൊഴിലിൽ ആശ്രയിച്ചായിരുന്നു നാടിന്റെ സാമ്പത്തിക ഘടന രൂപം കൊണ്ടിരുന്നത്. വേറൊരുവിധത്തിൽ പറഞ്ഞാൽ സാധാരണക്കാരുടെ കയ്യിൽ പണമില്ലായിരുന്നു. അതുകൊണ്ട് സഭയ്ക്കും അതിന്റെ ഞെരുക്കങ്ങൾ ഉണ്ടായിരുന്നു.

1964–ൽ കാലം ചെയ്ത ഭാഗ്യസ്മരണാർഹനായ കാതോലിക്കാ ഗീവറുഗീസ് ദ്വിതീയൻ തിരുമേനി അന്ത്യസന്ദേശത്തിൽ തന്റെ ആട്ടിൻകൂട്ടത്തെ ഒരു വലിയ ചുമതല ഏല്പിച്ചിരുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനം സ്ഥാനമഹിമയ്ക്കനുസരണമായി പൂർത്തീകരിക്കണം. അദ്ദേഹത്തിന്റെ ജീവിതാന്ത്യത്തോടടുത്താണ് ഇന്നത്തെ ദേവലോകം അരമനയുടെ താഴത്തെ നിലയുടെ തെക്കുഭാഗം പണിതത്. അവിടെ ചെറിയ സൗകര്യങ്ങൾ മാത്രമേ അന്ന് ഉണ്ടായിരുന്നുള്ളു. അരമനപണി സഭ മുഴുവനേയും ഭരമേല്പിച്ചാണ് അദ്ദേഹം കാലം ചെയ്തത്. പ. ഔഗേൻ ബാവായുടെ കാലത്ത് ഒന്നും നടന്നില്ല. പിൻഗാമിയായി വന്ന വട്ടക്കുന്നേൽ മാത്യൂസ് പ്രഥമൻ ബാവാ ഈ ചുമതല ഏറ്റെടുത്തു. ഈ പിതാവ് അദ്ദേഹത്തിന്റെ പിൻഗാമിയെപ്പോല സ്ഥാപനങ്ങൾ ഉണ്ടാക്കുന്ന കാര്യത്തിൽ ഉത്സുകനായിരുന്നില്ല. എങ്കിലും ദൃഢനിശ്ചയത്തോടെ അരമനപണി ഏറ്റെടുത്തു നടത്തി. അന്നത്തെ കണക്കിന് 7 1/2 ലക്ഷം രൂപ ഉണ്ടാകണം അരമനയുടെ പൂർത്തീകരണത്തിന്. 1978–ൽ തന്നെ ഈ പണി സംബന്ധമായി 3 കല്പനകൾ ലഭിച്ചതായി കാണുന്നു. അങ്ങനെയാണ് ആദ്യമായി പൊതുകാര്യത്തിനുവേണ്ടി അമേരിക്കയിലുള്ള പള്ളികളിൽ പിരിവിനായി ഭാഗ്യസ്മരണാർഹനായ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയെ പ. ബാവാ തിരുമേനി നിയോഗിച്ചത്. ഇത് 1978–ന്റെ ആരംഭത്തിലായിരുന്നു. അന്നത്തെ അമേരിക്കയിലെ നമ്മുടെ ആളുകളുടെ സാമ്പത്തികസ്ഥിതി നോക്കിയാൽ, ഇന്നത്തേതിൽ നിന്നും വളരെ പിന്നോക്കമായിരുന്നു എന്നു മാത്രമേ പറയുവാൻ കഴിയൂ. നാട്ടിൽ നിന്നും നഴ്സിംഗ് ജോലിയിൽ ഇരുന്നയാളുകൾക്കായാണ് അമേരിക്കൻ ഗവൺമെന്റ് ഇമ്മിഗ്രേഷൻ വിസാ നൽകിയത്. ഭാര്യമാർ വന്നു കഴിഞ്ഞ് ജോലിയും, മറ്റുമാകുമ്പോൾ ഭർത്താക്കന്മാരും കുട്ടികളും കൂടി വരുന്ന രീതിയായിരുന്നു സാധാരണയുള്ളത്. ഭർത്താക്കന്മാരിൽ പലരും മെച്ചപ്പെട്ട ജോലികൾ ലഭിപ്പാനുള്ള യോഗ്യതയുള്ളവരായിരുന്നില്ല (ഡോക്ടർമാരെ ഇതിൽ നിന്നും ഒഴിവാക്കണം). എന്നാലും കിട്ടിയ ജോലികൾ ചെയ്ത് എവിടെയെങ്കിലും ഒരു അപ്പാർട്ടുമെന്റുമെടുത്ത് കുടുംബമായി

സന്തോഷമായി കഴിഞ്ഞുവന്നു. ശമ്പളമൊക്കെ വളരെ കുറവായിരുന്നു പുരുഷന്മാർക്ക്.

അഭി. പക്കോമിയോസ് തിരുമേനിയെ വൈദികനായിരുന്ന കാലം മുതൽ എനിക്കറിയാമായിരുന്നു. അദ്ദേഹത്തിന്റെ പേര് പി. വി. ജോസഫ് എന്നായിരുന്നു. പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ അദ്ദേഹം ബി.എ. യ്ക്കു പഠിക്കുമ്പോൾ എന്റെ വീടിനടുത്തുള്ള പറന്തർ സെന്റ് ജോർജ് പള്ളിയുടെ (പൊങ്ങലടി പള്ളി) വികാരിയായി നിയമിക്കപ്പെട്ടിരുന്നു. ആ കാലം മുതൽ ഞങ്ങൾ സുഹൃത്തുക്കളായിരുന്നു. അമേരിക്കയിൽ അദ്ദേഹം വന്നപ്പോൾ ആദ്യമായി വി. കുർബാനയണച്ചത് ബ്രോങ്ക്സ് പള്ളിയിലായിരുന്നു. ഇവിടെ നിന്നും 2033 ഡോളർ ലഭിച്ചതായി പ. ബാവാ തിരുമേനിയുടെ 19/9/78-ൽ എഴുതിയ കല്പനയിലെ ഒരു വാചകം:

"Beloved of the Lord, അരമന പണിക്കുവേണ്ടി ആ പള്ളിയിൽ നിന്നും പിരിച്ച് നമ്മുടെ പക്കോമിയോസ് മെത്രാച്ചനെ ഏല്പിച്ച രണ്ടായിരത്തിമുപ്പത്തിമൂന്നു ഡോളർ കിട്ടി. അതിൽ നമുക്കുള്ള സന്തോഷവും കൃതജ്ഞതയും അറിയിക്കുന്നു. ഈ കാര്യത്തിൽ നിങ്ങൾ കാണിച്ച ഉത്സാഹത്തിനും, താല്പര്യത്തിനും ദൈവം തമ്പുരാൻ പ്രതിഫലം നൽകട്ടെ" (Exh 46).

ഇതിനുശേഷം ഇന്നുവരെയും ഓരോരോ കാരണങ്ങൾ പറഞ്ഞ് പിരിവിനായി അനവധിയാളുകൾ സഭ അറിഞ്ഞും, അറിയാതെയും എത്തുകയും പിരിവുകൾ നടത്തുകയും ചെയ്തിട്ടുണ്ട്. വന്ന ആരേയും സെന്റ് മേരീസ് ബ്രോങ്ക്സ് ഇടവക വെറുംകയ്യായി അയച്ചിട്ടില്ല. വലിയ പിതാക്കന്മാർ മുതൽ ഉത്സാഹികളായ കന്യാസ്ത്രീകൾ വരെ. ഒരു കാലത്ത് ബ്രോങ്ക്സ് പള്ളിക്കാർ പിരിവു നൽകുന്നതുകൊണ്ടാണ് പിരിവുകാർ വരുന്നതെന്നുള്ള കുറ്റാരോപണം വരെ ഉണ്ടായിട്ടുണ്ട്. ബ്രോങ്ക്സ് പള്ളിക്കാരുടെ ഹൃദയം മരവിച്ചിട്ടില്ല; മനസ്സു ഘനീഭവിച്ചിട്ടുമില്ല. കൊടുത്തതുകൊണ്ട് അവർ തകർന്നു പോയതുമില്ല. സഭാദിന പിരിവിൽ ഈ ഇടയകയേക്കാൾ കൂടുതൽ സഭാ പിരിവു നൽകുന്ന ഒരു ഇടവകയും അമേരിക്കയിലില്ല. മലങ്കരസഭയിൽ പേർഷ്യൻ ഗൾഫിലുള്ള വലിയ ഇടവകകളോടു തത്തുല്യമായി സംഭാവന നൽകുന്ന ഒരു ഇടവകയാണിത്. മിഷൻ പ്രവർത്തന രംഗത്ത് ഈ ഇടവക കഴിഞ്ഞ 40 വർഷത്തിനകം അനേക അനേക ലക്ഷം രൂപാ നൽകിയിട്ടുണ്ട്. സുനാമിക്ക് 14 1/2 ലക്ഷം രൂപാ ഈ ഇടവക പിരിവെടുത്ത് ഒസ്താത്തിയോസ് തിരുമേനിയെ ഏല്പിച്ചതു ഞാനാണ്. ഈ ഇടവകക്കാരനായ മി. തോമസ് ഇടിക്കുള ഒറീസായിൽ കൊടുങ്കാറ്റിനാൽ തകർന്നുപോയ ഒരു ഗ്രാമം മുഴുവൻ സ്വന്ത ചുമതലയിൽ പണിത് ആ ഗ്രാമീണർക്കു നൽകി.

ദൈവം ഇതിനെ വളർത്തി, ഉയർത്തി. സത്യത്തിനും, നീതിക്കും, സഭയുടെ ഉയർച്ചയ്ക്കും മുൻതൂക്കം നൽകി, ദൈവീകമായി ജീവിക്കുന്ന മനുഷ്യസമൂഹത്തെ വാർത്തെടുക്കാനായിരുന്നു ഈ കഴിഞ്ഞ 40 വർഷക്കാലം ബ്രോങ്ക്സ് ഇടവക പ്രവർത്തിച്ചത്. അതിന്റെ ഫലം ഇന്നു കണ്ടുതുടങ്ങി. കഴിയുമെങ്കിൽ ഒരു മാറാനായ പെരുന്നാൾ പോലും ഇവിടെ മുടക്കുകയില്ല. അല്ലാതെ തന്നെയുള്ള ധ്യാനങ്ങളും, ഉപവാസങ്ങളും വർഷംതോറും നടത്തുന്നു. സഭയിലെ പിതാക്കന്മാർ അമേരിക്കയിൽ വന്നാൽ ബ്രോങ്ക്സ് പള്ളിയിൽ വരാതെ പോയിട്ടില്ല. പലരും ആദ്യമായി അമേരിക്കയിൽ വി. കുർബാന അർപ്പിച്ചിട്ടുള്ളതും ഇവിടെയാണ്.

## പിരിവ് എന്ന ദുരിതം

പിരിവിനെക്കുറിച്ചു പറയുമ്പോൾ സഭയുടെ പൊതു താല്പര്യമനുസരിച്ചല്ല മിക്കവാറും പിരിവുകൾ നടന്നിരുന്നത് എന്നുള്ളത് ഒരു പരമാർത്ഥം മാത്രം. അനേക പിരിവുകൾ നടന്നിട്ടുണ്ട്. 4, 5 പിരിവുകൾ വീതം തുടർച്ചയായി, വർഷംതോറും നടന്നിട്ടുണ്ട്. അല്പം ഒരു വ്യത്യാസം വന്നത് ഈ അടുത്തകാലത്താണ്. ആവശ്യപ്പിരിവുകൾ, അനാവശ്യപ്പിരിവുകൾ എന്നിങ്ങനെ ആളുകൾ തന്നെ പിരിവിനെ തരംതിരിച്ചിട്ടുണ്ട്. തരം കിട്ടുന്നിടത്തു പിരിക്കുക, കിട്ടുന്നതു കിട്ടട്ടെ എന്നൊക്കെയുള്ള ചിന്താഗതികളും പിരിവിൽ കണ്ടിട്ടുണ്ട്. ഒരു ബഹുമാനപ്പെട്ട വൈദികൻ ഏതൊക്കെയോ കാരണങ്ങൾ പറഞ്ഞ് പിരിച്ച തുകയുടെ ഒരു നല്ല ഭാഗം എന്റെ ഇടവകയിൽപ്പെട്ട ഒരാളിന്റെ സ്വർണ്ണക്കടയിൽ കൊടുത്തു സ്വർണ്ണം വാങ്ങിക്കൊണ്ടു പോയി എന്ന് അയാൾ തന്നെ എന്നോടു പറഞ്ഞതാണ്. ഇത്രയും സ്വർണ്ണം ഇവിടെ നിന്നു കൊണ്ടു പോകുന്നത് എന്തിനാണെന്നു ചോദിച്ചപ്പോൾ, നാട്ടിൽ വലിയ വിലയാണെന്നായിരുന്നു മറുപടി. അപ്പോൾ നാട്ടിൽ ചെന്നാലും ഈ പണം സ്വർണ്ണം വാങ്ങാനായിരുന്നു എന്നാണല്ലോ വ്യംഗ്യാർത്ഥം. ഭാഗ്യസ്മരണാർഹനായ ഒസ്താത്യോസ് തിരുമേനിയുടെയും, അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെയും പ്രസ്ഥാനങ്ങളെ മടികൂടാതെ സഹായിപ്പാൻ പറയാൻ കഴിയുമായിരുന്നു. ഇരുവരും ലഭിക്കുന്ന പണത്തിന് രസീതു നൽകുകയും, വർഷാന്തരം റിപ്പോർട്ടുകളിൽ പ്രസിദ്ധീകരിക്കുകയും ചെയ്യുന്നുണ്ട്. തലക്കോട് ബോയ്സ് ഹോമിനും അതിലെ മറ്റു പ്രവർത്തനങ്ങൾക്കും നൽകിയിട്ടുള്ള പണത്തിന്റെ കണക്കും, വ്യക്തമായി ഓരോ വർഷവും ലഭിച്ചിട്ടുണ്ട്. ലഭിക്കുന്നുമുണ്ട്. ഒരു കന്യാസ്ത്രീഅമ്മ ഏതാനും വർഷങ്ങൾക്കു മുമ്പ് വൃദ്ധഭവനമുണ്ടാക്കുവാൻ വേണ്ടി പിരിവിനു വന്നു. കന്യാസ്ത്രീ എന്ന പരിഗണനയിൽ ആളുകൾ സഹായങ്ങൾ ധാരാളമായി നൽകി. 3 വർഷം മുമ്പ് വീണ്ടും ആ സിസ്റ്റർ പിരിവിനായി വന്നു. ഈ പിരിവ് ഒരു ബാലഭവനം ഉണ്ടാക്കാനായിട്ടായി

രുന്നു. വൃദ്ധഭവനത്തിനു പിരിവു കൊടുത്തവർ അത് എങ്ങനെ നടക്കുന്നുവെന്നു അന്വേഷിച്ചു. മറുപടി, "ഓ അവിടെ ആരും വരുന്നില്ല." പിരിവ് കൊടുത്തവർ ചോദിച്ചു. 'എന്നാൽ പിന്നെ ആ കെട്ടിടം ബാലഭവനത്തിന് ഉപയോഗിച്ചു കൂടെ' എന്ന്! മറുപടി ഒരു മൂളൽ മാത്രമായിരുന്നു.

പിരിവിനു വരുന്നവർ, പണം അവരുടെ കയ്യിൽ കിട്ടിക്കഴിഞ്ഞാൽ ആ പണം തന്റേത് എന്ന ചിന്തയിൽ ഉപയോഗിക്കുന്നുവെന്നു പലരിൽ നിന്നും കേട്ടിട്ടുണ്ട്. ആരെയും കണക്കു ബോധിപ്പിക്കുവാൻ താൻ സന്നദ്ധനല്ല എന്ന ചിന്തയും ചിലരുടെയെങ്കിലും ചിന്തയിൽ ഉണ്ടായിരുന്നു.

അമേരിക്കൻ ഭദ്രാസനത്തിൽ നിന്നു കഴിഞ്ഞ കാലങ്ങളിൽ, ഓരോ വർഷവും എത്ര ലക്ഷം രൂപാ നാട്ടിലെ പ്രസ്ഥാനങ്ങൾക്കു ലഭിച്ചിട്ടുണ്ട് എന്നുള്ളതിന് മൊത്തമായി ഒരു കണക്കില്ല. ഓരോരുത്തർ പിരിക്കുന്നു അവർ കൊണ്ടുപോകുന്നു. ഭാഗ്യസ്മരണാർഹനായ പ. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ തിരുമേനി ഇതു സംബന്ധിച്ച് എഴുതിയ എഴുത്തിൽ സൂചിപ്പിച്ചിരിക്കുന്നത് ഇവിടെ പകർത്തട്ടെ:

"അച്ചൻ എഴുതിയിരുന്നല്ലോ, നിങ്ങൾ അവിടെ നിന്നും സഭയിലെ കാര്യങ്ങൾക്ക് പിരിവുകൾ ധാരാളമായി നല്കുന്നുവെന്ന്. നല്ലത്. എന്നാൽ ഈ വിവരം പിരിവുകൾ ലഭിച്ചവരാരും നമ്മെ അറിയിച്ചിട്ടില്ല. നാം ഇത് അറിയേണ്ടതല്ലേ?" (Exh 50). ലക്ഷ്യബോധമില്ലാതെ ചെയ്യുന്ന കാര്യങ്ങളിൽ ഇത് ഒന്നു മാത്രം.

നമ്മെപ്പോലെ തന്നെ നാട്ടിൽ നിന്നും വന്ന ആളുകൾ ഉൾക്കൊള്ളുന്ന മറ്റൊരു സഭയിലെ പിരിവിന്റെ കാര്യം പറയാം. സഭയുടെ കേന്ദ്രത്തിൽ നിശ്ചയിക്കുന്നു; ഈ വർഷം സുവിശേഷപ്രവർത്തനങ്ങൾക്കായി അല്ലെങ്കിൽ മറ്റ് ഏതെങ്കിലും സഭാപ്രവർത്തനത്തിനുവേണ്ടി മൊത്തം ഇത്ര ലക്ഷം രൂപാ വേണ്ടിയിരിക്കുന്നുവെന്നും, അമേരിക്കൻ ഭദ്രാസനം അതിൽ എത്രമാത്രം ഭാഗഭാക്കാകണമെന്നും. അതനുസരിച്ച് സഭാതലവന്റെ കല്പന ഇടവകകളിൽ വായിക്കുന്നു. "ഇന്നാരെ" സഭയുടെ പ്രധാന പ്രവർത്തന രംഗമായ 'ഇന്നതിനു' വേണ്ടി അമേരിക്കയിലേക്ക് പിരിവിനു വിടുന്നു. ഈ വർഷം ഇങ്ങനെ ഒരു പിരിവു മാത്രമേയുള്ളു. അതുകൊണ്ട് നിങ്ങളുടെ കഴിവിന്റെ പരമാവധി ചെയ്യുക. ആവശ്യപ്പെടുന്ന പണത്തിൽ അധികം ലഭിക്കുന്നു. സഭയ്ക്കും സന്തോഷം. പിരിവു നല്കുന്ന ജനങ്ങൾക്കും സന്തോഷം. സഭയ്ക്കു പ്രയോജനം ചെയ്യുന്ന കാര്യങ്ങൾ നടത്തുവാൻ അതു മൂലം സാധിക്കുന്നു.

ഏതു പിരിവ് ഏതു സ്ഥലത്തു നിന്ന് ആരുതന്നെ എടുത്താലും അതിനെക്കുറിച്ചുള്ള പൂർണ്ണ വിവരം സഭാമേലദ്ധ്യക്ഷന്റെ ശ്രദ്ധയിൽ വയ്ക്കയും, സഭയുടെ ഫൈനാൻസ് കമ്മിറ്റി അതിന്റെ നടത്തിപ്പിനെ

ക്കുറിച്ച് ശ്രദ്ധിക്കയും, വീഴ്ചകൾ വന്നു എന്നു കണ്ടാൽ ഉത്തരവാദിത്വപ്പെട്ടവരുടെമേൽ നടപടി എടുക്കയും ചെയ്യുവാൻ ക്രമീകരണമുണ്ടാക്കണം.

പിരിവുകളെക്കുറിച്ചു മാത്രം എഴുതിയാൽ ഒരു വലിയ പുസ്തകമെഴുതാനുള്ള വകകൾ കൈവശമുണ്ട്. അമേരിക്കൻ ഭദ്രാസനത്തിന്റെ പ്രശ്നകാലത്തു വന്ന പിരിവുകാർ ഇവിടുത്തെ പ്രശ്നത്തെക്കുറിച്ചു യാതൊന്നും മനസ്സിലാക്കാതെ നാട്ടിൽ അഴിച്ചുവിട്ട കഥകൾ ഈ ഭദ്രാസനത്തിന്റെ വളർച്ചയെ എത്രമാത്രം തകരാറിലാക്കി എന്നു പറഞ്ഞറിയിക്കാൻ പ്രയാസം. കുഞ്ചൻനമ്പ്യാരായിരിക്കും പാടിയത്." ദീപസ്തംഭം മഹാശ്ചര്യം നമുക്കും കിട്ടണം പണം" എന്ന്. അമേരിക്കയിലെ നമ്മുടെ സഭ എങ്ങോട്ടു പോയാലും ഞങ്ങൾക്കു യാതൊരു ചേതവുമില്ല എന്ന മനോഭാവത്തോടെ പാവപ്പെട്ട മനുഷ്യരുടെ നന്മയെ ചൂഷണം ചെയ്തു പണമുണ്ടാക്കി ആരോടും വിധേയത്തമില്ലാത്ത രീതിയിൽ കിട്ടിയതു ചെലവാക്കുകയോ, അവരവരുടെ ഇഷ്ടം പോലെ പെരുമാറുകയോ ചെയ്തിട്ടുണ്ടെങ്കിൽ, സഭയ്ക്ക് ഇതിൽ ഉത്തരവാദിത്വമൊന്നുമില്ല എന്ന നിലയിൽ സഭാധികാരികൾ പെരുമാറുന്നുവെങ്കിൽ, അതു ശരിയല്ല എന്നു പറയാതിരിപ്പാൻ നിവർത്തിയില്ല. ഭാവിയിൽ ഈ രീതിയിൽ, പ്രത്യേകിച്ച് ധനപരമായ കാര്യങ്ങൾ സംഭവിക്കാതിരിക്കുവാൻ തക്കവണ്ണം സഭാധികാരികൾ ശ്രദ്ധിക്കയും, വേണ്ടതു ചെയ്യുകയും ചെയ്യണമെന്ന് അപേക്ഷിച്ചുകൊണ്ട് പിരിവുകാര്യങ്ങൾ ഇവിടെ നിറുത്തുകയാണ്.

## മെത്രാപ്പോലീത്തായുടെ മേൽ സഭ പിടിമുറുക്കുന്നു

ബ്രോങ്ക്സ് സെന്റ്മേരീസ് പള്ളി പണി 1981-ൽ പൂർത്തിയായി. അന്നുമുതൽ പള്ളിയുടെ കൂദാശ നടത്തിത്തരണമെന്ന അപേക്ഷ പല പ്രാവശ്യം സഭയുടെ ഉന്നതതലങ്ങളിൽ ചെന്നിട്ടുണ്ട്. എന്തുകൊണ്ട് കാതോലിക്കാബാവായോ, ബാവായാൽ നിയുക്തനാകുന്ന ഒരു മെത്രാപ്പോലീത്തായോ, ഈ കാര്യം നടത്തിത്തരണമെന്ന് ഇടവകക്കാർ ആവശ്യപ്പെട്ടത് എന്ന് ആരെങ്കിലും ചോദിച്ചാൽ 2 കാര്യങ്ങൾ പറയുവാനുണ്ട്. ഒന്ന്, സഭയുടെ പരമാദ്ധ്യക്ഷനെ ഇങ്ങനെയൊരു കാര്യത്തിനു മറ്റു ഭദ്രാസനങ്ങളിലെ പള്ളികളിൽ ക്ഷണിച്ചിട്ടുണ്ട്. അദ്ദേഹം പോയിട്ടുമുണ്ട്. അവിടെ തടസ്സമൊന്നുമുണ്ടായില്ല. ഇവിടെ അതിനു വിരുദ്ധമായി പ്രവർത്തിക്കുന്നു. രണ്ട്, ഇങ്ങനെയുള്ള കാര്യങ്ങളിൽ തീരുമാനമെടുക്കുന്നതിന് ഇടവകക്കാർക്കു പരിപൂർണ്ണമായ അവകാശമുണ്ട്. ഇതിനെ കാരണം കൂടാതെ തടസ്സപ്പെടുത്തുന്നതിന് ഭദ്രാസന മെത്രാപ്പോലീത്തായ്ക്ക് അധികാരമില്ല. മലങ്കരയിൽ നിന്നും വളരെ വിദൂരമായി സ്ഥിതിചെയ്യുന്ന അമേരിക്കയിൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് അധി

കാരം ഉണ്ട് എന്നു കാണിക്കേണ്ട ചുമതല അദ്ദേഹത്തിന്റേതു തന്നെ യായിരുന്നു. അതു സംഭവിച്ചില്ല. അതുകൊണ്ട് ഇടവകക്കാർ അതിനുള്ള മാർഗ്ഗം സ്വീകരിക്കുകയാണുണ്ടായത്. 6 വർഷക്കാലം ഇടവക ഇതിനു വേണ്ടി അക്ഷീണം പ്രവർത്തിച്ചുകൊണ്ടിരുന്നു.

1986-ൽ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സിനഡിന്റെയും സഭയുടെ വർക്കിംഗ് കമ്മിറ്റിയുടെയും ഏകകണ്ഠമായ തീരുമാനമനുസരിച്ച് ബ്രോങ്ക്സ് സെന്റ്മേരീസ് പള്ളി കൂദാശയ്ക്ക് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനി അമേരിക്കയിൽ എത്തിച്ചേർന്നു. കെന്നഡി എയർപോർട്ടിൽ അഭി. മക്കാറിയോസ് തിരുമേനിയും വൈദികരും ജനങ്ങളും ചേർന്ന് അദ്ദേഹത്തെ സ്വീകരിച്ചു. മക്കാറിയോസ് തിരുമേനിയുടെ പാർപ്പിടത്തിലേക്കു എന്നു പറഞ്ഞാണ് എല്ലാവരും അവിടെ നിന്നും പിരിഞ്ഞത്. പക്ഷേ, അദ്ദേഹത്തെ കൊണ്ടുപോയത് പി. സി. വറുഗീസച്ചന്റെ വീട്ടിലേക്കായിരുന്നു, ഫ്ളോറിഡായിൽ.

പിറ്റെദിവസം ജോലി ദിവസമായിരുന്നു എനിക്ക്. 10 മണിയോടെ കൂറിലോസ് തിരുമേനി എന്നെ ഓഫീസിൽ വിളിച്ചു. പള്ളി കൂദാശ നടത്തുന്നതിന് മക്കാറിയോസ് തിരുമേനി തടസ്സങ്ങൾ പറയുന്നുവെന്നും, എങ്ങനെയെങ്കിലും ഇതൊന്നു നടന്നു കിട്ടണമെന്നും എല്ലാം എന്നോട് പറയുകയുണ്ടായി. തിരുമേനിയെ സഭ അയച്ചിരിക്കുന്നത് അതിനായിട്ടാണല്ലോ; ഞാൻ ചെയ്യേണ്ടതായി എന്തെങ്കിലുമുണ്ടെങ്കിൽ അറിയിച്ചാൽ ഞാൻ ചെയ്തുകൊള്ളാം എന്നു ഞാൻ തിരുമേനിയെ അറിയിച്ചു. ദിവസങ്ങൾ നീണ്ടു പൊയ്ക്കൊണ്ടിരുന്നു. ഒടുവിൽ പള്ളി കൂദാശ നടത്തുവാൻ യാതൊരു സാദ്ധ്യതയുമില്ലെന്നുള്ള ശബ്ദം ശക്തിയായി വെളിയിൽ കേൾപ്പാൻ തുടങ്ങി. കൂറിലോസ് തിരുമേനി ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ ചഞ്ചലചിത്തനാകും എന്നു നേരത്തെ ഞാൻ കേട്ടിട്ടുണ്ട്. ആ സമയത്ത് ഇവിടെയുണ്ടായിരുന്ന യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ (കൊച്ചി ഭദ്രാസനാധിപനായിരുന്നു. ചില കാരണങ്ങളാൽ അതിൽനിന്നും ഒഴിവായി പരുമല സെമിനാരിയിൽ താമസിക്കുന്ന കാലത്താണ് ഇവിടെ വന്നത്) വളരെ സങ്കടത്തോടെയാണ് കൂദാശയെക്കുറിച്ച് എന്നോടു പറഞ്ഞത്. നടക്കുമോ എന്നു സംശയിക്കുന്നുവെന്നും പറഞ്ഞു. കൂറിലോസ് തിരുമേനിക്കു മടങ്ങിപ്പോകുവാനുള്ള ദിവസങ്ങൾ അടുക്കുന്നു. ഒരു രാത്രിയിൽ കൂറിലോസ് തിരുമേനി എന്നെ വിളിച്ച് അദ്ദേഹം യോങ്കേഴ്സ് ഹോളിഡേ ഇന്നിൽ (Holiday inn) താമസിക്കുന്നുവെന്നും, മക്കാറിയോസ് തിരുമേനിയും അവിടെയുണ്ടെന്നും പിറ്റേദിവസം രാവിലെ 8 മണിക്ക് അവിടെ ചെന്നു തിരുമേനിമാരെ കാണണമെന്നും അറിയിച്ചു. അതിരാവിലെ ഞാൻ അവിടെ എത്തി. പി. സി. വറുഗീസച്ചനാണ് എന്നെ സ്വീകരിച്ചത്. സംസാരമദ്ധ്യത്തിൽ പള്ളികൂദാശയ്ക്കു അഭി.

മക്കാറിയോസ് തിരുമേനിയെ ക്ഷണിച്ചില്ല എന്നൊരു കുറ്റാരോപണം പി. സി. വറുഗീസച്ചൻ ഉന്നയിച്ചു. മറുപടിയായി "കൂദാശ നടക്കുമോ എന്ന റിയാത്തതിനാൽ ആരെയും ഇതുവരെ ക്ഷണിച്ചിട്ടില്ല. അതുകൊണ്ട് തിരു മേനിയെയും ക്ഷണിച്ചില്ല. കൂദാശ നടത്തുവാൻ അനുവാദം തന്നാൽ ക്ഷണിക്കുന്നതിന് യാതൊരു ബുദ്ധിമുട്ടുമില്ല" എന്ന് ഞാൻ പറഞ്ഞു. കൂറിലോസ് തിരുമേനി ഇത് ഒരവസരമായി എടുത്ത്, എന്നാൽ ഇപ്പോൾ തന്നെ ഒരു ക്ഷണക്കത്ത് എഴുതി തിരുമേനിക്കു കൊടുക്കുവാൻ ആവ ശ്യപ്പെട്ടു. ഞാൻ കത്തെഴുതി ആദ്യം കൂറിലോസ് തിരുമേനിയുടെ കൈയിൽ കൊടുത്തിട്ട് എന്തെങ്കിലും തിരുത്തൽ ആവശ്യമുണ്ടെങ്കിൽ ചെയ്യാം എന്നറിയിച്ചു. നന്നായിരിക്കുന്നുവെന്നു പറഞ്ഞ് എഴുത്ത് അദ്ദേഹം മക്കാറിയോസ് തിരുമേനിയെ ഏല്പിച്ചു. തിരുമേനി അതിൽ റിസീവ്ഡ് എന്നെഴുതി സൈൻ ചെയ്ത് ഒരു കോപ്പി എന്നെയും ഏല്പിച്ചു; എന്നു പറഞ്ഞാൽ എഴുത്തു കിട്ടി, എഴുത്തിന്റെ ഉള്ളടക്കം അംഗീകരിച്ചതായി സമ്മതിക്കുന്നില്ല എന്നർത്ഥം. കൂറിലോസ് തിരുമേ നിയുടെ മുഖം വീണ്ടും വിളറി. അധികം അവിടെ നില്ക്കാതെ ഞാൻ ജോലിസ്ഥലത്തേക്കു പോവുകയും ചെയ്തു.

അന്ന് ഉച്ചകഴിഞ്ഞ് എനിക്ക് കൂറിലോസ് തിരുമേനിയുടെ ഒരു ടെലി ഫോൺ വന്നു. പള്ളി കൂദാശ നടത്താൻ മക്കാറിയോസ് തിരുമേനി സമ്മ തിച്ചിരിക്കുന്നുവെന്നും, ഞങ്ങൾ ആവശ്യപ്പെട്ടിരിക്കുന്നതുപോലെ ഒക്ടോ ബർ 31, നവംബർ 1 എന്നീ തീയതികളിലായി അതു നടത്താമെന്നും പറഞ്ഞു. ഇതു സംബന്ധമായി തിരുമേനിയുടെ കല്പന ആവശ്യമാ ണെന്ന് ഞാൻ അറിയിക്കയും കല്പന മെയിൽ വഴിയായി കിട്ടുകയും ചെയ്തു. അങ്ങനെ മെത്രാൻ കാൽ കുത്തുകയില്ല എന്നു പറഞ്ഞ ദേവാ ലയത്തിന്റെ കൂദാശ 1986 ഒക്ടോബർ മാസം 31, നവംബർ 1 എന്നീ തീയതികളിൽ ആർഭാടമായി നടത്തി. നിയുക്ത കാതോലിക്കായും, മല ങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയുമായ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും, ഭദ്രാസന മെത്രാപ്പോലീ ത്തായുടെയും, യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ യുടെ സഹകരണത്തിലും, അനേകം വൈദികരുടെയും അത്മായക്കാരു ടെയും സാന്നിദ്ധ്യത്തിലും ആ വിശിഷ്ട കർമ്മം സാഘോഷം നടത്ത പ്പെട്ടു. ഇടവകയുടെ 14-ാം വാർഷികത്തിലായിരുന്നു ഈ വിശുദ്ധ കൂദാ ശാകർമ്മം നടന്നത്.

എന്നാൽ ആ വർഷത്തെ അമേരിക്കൻ ഭദ്രാസന വാർഷിക റിപ്പോർ ട്ടിൽ ഈ കൂദാശയെക്കുറിച്ച് എഴുതിയിരുന്നത് താഴെപറയും പ്രകാരമാ യിരുന്നു.

"ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയുടെ കൂദാശ ഒക്ടോബർ 31, നവം ബർ 1 എന്നീ തീയതികളിലായി 'ഭദ്രാസന മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും, നിയുക്ത കാതോലിക്കാ, യൂഹാനോൻ മാർ സേവേറിയോസ് എന്നിവരുടെ സഹകരണത്തിലും ഭംഗിയായി നട ത്തപ്പെട്ടു" (Exh 48).

ഈ റിപ്പോർട്ടിനെക്കുറിച്ച് പ്രധാന സ്ഥാനങ്ങളിൽ നിന്നും ചോദ്യം ഉയർന്നപ്പോൾ അതു ഭദ്രാസന സെക്രട്ടറി ചെയ്തതാണെന്നും താൻ ഇതു അറിഞ്ഞിട്ടില്ലെന്നും ഭദ്രാസന മെത്രാപ്പോലീത്താ പറഞ്ഞതായി അറിയുവാൻ കഴിഞ്ഞു. പള്ളിയുടെ മുമ്പിൽ സ്ഥാപിച്ചിരിക്കുന്ന ശിലാ ഫലകത്തിൽ ഉള്ള വസ്തുതകൾ സത്യം വിളിച്ചു പറയുന്നുണ്ട്.

## "അവിശ്വസനീയ"മായ ഒരു പട്ടംകൊട

ബ്രോങ്ക്സ് പള്ളിയുടെ കൂദാശ കഴിഞ്ഞ് അധികം താമസിയാതെ നിയുക്ത കാതോലിക്കാ തിരികെ നാട്ടിലേക്കു പോയി. എന്നാൽ സേവേ റിയോസ് തിരുമേനിക്കു ഭദ്രാസന ഭരണം ഇല്ലാതിരുന്നതിനാലായിരിക്കാം കുറെക്കാലം കൂടി ഇവിടെ പാർത്തത്. സേവേറിയോസ് തിരുമേനി ദീർഘ കാലം മല്പാനായി – സുറിയാനി അദ്ധ്യാപകനായി – സെമിനാരിയിൽ താമസിച്ചിരുന്ന ഒരാളും എല്ലാവർക്കും സമ്മതനായ ഒരു നല്ല വൈദിക നുമായിരുന്നു. എന്നെ ആദ്യം സുറിയാനി പഠിപ്പിച്ചത് അദ്ദേഹമായിരുന്നു. തുടർന്ന് മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുകയും, പുതുതായി രൂപംകൊണ്ട കൊച്ചി ഭദ്രാസനാധിപനായി അദ്ദേഹം നിയ മിതനാവുകയും ചെയ്തു. എന്നാൽ കുറെ നാളിനുശേഷം ആ പ്രദേശ ത്തുകാരനായ ഒരാൾ മെത്രാൻസ്ഥാനത്തു വരികയും, കൊച്ചിയുടെ അസിസ്റ്റന്റ് എന്ന നിലയിൽ നിയമിക്കപ്പെടുകയും ചെയ്തു. അധികം താമസിയാതെ മാർ സേവേറിയോസ് കൊച്ചി ഭദ്രാസനത്തിൽ നിന്നും പിൻവാങ്ങി പുണ്യസ്ഥലമായ പരുമല വന്നു താമസമാക്കി. ഈ സമയ ത്താണ് തന്റെ കുടുംബത്തിൽപ്പെട്ടവർ തിരുമേനിയെ അമേരിക്കയിൽ കൊണ്ടുവന്നത്. അങ്ങനെ ബ്രോങ്ക്സ് പള്ളിയുടെ കൂദാശയിൽ സംബ ന്ധിക്കുന്നതിന് അദ്ദേഹത്തിനിടയായി. ഒരു വലിയ പണ്ഡിതനും, സഭ യുടെ കൂദാശാനുഷ്ഠാനങ്ങൾ കൃത്യതയോടെ ചെയ്തു ജീവിച്ചയാളും, അതു വിദ്യാർത്ഥികളെ സെമിനാരിയിൽ പഠിപ്പിച്ചിരുന്നതുമായ ഒരാളാണ്. സെമിനാരിയിൽ പഠിക്കാതെ ആർക്കും പട്ടം കൊടുക്കരുതെന്ന് പ. സുന്ന ഹദോസ് എടുത്ത തീരുമാനത്തിൽ ഉൾപ്പെട്ടിരുന്ന ആളുമാണ്.

പള്ളി കൂദാശ കഴിഞ്ഞ് 2 ആഴ്ചക്കാലം കഴിഞ്ഞ് ഒരു ദിവസം പള്ളി കഴിഞ്ഞ് വീട്ടിൽ വന്നപ്പോൾ അസാധാരണമായ ഒരു വാർത്ത കേൾക്കു വാനിടയായി. ഞാൻ താമസിക്കുന്ന വീടിന് വളരെയടുത്തുള്ള നമ്മുടെ

ഒരു ഇടവകയിൽ (സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾ ദേവാലയത്തിൽ) 7 പേർക്ക് പട്ടം കൊടുത്തുവെന്ന്. 2 യുവാക്കൾക്കും, 5 ബാലന്മാർക്കും. യുവാക്കൾക്ക് കോറൂയോ പട്ടവും 5 ബാലന്മാർക്ക് മ്സമ്റോനോ പട്ടവും. അഭി. മക്കാറിയോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ യൂഹാനോൻ സേവേറിയോസ് തിരുമേനിയാണ് പട്ടം നൽകിയത്. പട്ടം ഏറ്റ കുട്ടികൾ വീട്ടിൽ ചെന്നതിനുശേഷം മാത്രമാണ് മാതാപിതാക്കളിൽ ചിലർ പോലും പട്ടംകൊടയുടെ വിവരം അറിഞ്ഞത് എന്ന് അവരിൽ ഒരാൾ സങ്കട ത്തോടെ എന്നോട് പറഞ്ഞതായി ഓർക്കുന്നു.

4 വർഷം സെമിനാരിയിൽ പഠിക്കാതെ ആർക്കും തന്നെ പട്ടം നൽക രുതെന്നുള്ളത് വിട്ടുവീഴ്ചയില്ലാത്ത ഒരു തത്വമായി സഭ അംഗീകരിച്ചി രുന്നു. ഈ രണ്ടു പിതാക്കന്മാരും ഉൾപ്പെട്ട സുന്നഹദോസാണ് അതു പാസ്സാക്കിയത്. ഇവർ രണ്ടു പേരും സെമിനാരി അദ്ധ്യാപകരുമായിരുന്നു. കൊച്ചുകുട്ടികൾ പുതുവർഷത്തിന്റെ ആരംഭത്തിൽ എടുക്കുന്ന പ്രതി ജ്ഞകൾ ഒരാഴ്ചയ്ക്കകം തകർന്നുപോകാറുള്ളതു പോലെ, പുരാതന മായ ഒരു സഭയുടെ ഭാവിയെ രൂപപ്പെടുത്തുന്ന തീരുമാനങ്ങൾ കാറ്റിൽ പറത്തി നടത്തിയ ഈ പട്ടംകൊട ഏതു കാരണത്താൽ സംഭവിച്ചുവെന്ന് ചിന്തിക്കുംതോറും കണ്ണിൽ ഇരുട്ടു കയറുന്നതൊഴികെ ഒരു ഉത്തരം കണ്ടു പിടിക്കാൻ സാധിക്കാതെ വരുന്നു. ഈ പിതാക്കന്മാർ മാത്രമല്ല ഇങ്ങ നെയുള്ള പട്ടംകൊടകൾ നടത്തിയിട്ടുള്ളത് എന്നു പറഞ്ഞു സമാധാ നിക്കാം എങ്കിലും ഇതുകൊണ്ട് ഇവിടുത്തെ സഭയ്ക്കോ പട്ടമേറ്റ ബാല ന്മാർക്കോ, യാതൊരു പ്രയോജനവും ഉണ്ടായില്ല എന്നുള്ളത് മറ്റൊരു വശം. സ്വന്തപ്പെട്ടവരും സ്നേഹിതരുമായവരെ പ്രീണിപ്പിക്കാൻ വേണ്ടി മാത്രം ചെയ്തതാണ്. വന്ദ്യനായിരുന്ന ഒരു പിതാവ് ഇതിനെക്കുറിച്ച് പറ ഞ്ഞത് വളരെ അർത്ഥവത്തായ ഒരു സംഗതിയായി എനിക്ക് തോന്നാതി രുന്നില്ല. അതായത് അദ്ദേഹത്തിന്റെ ഭാഷയിൽ പറഞ്ഞാൽ “അച്ചാ, ഇതു സഭയോടുണ്ടായ ഇവരുടെ വൈരാഗ്യം എടുത്തു കാട്ടി എന്നു മാത്രമേ യുള്ളു. ഒരാളിന്റെ ഭദ്രാസനഭരണം നഷ്ടപ്പെട്ടു; അപരന്റെ അമിതമായ അവകാശവാദത്തെ അംഗീകരിച്ചതുമില്ല. ഒന്നാമത്തെയാൾ ധൃതഗതിയിൽ സഭാഭരണം ഉപേക്ഷിച്ചത് സഭയുടെ കുറ്റമല്ല; മറ്റേയാൾ ഇല്ലാത്ത അധി കാരം ഉണ്ടെന്നു ഭാവിച്ചതും സഭയുടെ കുറ്റമല്ല.” ബ്രോങ്ക്സ് പള്ളിയുടെ കൂദാശ മക്കാറിയോസ് തിരുമേനിയുടെ പല ആഗ്രഹങ്ങളെയും നിഹ നിക്കാൻ കാരണമായി.

ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയുടെ ഒന്നാംഘട്ടം ഇവിടെ പര്യവ സാനിക്കുകയാണ്. സഭയുടെ ഇവിടുത്തെ നിലനില്പിന് പടിപടിയായി 3 കാര്യങ്ങൾ ബ്രോങ്ക്സ് ഇടവക നേടിയെടുത്തു.

1974-ൽ സഭയുടെ ഭരണഘടന ബൈലോ ആയി നൽകി സ്റ്റേറ്റിൽ ഇടവക രജിസ്റ്റർ ചെയ്തു. തൽഫലമായി ഇവിടുത്തെ ഇടവകഭരണ ത്തിന് സഭയുടെ ഭരണഘടന അംഗീകൃതമാണെന്ന് തെളിയിക്കാൻ കഴിഞ്ഞു. അങ്ങനെ സഭയുടെ അവകാശം ഇടവകയിന്മേൽ ഉറപ്പിച്ചു.

രണ്ടാമതായി, ഇൻഡ്യയിൽ താമസിക്കുന്ന ഇൻഡ്യൻ പൗരനായ കാതോലിക്കോസിനും, മലങ്കര മെത്രാപ്പോലീത്തായ്ക്കും വേണ്ടി ബ്രോങ്ക്സ് ഇടവക പള്ളി വയ്ക്കാനുള്ള സ്ഥലം വാങ്ങിയതിനാൽ കാതോ ലിക്കായ്ക്ക് ഇടവകമേൽ അധികാരം ആത്മീയമായും, ലൗകികമായും ഉണ്ട് എന്ന് വ്യക്തമാക്കി. ഗവൺമെന്റ് അത് അംഗീകരിക്കയും ചെയ്തു. Property Tax Exemption കിട്ടുകയും ചെയ്തു.

മൂന്നാമതായി, മലങ്കരസഭയാൽ നിയുക്തനായ, കാതോലിക്കാ-മല ങ്കരമെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട മെത്രാപ്പോ ലീത്തായ്ക്ക് അമേരിക്കയിലെ ഒരു പള്ളി കൂദാശ ചെയ്യുന്നതിന് അധി കാരം ഉണ്ട് എന്നു തെളിയിക്കയാൽ സഭയ്ക്കു മേലിലും ഈ ഭദ്രാസന ത്തിൽ ഈ വിധ കർമ്മങ്ങൾ നടത്തുവാനുള്ള അധികാരം തെളിയിക്ക പ്പെട്ടു. ദൈവാലയത്തിനു കല്ലിടുവാൻ മലങ്കര മെത്രാപ്പോലീത്തായ്ക്കു അധികാരമില്ല എന്നുണ്ടായിരുന്ന ചിന്താഗതി ഇതു മൂലം എന്നെന്നേക്കും നീക്കപ്പെടുകയും, മലങ്കര മെത്രാപ്പോലീത്താ അമേരിക്കൻ ഭദ്രാസനത്തി ന്റെയും മേലദ്ധ്യക്ഷനാണെന്ന് നിസ്സംശയം തെളിയിക്കപ്പെടുകയും ചെയ്തു.

# രണ്ടാം ഘട്ടം

## കുഴഞ്ഞുമറിഞ്ഞു കിടക്കുന്ന ഒരു ഭദ്രാസനം

1986-ൽ ബ്രോങ്ക്സ് പള്ളിയുടെ കൂദാശ നടക്കുന്ന കാലഘട്ടത്തിൽ ഭദ്രാസനത്തിന്റെ സ്ഥിതി തീരെ മോശമായിരുന്നുവെന്നു പറയുവാൻ കഴിയുകയില്ല. എങ്കിലും ഏകദേശം 10-15 പട്ടക്കാർ ഭദ്രാസനത്തിൽ നിന്നും ഓരോരോ കാരണത്താൽ വിട്ടുനിന്നവരെ ചേർത്തുകൊണ്ടു പോകുവാനുള്ള സന്മനസ്സ് കാണിക്കാതെ, ശിക്ഷിച്ചും പീഡിപ്പിച്ചും മര്യാദ പഠിപ്പിക്കുവാനുള്ള ശ്രമങ്ങളാണ് ഭദ്രാസനം തുടർന്നത്. ഇതിനിടെ ഫിലാഡൽഫിയാ സെന്റ് തോമസ് ഇടവകയിൽ ഒരു രൂക്ഷമായ വിഘടനമുണ്ടായി. ഭദ്രാസനത്തോട് അനുകൂലിക്കാത്തവരിൽ ഒരാൾ എന്നെ വിളിച്ച് അവരുടെ വൈഷമ്യങ്ങളെ അറിയിക്കുകയും, മെത്രാപ്പോലീത്തായ്ക്ക് എതിരായി കേസ്സു കൊടുക്കുവാൻ തയ്യാറാവുകയാണെന്ന് അറിയിക്കകയും ചെയ്തു. ഞാൻ അയാളുടെ അഭിപ്രായത്തെ ശക്തമായി എതിർത്തു. ഒരിക്കലും മെത്രാപ്പോലീത്തായ്ക്ക് എതിരായി കേസ്സ് കൊടുക്കരുതെന്നും, ആ ചിന്തയിൽ നിന്നും പിന്മാറുന്നതായിരിക്കും അവർക്കു നല്ലത് എന്നു പറകയും ചെയ്തെങ്കിലും അയാൾ കേസ്സിൽ തന്നെ മുറുകി നിന്നു. 2 കാരണങ്ങളാണ് കേസ്സിനെതിരെ സംസാരിക്കുവാൻ എന്നെ പ്രേരിപ്പിച്ചത് എന്നു ഞാൻ പറഞ്ഞു. ഒന്നാമതായി, ഒരു മെത്രാപ്പോലീത്തായുടെ പേരിൽ കേസ്സു കൊടുക്കുന്ന രീതി ഇതുവരെ അമേരിക്കൻ ഭദ്രാസനത്തിൽ വന്നില്ല. അദ്ദേഹം കേസ്സു തോറ്റാൽ, ഇവിടെയുള്ള സഭയ്ക്ക് അതു കേടായിത്തീരും. ജയിച്ചാൽ, അദ്ദേഹം നിങ്ങളെ മര്യാദ പഠിപ്പിക്കും. ഇതു രണ്ടും നല്ലതായി വരികയില്ല. എന്നു ഞാൻ പറഞ്ഞു നോക്കി. പക്ഷേ, അയാൾ തീരുമാനമെടുത്തതിനു ശേഷമാണ് എന്നെ വിളിച്ചതെന്നും കേസ്സ് കൊടുക്കുക തന്നെ ചെയ്യുമെന്നും പറഞ്ഞ് സംസാരം നിർത്തി. കേസ്സു കൊടുക്കയും, അതു തള്ളപ്പെടുകയും ചെയ്തപ്പോൾ തിരുമേനിയുടെ ഭാഗം കൂടുതൽ വീറോടെ എതിർത്തു നിന്നവരെ വീണ്ടും തല കുനിപ്പിക്കുവാൻ തക്കവിധത്തിൽ പെരുമാറുകയും, അസ്സമാധാനം വർദ്ധിക്കുകയും ചെയ്തു. പരിശുദ്ധ ബാവാ തിരുമേനിയുടെ 3/89-ാം നമ്പർ കല്പനയിൽ കൂടി ഈ വിധിയെ ഉയർത്തിക്കാണിക്കയും, കോർട്ടുവിധി മാനിച്ചും സഭയുടെ കല്പനകൾ അനുസരിച്ചും നടന്നുപോകണമെന്ന് അമേരിക്കൻ ഇടവകകൾക്കു കല്പന നല്കുകയും ചെയ്തു. ഈ കോർട്ടു വിധിയെ "അമേരിക്കൻ ഭദ്രാസനത്തിന്റെ മാഗ്നാകാർട്ടാ" എന്നു തിരുമേനിയും, കൂടി നിന്നവരും പറഞ്ഞിരുന്നു. പക്ഷേ, ഈ വിധിയും മറ്റു വിദ്യകളുമൊന്നും അമേരിക്കയിലെ പ്രശ്നങ്ങൾക്കു പരിഹാരമായില്ല. ബഹു. പി. സി. വറുഗീസച്ചന്

സഭാകേന്ദ്രത്തിൽ - ദേവലോകത്ത് - നല്ല സ്വാധീനമായിരുന്നു ആ കാലത്ത്. സഭയ്ക്കു സാമ്പത്തിക ബുദ്ധിമുട്ടുണ്ടായിരുന്ന ആ കാലത്ത് സമ്പത്തുള്ളവർക്ക് നമ്മുടെ സഭാഭരണതലത്തിൽ പ്രമുഖ സ്ഥാനമുണ്ടായിരുന്നു. പി. സി വറുഗീസച്ചന് സ്വന്തമായി വിമാനം ഉണ്ടെന്നു വരെ അദ്ദേഹം സഭാകേന്ദ്രങ്ങളിൽ പറഞ്ഞ് തന്റെ വ്യക്തിത്വത്തിന് സ്വയമായി ഉയർച്ച നൽകിയിരുന്നു എന്നു കേട്ടിട്ടുണ്ട്.

ഏതൊക്കെയോ കാരണങ്ങളാൽ നമ്മുടെ പിതാക്കന്മാരായിരുന്ന മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിക്കും മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിക്കും, ദിദിമോസ് ബാവാ തിരുമേനിയുടെ സ്ഥാനാരോഹണത്തിന്റെ ആദ്യനാളുകളിൽ അദ്ദേഹത്തിനും പി. സി. വറുഗീസച്ചനോട് പ്രത്യേകമായി മമതയും സ്നേഹവും ഉണ്ടായിരുന്നു. ദേവലോകത്തു പാർക്കുന്ന എല്ലാവർക്കും തന്നെ പി. സി. വറുഗീസച്ചൻ ശ്രേഷ്ഠനായ ഒരു വൈദികനായിരുന്നുവെന്നായിരുന്നു ചിന്ത എന്ന് അവരിൽ ചിലർ അദ്ദേഹത്തിനയച്ച എഴുത്തുകളിൽ നിന്നും മനസ്സിലാക്കാം (Exh). ഈ കാലഘട്ടത്തിലാണ് "ഓർത്തഡോക്സ് ഹെറാൾഡ്" എന്ന ഒരു വാരിക അവിടെ നിന്നും പ്രസിദ്ധപ്പെടുത്തുവാൻ തുടങ്ങിയത്. ഈ പത്രത്തിന്റെ നടത്തിപ്പിന് ബുദ്ധിമുട്ടുണ്ടായപ്പോൾ ഗണ്യമായ ഒരു തുക പി. സി. വറുഗീസച്ചൻ നൽകിയതായി കാണുന്നു (Exh). അതിന്റെ പ്രതിഫലം എന്ന നിലയിലായിരിക്കാം ഈ പത്രത്തിൽ പ്രവർത്തിച്ചിരുന്ന ഒരു വൈദികൻ വറുഗീസച്ചന് എഴുതിയത്:

"അച്ചന്റെ വീക്ഷണത്തിൽ കൂടിയാണ് ഇപ്പോൾ ഞങ്ങൾ ചരിക്കുന്നതും ......" പി. സി. വറുഗീസച്ചൻ ഈ സമയങ്ങളിൽ അമേരിക്കയിൽ കാട്ടികൂട്ടിയിരുന്ന വൈകൃതങ്ങളും മറ്റും ഒരു പട്ടക്കാരനെ സംബന്ധിച്ചു പറയുമ്പോൾ ദുരൂഹമായിരുന്നു എന്നല്ലാതെ കൂടുതലായി എഴുതുന്നില്ല. പക്ഷേ, ഇതു സഭാകേന്ദ്രത്തിൽ അറിഞ്ഞിരുന്നില്ല എന്നു പറഞ്ഞാൽ അതു അവിശ്വസനീയം തന്നെ. ഈ ആളിന്റെ വീക്ഷണത്തിൽ കൂടി "ചരിച്ച" പത്രം അധികം താമസിയാതെ ഊർദ്ധശ്വാസം വലിക്കയും, കുറെ കാലത്തിനുശേഷം അമേരിക്കയിൽ പ്രത്യക്ഷപ്പെടുകയും ചെയ്തു. കാലാന്തരത്തിൽ അമേരിക്കയിലും അതു അപ്രത്യക്ഷമായി. 1989-ൽ കൂടിയ അമേരിക്കൻ പള്ളിപ്രതിപുരുഷയോഗത്തിൽ സമർപ്പിക്കപ്പെട്ട, മുൻ അദ്ധ്യായത്തിൽ ചേർത്തിരുന്ന, പ്രമേയം ഗൗരവമായി കണക്കിലെടുത്ത് ഭദ്രാസന മെത്രാപ്പോലീത്താ പി. സി. വറുഗീസച്ചന്റെ സേവനം മതിയാക്കി എന്നു കരുതാം.

എന്നാൽ ഇദ്ദേഹം ദേവലോകത്തും, അമേരിക്കയിലുമായി പിന്നീടുള്ള കുറെ കാലങ്ങൾ കഴിച്ചു. കാലാന്തരത്തിൽ അദ്ദേഹം സഭയ്ക്കും സഭാപിതാക്കന്മാർക്കുമെതിരെ പ്രസ്താവനകൾ പ്രസിദ്ധപ്പെടുത്തുകയും,

അക്ഷേപങ്ങൾ ചൊരിയുകയും ചെയ്തപ്പോൾ, അദ്ദേഹത്തെ ആരംഭകാലത്തു സ്നേഹിച്ചിരുന്ന ഒരു പിതാവു തന്നെ സഭയിൽ നിന്നും സസ്പെണ്ടു ചെയ്തു കല്പന അയച്ചു. 2006 ഏപ്രിൽ 26-ാം തീയതി കാതോലിക്കേറ്റ് അരമനയിൽ നിന്നും പുറപ്പെടുവിച്ച 114/2006 കല്പനയിൽ കൂടി അദ്ദേഹത്തെ സഭാപ്രവർത്തനങ്ങളിൽ നിന്നും, വൈദിക ശുശ്രൂഷകളിൽ നിന്നും വിലക്കിക്കൊണ്ട് സഭ മുഴുവനുമായി കല്പന അയച്ചു (Exh 50). അദ്ദേഹം തുമ്പമണ്ണിനടുത്ത് നരിയാപുരം എന്ന സ്ഥലത്ത് (അദ്ദേഹത്തിന്റെ ജന്മസ്ഥലം) "യൗനാൻ സദനം" എന്ന പേരിൽ ഒരു സ്ഥാപനം ഉണ്ടാക്കിയെന്നും, വൃദ്ധവൈദികരെ ഉദ്ദേശിച്ചായിരുന്നു അത് ഉണ്ടാക്കിയതെന്നും മറ്റും ആദ്യകാലങ്ങളിൽ കേട്ടിരുന്നു. അതിന്റെ സ്ഥിതി എന്തായി എന്ന് അറിഞ്ഞുകൂടാ. സഭാപിതാക്കന്മാരോടു തെറ്റി അധികം താമസിയാതെ അദ്ദേഹം രോഗിയായിത്തീർന്നുവെന്നും, ഏതാനും മാസങ്ങൾക്കുശേഷം ദിവംഗതനായി എന്നു കേൾക്കുന്നതിനിടയായി. അദ്ദേഹത്തിന്റെ ആത്മാവിനും ദൈവം ശാന്തിയും, സമാധാനവും കൊടുക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

അമേരിക്കൻ ഭദ്രാസനത്തിന്റെ പതനത്തിന് അനേകരും പൂർണ്ണമായും പി. സി. വറുഗീസച്ചനെ മാത്രം കുറ്റം പറയുന്നതായി കേട്ടിട്ടുണ്ട്. എന്നാൽ എനിക്ക് അതു പൂർണ്ണമായി അംഗീകരിക്കുവാൻ കഴിയുന്നില്ല. സത്യങ്ങൾ മൂടിവയ്ക്കുകയും, അസത്യങ്ങൾ പ്രചരിപ്പിക്കയും ചെയ്യുവാൻ വിരുതുള്ള ഒരു ഭരണചക്രമായി മെത്രാസന ഭരണസമിതി രൂപാന്തരപ്പെടുവാൻ കാരണം പി. സി. വറുഗീസച്ചൻ മാത്രമായിരുന്നോ? ഭദ്രാസന സംവിധാനത്തോട് ഒട്ടിനിന്നാൽ സ്വാർത്ഥതാല്പര്യസംരക്ഷണവും, അർത്ഥമില്ലാത്ത പദവികളും ലഭിക്കും എന്നു കരുതിയ ചില ചെറിയ മനുഷ്യരും, ഇങ്ങനെയുള്ളവരെ ചേർത്തു നിർത്തിയാൽ തങ്ങളുടെ ഇംഗിതങ്ങൾ സാധിച്ചെടുക്കാം എന്നു കരുതിയ നേതൃത്വവും, ഇവയെയെല്ലാം കണ്ടിട്ടും കണ്ടില്ല എന്നു നടിച്ച സഭയിലെ ചുമതലക്കാരും ഈ പതനത്തിനു കാരണക്കാരാണ് എന്നാണ് എന്റെ ഉറച്ച വിശ്വാസം. 1979 മുതൽ 1992 വരെ നിലവിലിരുന്ന ഡയോസിഷൻ കൗൺസിൽ മെമ്പേഴ്സിനും, സെക്രട്ടറിമാർക്കും, ട്രസ്റ്റിമാർക്കും, ഡയോസിഷൻ അസംബ്ലികളിൽ വന്നു കൂടിയിരുന്ന പട്ടക്കാർക്കും പള്ളിപ്രതിനിധികൾക്കും ഇതിൽ കാര്യമായ പങ്കുണ്ട് എന്നു ഞാൻ വിശ്വസിക്കുന്നു. കാലാകാലങ്ങളിൽ ഭരണസംവിധാനത്തിൽ വന്നവർ അവരവർക്കുള്ള അവകാശങ്ങൾ വിനിയോഗിച്ചിരുന്നെങ്കിൽ ഭരണസംവിധാനം വേണ്ടവണ്ണം തന്നെ മുന്നോട്ടു പോകുമായിരുന്നു. ഒരു ഭദ്രാസനാധിപൻ വ്യക്തിതാല്പര്യത്തിന് പ്രാധാന്യം നൽകുകയും ഭരണപരമായ തീരുമാനങ്ങൾ അതിനനുസരിച്ച് രൂപപ്പെടുവാൻ തക്കവണ്ണം ഉത്സാഹിക്കുകയും ചെയ്യുന്നുവെന്നു കണ്ടാൽ താഴ്മ

യോടെ അദ്ദേഹത്തിന്റെ അഭിപ്രായത്തെ തിരസ്ക്കരിക്കുവാനും, സഭയുടെയും ജനങ്ങളുടെയും നന്മയ്ക്കു മുഖാന്തിരമായിത്തീരുവാൻ തക്കവണ്ണം അതിനെ പുനർചിന്തനം ചെയ്യുവാനും കൗൺസിലുകൾക്കും, കമ്മിറ്റികൾക്കും അധികാരവും, അവകാശവും ഉണ്ടായിരിക്കണമെന്നുമാണ് എന്റെ അഭിപ്രായം. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസും, മലങ്കര മെത്രാപ്പോലീത്തായും ഒരു ഭദ്രാസനത്തിലേക്ക് കല്പിച്ച് ആക്കിയിരിക്കുന്ന മെത്രാപ്പോലീത്താ എന്തു പറഞ്ഞാലും, എന്തു ചെയ്താലും അതിനെ ശിരസ്സാ വഹിക്ക മാത്രമാണ് ഭരണപരമായ ചുമതലകളുള്ള കൗൺസിലുകളുടെയും, കമ്മിറ്റികളുടെയും ചുമതലയെന്നു ചിന്തിക്കുന്ന ധാരാളമാളുകൾ നമ്മുടെ സഭയിൽ ഉണ്ട്. ഈ ചിന്താഗതി മലങ്കരസഭയുടെ ഭരണഘടനയുടെ അന്തഃസത്തയ്ക്കു അനുയോജ്യമല്ല. അമേരിക്കൻ ഭദ്രാസനത്തിന്റെ ആരംഭകാലത്ത് ഈ ചിന്താഗതിക്ക് ഇവിടെ പ്രാബല്യം ഉണ്ടായിരുന്നു. ഈ കാലത്ത് ആരുംതന്നെ, അധികാരമുണ്ട് എന്ന ചിന്തയിൽ, തന്റെ അഭിപ്രായങ്ങൾ അടിച്ചേല്പിക്കാറില്ല: ചിലപ്പോൾ വേറെ വഴി കണ്ടുപിടിച്ചേക്കാം.

1990–നോട് അടുക്കുംതോറും അമേരിക്കൻ ഭദ്രാസനത്തിന്റെ സ്ഥിതി കൂടുതൽ വഷളായിക്കൊണ്ടിരുന്നു. ഇടവകകളിൽ പലതിലും അസ്സമാധാനം കൊടികുത്തി വാഴുവാൻ തുടങ്ങി. 1981 സെപ്റ്റംബർ 12–ാം തീയതി സന്ധ്യാ നമസ്കാരത്തിനു ശേഷം ബ്രോങ്ക്സ് സെന്റ്മേരീസ് പള്ളിയിൽ വച്ചു കൂടിയ ക്ലേർജി ഫെലോഷിപ്പ് എന്ന വൈദിക സംഘടന, അതിന്റെ ഉദ്ദേശ്യങ്ങളിൽ നിന്നും വളരെ അകലെ എത്തിക്കഴിഞ്ഞിരുന്നു. അതിന്റെ നേതൃത്വം “കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല്” എന്നു വിശ്വസിക്കുന്ന ഒരു കൂട്ടം ആളുകളുടെ കയ്യിലായി. മെത്രാപ്പോലീത്തായുടെ പ്രവർത്തനങ്ങളെ സമാധാനമാർഗ്ഗങ്ങളിൽ കൂടി നേരിട്ടുകൊണ്ടിരുന്ന ഒരു നേതൃത്വം ഈ സംഘടനയ്ക്ക് ഒരു കാലത്ത് ഉണ്ടായിരുന്നു. ഫിലാഡൽഫിയാ സെന്റ് തോമസ് ചർച്ചിലെ കേസ്സു വിധിയ്ക്കുശേഷം അതിൽ പങ്കാളികളായവർ കേസ്സിൽ തോറ്റ വൈരാഗ്യത്തിൽ ഊന്നി എതിർകക്ഷിയെ എങ്ങനെ മുട്ടുകുത്തിക്കാൻ കഴിയും എന്നു ചിന്തിച്ചപ്പോൾ, മറുവശവും ആ തത്വസംഹിത തന്നെ സ്വീകരിച്ചു പ്രവർത്തിപ്പാൻ തുടങ്ങി. ഇതു ഭദ്രാസനത്തിൽ കൂടുതൽ നാശത്തിന് കാരണമായി. ബ്രോങ്ക്സ് പള്ളിയിൽ ഉണ്ടായിരുന്ന ഏതാനും ചിലരും ഈ അഭിപ്രായങ്ങളോടു പരോക്ഷമായി താദാത്മ്യം പുലർത്തുന്നു എന്നു മനസ്സിലായപ്പോൾ ആ സംഘടനയിൽ നിന്നും ഞാൻ രാജി നല്കി പിൻവാങ്ങി. ക്ലേർജി ഫെലോഷിപ്പ് അതിന്റെ അടിസ്ഥാനതത്വങ്ങളിൽ നിന്നും മാറിയതിനാൽ അതു പിരിച്ചുവിടണമെന്ന് അതിന്റെ ഭാരവാഹികൾക്കു ഞാൻ എഴുതുകയും ചെയ്തു. കാലക്രമേണ ആ പ്രസ്ഥാനം ഇല്ലാതെയായി.

## പ്രയോജനരഹിതമായ "കമ്മീഷനുകൾ"

അമേരിക്കൻ ഭദ്രാസനത്തിലെ പ്രശ്നങ്ങൾ പഠിച്ച് പരിഹാരം കണ്ടു പിടിക്കുവാൻ സഭ ആത്മാർത്ഥമായി ആഗ്രഹിച്ചുവോ എന്ന ചോദ്യത്തിന് ഞാനായിട്ട് ഉത്തരം പറയുന്നില്ല. എന്നാൽ "കമ്മീഷൻ" എന്ന പേരിൽ ചില പിതാക്കന്മാരും, വൈദികരും മറ്റും വന്നിരുന്നു. കുന്നുകൂടിക്കൊണ്ടിരുന്ന അമേരിക്കൻ പ്രശ്നങ്ങളുടെ ഒരു മുറിയോ, വാലോ കമ്മീഷൻകാർ കണ്ടു എന്നു വന്നേക്കാം. എല്ലാം പഠിച്ചു എന്ന ചിന്തയിൽ റിപ്പോർട്ടുകളും സമർപ്പിക്കും. ആരുടെ കൂടെ താമസിക്കുന്നുവോ, അവരുടെയും അവർക്കു പ്രിയപ്പെട്ട വൈദികരുടെയും അഭിപ്രായങ്ങൾ പകർത്തിയാണ് റിപ്പോർട്ടുകൾ പോയത്. ഒരു കമ്മീഷൻ റിപ്പോർട്ടു പ്രയോജനകരമല്ല എന്നു കാണുമ്പോൾ മറ്റൊരു കമ്മീഷൻ വരുന്നു. ഇതുകൊണ്ടെല്ലാം കൂടുതൽ സമയം നഷ്ടപ്പെട്ടു എന്നല്ലാതെ യാതൊരു പ്രയോജനവുമുണ്ടായില്ല. ചിലരാകട്ടെ, പരസ്യമായിത്തന്നെ പക്ഷാഭേദം കാണിച്ചുകൊണ്ടുമാണ് രംഗപ്രവേശം ചെയ്തത്.

## അമേരിക്കൻ പ്രശ്നത്തിന്റെ തീവ്രത മനസ്സിലാക്കിയ ഒരു പിതാവ്

അമേരിക്കൻ പ്രശ്നാരംഭത്തിൽ അതിനെ കാര്യമായി കണക്കാക്കിയില്ലെങ്കിലും ദിവസങ്ങൾ കഴിയുന്തോറും അതിന്റെ തീവ്രത കണ്ടു വ്യാകുലപ്പെടുകയും, സഭയ്ക്കുള്ളിൽത്തന്നെ ഈ ഭദ്രാസനത്തെ നിറുത്തുകയും, അതിനു വേണ്ടതു താൻ തന്നെ ചെയ്യണമെന്ന് നിശ്ചയിച്ച് ഉറയ്ക്കുകയും ചെയ്ത ഒരു പിതാവായിരുന്നു മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി (കുറെയൊക്കെ കാര്യങ്ങൾ പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും മനസ്സിലാക്കിയിരുന്നു). പെട്ടെന്നുണ്ടായ ഒരു സ്ട്രോക്കിൽ സംസാരശേഷി നഷ്ടപ്പെട്ടുപോയത് തിരുമേനിയെ വളരെ ദുഃഖിപ്പിച്ചിരുന്നു. എല്ലാം കേൾക്കാം; ചിന്താശക്തിയും നല്ലതായിത്തന്നെ ഉണ്ടായിരുന്നു. എങ്കിലും വളരെ ഉത്തരവാദപ്പെട്ട മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തു തുടരുകയും താമസിയാതെ തന്റെ പിൻഗാമിയായി തെരഞ്ഞെടുക്കപ്പെട്ട മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ 1991 ഏപ്രിൽ 27-ാം തീയതി മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും, ഏപ്രിൽ 29-ന് പൗരസ്ത്യ കാതോലിക്കാ സ്ഥാനവും ഏറ്റെടുക്കുകയും ചെയ്തു. മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി കാതോലിക്കായായി 15 വർഷം സഭയെ നയിച്ചു. സ്ഥാനം ഒഴിഞ്ഞു കഴിഞ്ഞ് ഏതാനും നാൾ കൂടി അദ്ദേഹം ജീവിച്ചു. 1996 നവം 8-ാം തീയതി രാവിലെ 7.30-ന് പിതാക്കന്മാരുടെ സംഘത്തോടു ചേർന്നു. ദേവലോകം അരമനയിൽ വി. മാർത്തോമ്മാശ്ലീഹായുടേയും, മുൻഗാമികളായിരുന്ന ശ്രേഷ്ഠ പിതാക്കന്മാ

രുടെയും തിരുശേഷിപ്പുകളോടു ചേർത്ത് പ്രത്യേക കല്ലറയിൽ അടക്കം ചെയ്തു.

ഈ പിതാവിന്റെ ഭരണകാലത്ത് കേരളത്തിനു വെളിയിൽ സഭയ്ക്കു വളരെ വളർച്ചയുണ്ടായി. സഭയിലെ ശുശ്രൂഷാക്രമങ്ങൾക്കു നല്ല ക്രമീകരണമുണ്ടാക്കുകയും, പരിഷ്ക്കരിക്കപ്പെടുകയും, പുസ്തകങ്ങൾ ലഭ്യമാക്കുവാൻ തക്കവണ്ണമുള്ള ക്രമീകരണങ്ങൾ ചെയ്യുകയും ചെയ്തു. 1958-ൽ സുപ്രീംകോടതി വിധി മൂലമുണ്ടായ സമാധാനം ഭഞ്ജിക്കപ്പെടുവാൻ തക്കവണ്ണമുള്ള പ്രവർത്തനങ്ങൾ പാത്രിയർക്കീസ് ഭാഗത്തു നിന്നുമുണ്ടാവുകയും തദ്വാരാ കൂടുതൽ മനോഭാരമുണ്ടാവുകയും ചെയ്തുവെങ്കിലും ധീരമായിത്തന്നെ ചെറുത്തുനിൽക്കുകയും ചെയ്തു. സഭയുടേതായ ഏതു സ്വത്തും പള്ളികൾ ഉൾപ്പെടെ, പൂർണ്ണമായും മലങ്കരമെത്രാപ്പോലീത്തായുടെ അധികാരത്തിൻകീഴിൽ ആയിരിക്കണമെന്നു വിശ്വസിച്ച ഒരാളായിരുന്നു ഈ പിതാവ്. 1980-ൽ പ. സുന്നഹദോസ് പാസ്സാക്കിയ അമേരിക്കൻ ഭദ്രാസന രജിസ്ട്രേഷൻ ഭദ്രാസനത്തിൽ നിന്നും ഇടവകകൾക്കു നൽകാതിരുന്നതിന്റെ ഫലമായി ഉടലെടുത്ത സംഘർഷം കുറയ്ക്കുവാനായി 1982-ൽ സ്വന്തം കയ്യൊപ്പും, മുദ്രയും വച്ച് ഇടവകകൾക്കു അയച്ച രജിസ്ട്രേഷൻ ഇതിനു ഉദാഹരണം. മലങ്കരമെത്രാപ്പോലീത്തായുടെ അധികാരം ഭദ്രാസനത്തിന്മേൽ ഉറപ്പിച്ച് യാതൊരു കാരണവശാലും വിട്ടുപോകാൻ ഇടയില്ലാത്തവിധം അമേരിക്കൻ ഭദ്രാസനങ്ങൾ എന്നും സഭയുടെ ഭാഗമായിത്തന്നെ നിലകൊള്ളും എന്ന് ഉറപ്പു വരുത്തി. അമേരിക്കൻ ഭദ്രാസനങ്ങളെ സംബന്ധിച്ച് ഇതു അതിപ്രധാനമായ ഒരു വസ്തുതയത്രേ.

## പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായും, അമേരിക്കൻ ഭദ്രാസനവും

അമേരിക്കൻ ഭദ്രാസന പ്രശ്നങ്ങൾ മൂർദ്ധന്യാവസ്ഥയിൽ ഇരിക്കുന്ന സമയത്താണ് പ. മാത്യൂസ് ദ്വിതീയൻ ബാവാ സ്ഥാനമേറ്റത്. അദ്ദേഹത്തിന് ഇവിടുത്തെ പ്രശ്നത്തെക്കുറിച്ച് അറിയാമായിരുന്നു എന്നുള്ളത് വളരെ വ്യക്തമാണ്. ബ്രോങ്ക്സ് പള്ളി കൂദാശ നിർവഹിച്ചതും, തുടർന്നുള്ള വസ്തുതകളും അദ്ദേഹം അറിഞ്ഞിരുന്നു. എങ്ങിനെയെങ്കിലും ഇവിടത്തെ പ്രശ്നങ്ങൾക്കു പരിഹാരമുണ്ടാക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നു. എങ്കിലും പ്രശ്നങ്ങളുടെ കാതലായ കാര്യങ്ങളിലേക്കു പ്രവേശിക്കുമ്പോൾ 'ആരേയും നോവിക്കരുത്' എന്ന മട്ടിൽ പെരുമാറുന്നതിന് അദ്ദേഹം തുനിയുമായിരുന്നു. അതുകൊണ്ട് ഒരു വിധത്തിൽ പറഞ്ഞാൽ ഒന്നും തന്നെ നടന്നതുമില്ല.

1990 ഫെബ്രുവരി 27-ാം തീയതി കൂടിയ പ. എപ്പിസ്കോപ്പൽ സുന്ന

ഹദോസ് ശക്തമായ ചില തീരുമാനങ്ങൾ അമേരിക്കൻ ഭദ്രാസനം സംബന്ധിച്ച് എടുത്തതായിരിക്കാം രാജി വയ്ക്കലിലേക്ക് അഭി. മക്കാറിയോസ് തിരുമേനിയെ കൊണ്ടെത്തിച്ചത് എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. 1982-ൽ ഇടവകകൾക്കു പ. ബാവാ തിരുമേനിയുടെ കയ്യൊപ്പും, മുദ്രയും വച്ച് നൽകപ്പെട്ട രജിസ്ട്രേഷനെക്കുറിച്ചോ, പള്ളികൾ വാങ്ങിയവരോ, നിർമ്മിച്ചവരോ എഴുതിയ ആധാരത്തിൽ മലങ്കര മെത്രാപ്പോലീത്തായുടെ അധികാര അവകാശങ്ങൾ ഉൾക്കൊള്ളിച്ചിട്ടുണ്ടോ എന്നതിനെക്കുറിച്ചോ, സഭയുടെ കേന്ദ്രത്തിൽ ശരിയായ അറിവില്ലായിരുന്നു (ഇന്നും അതുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു!!). അതുകൊണ്ട് ഇങ്ങനെയുള്ള ഇടവക രജിസ്ട്രേഷന്റെയും, പ്രമാണങ്ങളുടെയും അറ്റസ്റ്റഡ് കോപ്പീസ് കേന്ദ്രത്തിലേക്ക് ഉടൻതന്നെ അയച്ചുകൊടുക്കണമെന്നുള്ള തീരുമാനം ഈ സുന്നഹദോസിൽ എടുത്തിരുന്നു. ഈ തീരുമാനങ്ങളുടെ പൂർണ്ണരൂപം അനുബന്ധത്തിൽ ചേർക്കുന്നതുകൊണ്ട് (Exh. 51) അതിനെക്കുറിച്ച് വിവരിക്കുന്നില്ല. ഈ വിധമുള്ള റിക്കാർഡുകൾ സഭയെ ഏല്പിക്കാനുള്ള ഉത്തരവാദിത്തം മെത്രാപ്പോലീത്തായിൽ ഭരമേല്പിക്കയും ചെയ്തിരുന്നു.

1991 ജൂലൈ മാസത്തിൽ കൂടിയ പ. സുന്നഹദോസിൽ അഭി. മക്കാറിയോസ് തിരുമേനി തന്റെ രാജി സമർപ്പിച്ചു. ഞാൻ നാട്ടിൽ ഉണ്ടായിരുന്ന സമയമാണ്. ആ ദിവസം ഉച്ചയ്ക്ക് പ. ബാവാ തിരുമേനിയെ കാണുവാനുള്ള അനുവാദം തന്നിരുന്നതുകൊണ്ട് ഞാൻ ഉച്ചയോടെ പഴയസെമിനാരിയിൽ എത്തി. സോഫിയാ സെന്ററിൽ വച്ചായിരുന്നു പ. സുന്നഹദോസ് നടന്നത്. ഉച്ചഭക്ഷണത്തിനുവേണ്ടി പ. സുന്നഹദോസ് പിരിഞ്ഞപ്പോൾ 'മക്കാറിയോസ് തിരുമേനി ഭദ്രാസന ഭരണത്തിൽ നിന്നും ഒഴിഞ്ഞുവെന്നും, രാജി വച്ചു' എന്നും മറ്റുമുള്ള ശബ്ദങ്ങൾ കേൾക്കുവാൻ തുടങ്ങി.

ഉച്ചഭക്ഷണത്തിനുശേഷം ബാവാതിരുമേനിയെ കാണുവാനായി ചെന്നപ്പോൾ അദ്ദേഹം വളരെ വ്യസനത്തിൽ ഇരിക്കുന്നതായി കണ്ടു. അദ്ദേഹം പറഞ്ഞു: "അച്ചാ! നിങ്ങളുടെ മെത്രാച്ചൻ ഭദ്രാസനഭരണത്തിൽ നിന്നും രാജി വച്ചിരിക്കുന്നു. ഞാൻ കഴിവതും പറഞ്ഞു നോക്കി. അങ്ങനെ ചെയ്യരുതെന്ന്. എന്നാൽ അദ്ദേഹം അതു അനുസരിക്കാതെ രാജിക്കത്ത് എന്റെ കയ്യിൽ തന്നിട്ട് ഇങ്ങനെ പറഞ്ഞു. Now my problem is over; your problem started. ഞാൻ എന്താണ് ചെയ്യേണ്ടത് എന്ന് എനിക്ക് അറിഞ്ഞുകൂടാ."

ഈ രാജിക്കത്തിനെക്കുറിച്ച് പല വിധത്തിലുള്ള അഭിപ്രായങ്ങൾ കേട്ടിട്ടുണ്ട്. ഇതു പ്രമാണിച്ച് ഒന്നിലധികം കല്പനകൾ പ. ബാവാ തിരുമേനി പുറപ്പെടുവിച്ചിട്ടുള്ളതിൽ 1991 സെപ്റ്റംബർ 27-ാം തീയതി എഴുതിയ

"To all the parishes in the North America" (No. 162/91) എന്ന കല്പനയിൽ 2-ാം പാരഗ്രാഫിലെ ഏതാനും വാചകങ്ങൾ ഉദ്ധരിക്കട്ടെ:

"During the meeting of the Holy Episcopal Synod in July 1991, His Grace Dr. Thomas Mar Makarius requested, of his own free will, to be relieved of his administration duties in the north American Diocese. The synod recognises the fact and was grateful for it, that His Grace has done so out of good will, inorder to pave the way for the integration of all parishes in North America in to a single North American Diocese directly administered for the present, by the catholica-cum-Malankara Metropolitian taken over the direct administration of the North America Diocese, as provided in article 95 of the constitution of the Malankara Orthodox Syrian Church (exh. 52).

മൂന്നാം പാരഗ്രാഫിലെ ഒന്നാം വാചകം:

"His Grace Dr. Thomas Mar Makarius is no longer the Metropolitan of the North American Diocese. But he continues to be revered Bishop of the Church, living in North America, who has served this church for long time."

നാലാം പാരഗ്രാഫിൽ നിന്നും:

"He will not therefore convoke any official meetings of any of the statutory bodies or spiritual organisation or parishes of the diocese. ..."

മൂന്നു കാര്യങ്ങൾ ഇവിടെ എടുത്തു പറയുന്നു.

(1) Dr. Thomas Mar Makarius requested, of his own free-will to be relieved of his administrative duties in the N.A. diocese.

(2) His Grace Dr. Thomas Mar Makarius is no longer the Metropoliran of the North American Diocese; but he continues to be a revered Bishop of the Church.

(3) He will not therefore convoke or convene any official meeting.

ഈ കല്പനയുടെ പൂർണ്ണരൂപം അനുബന്ധത്തിൽ ചേർത്തിരിക്കുന്നു; കൂടുതൽ വിശദീകരിക്കുന്നില്ല.

ഭദ്രാസനത്തിലെ ഭരണപരമായ കാര്യങ്ങളിൽ നിന്നും ഒഴിവാക്കുക എന്നു പറഞ്ഞാൽ ഭരണപരമായ തന്റെ അധികാരം (മെത്രാപ്പോലീത്താമാർക്ക് ലഭിക്കുന്ന സ്ഥാത്തിക്കോൻ അനുസരിച്ചുള്ള ഭരണപരമായ അധികാരം) തന്നിൽ നിന്നും നീക്കം ചെയ്യുക എന്നാണ്. രണ്ടാമതായി പറയുന്നത്, ഈ കാരണത്താൽ ഡോ. തോമസ് മാർ മക്കാറിയോസ് അമേരിക്കൻ ഡയോസിഷൻ മെത്രാപ്പോലീത്താ അല്ലാതെയായിത്തീർന്നിരിക്കുന്നു. ആയതിനാൽ ഔദ്യോഗികമായ മീറ്റിംഗുകൾ കൂടുന്നതിന് ഇനിമേലിൽ അദ്ദേഹത്തിന് അധികാരമുണ്ടായിരിക്കയില്ല.

ഒരു സംഭവം ഓർക്കുന്നു. 1966-ൽ കോട്ടയം പഴയസെമിനാരിയിൽ ഞാൻ പഠിക്കുമ്പോൾ അന്നു പ്രിൻസിപ്പലായിരുന്ന അഭി. തെയോഫിലോസ് തിരുമേനി (അന്നു റമ്പാൻ) ക്ലാസ്സിൽ ഒരു സംഭവം വിവരിച്ചു. മിഡിൽ ഈസ്റ്റിൽ (പേർഷ്യൻ ഗൾഫ്) അന്ന് ഒന്നോ രണ്ടോ പള്ളികളേ നമുക്കുള്ളു. അതിൽ പ്രധാന പള്ളിയിൽ എന്നും പ്രശ്നങ്ങളാണ്. അമേരിക്കയിലെ പോലെതന്നെ പുതുതായി ചെന്നു ചേർന്ന ചെറുപ്പക്കാരായിരിക്കാം ഇടവകക്കാർ. ഏതു പട്ടക്കാരൻ ചെന്നാലും അവർ കരുത്തു കാണിക്കും. സഭയ്ക്കു തന്നെ ഇതൊരു ബുദ്ധിമുട്ടായിത്തീർന്നു. പ്രശ്നപരിഹാരത്തിന് ഒരു ഏകാംഗ കമ്മീഷനായി സഭ അഭിവന്ദ്യ കെ. ഫിലിപ്പോസ് അച്ചനെ അയച്ചു. ഇടവകയോഗം വിളിച്ചുകൂട്ടി; വികാരി അച്ചന്റെ ഭാഗം പറയുവാൻ അവസരം വന്നു. പല കാര്യങ്ങൾ പറഞ്ഞ കൂട്ടത്തിൽ അദ്ദേഹം പറഞ്ഞു: "അച്ചാ! എനിക്ക് ഇവിടുത്തെ അഡ്മിനിസ്ട്രേഷൻ കാര്യങ്ങൾ നടത്താൻ പ്രയാസമാണ്. ഞാൻ ആത്മീയ ശുശ്രൂഷകൾ നടത്തിക്കൊള്ളാം." തിരുമേനി അച്ചനോട് പറഞ്ഞ ഉത്തരം ക്ലാസ്സിൽ വിശദീകരിച്ചതിൽ മനസ്സിൽ തങ്ങിനിൽക്കുന്നത് ഇപ്രകാരമാണ്:

"വൈദികരാണെങ്കിലും മേല്പട്ടസ്ഥാനികളാണെങ്കിലും അവരുടെ ചുമതലകളെ ആത്മീയമെന്നും, ലൗകികമെന്നും വേർതിരിക്കാൻ സാദ്ധ്യമല്ല. ഈ രണ്ടു ഘടകങ്ങളും സമഞ്ജസമായി ഒന്നുചേർന്നതാണ് ഈ സ്ഥാനികളുടെ ഉത്തരവാദിത്തം. വൈദികരും, മേല്പട്ടസ്ഥാനികളും ഇടയന്മാരാണ്. ഇടയന്റെ കൈയിൽ 'വടിയും കോലും' ഏല്പിച്ചിരിക്കുന്നു. വടി 'നിയന്ത്രിപ്പാനുള്ളതും' കോൽ 'സഹായിപ്പാനു'ള്ളതുമാണ്. ഇതു രണ്ടും ഒരു ഇടയന്റെ ചുമതലയാണ്. മെത്രാപ്പോലീത്താമാരുടെ ഭരണാധികാരം എന്നു പറഞ്ഞാൽ ആളുകളുടെ മേലുള്ള ദൈവികമായ നിയന്ത്രണമാണ്. ആത്മീയ ചുമതലകൾ ദൈവത്തിങ്കലേക്ക് തന്റെ ആടുകളെ നയിക്കുന്നതിനുള്ളതാണ്. ഇങ്ങനെ വളരെ കാര്യങ്ങൾ അദ്ദേഹം അന്നു പറഞ്ഞതായി ഓർക്കുന്നു. ചുരുക്കത്തിൽ അച്ചനെ മനസ്സിലാക്കിയത് ഇടവക വികാരിയായി തുടരണമെങ്കിൽ ആത്മീയ ലൗകിക സംഗതികളിൽ ഒന്നുപോലെ ഇടപെട്ട് കാര്യങ്ങൾ നടത്തിപ്പോകണമെന്നാണ്. വികാരിത്തമില്ലാത്ത പട്ടക്കാരന് ഇടവകയുടെമേൽ അധികാരമില്ല. എന്നാൽ അദ്ദേഹം പൂർണ്ണമായും വൈദികത്തം ഉള്ള ആളുമാണ്. അദ്ദേഹത്തിന്റെ വൈദികത്തത്തിന് ഒരു കുറവും ഉണ്ടാകുന്നില്ല.

അഭി. മക്കാറിയോസ് തിരുമേനി പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന് നൽകിയ എഴുത്തിൽ "Relieve from administrative duties" എന്നെഴുതിയിരുന്നു; ഭരണപരമായ തന്റെ ചുതലകളിൽ നിന്നും അദ്ദേഹത്തെ വിടുത്തർണമെന്നർത്ഥം. അതിന്റെ അർത്ഥം അമേരിക്കൻ ഭദ്രാസനത്തിന്മേൽ സ്താത്തിക്കോൻ അനുസരിച്ച് അദ്ദേഹത്തിന് ലഭിച്ച അധികാരം അദ്ദേഹം തന്നെ ഉപേക്ഷിക്കുവാൻ (സ്വമനസ്സാ) ആഗ്രഹിക്കുന്നു. അതിന് എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരണം നൽകണമെന്നുമാണ്.

ഏകകണ്ഠമായി അദ്ദേഹത്തിന്റെ താല്പര്യം സുന്നഹദോസ് അംഗീകരിച്ചു എന്നു മനസ്സിലാക്കുന്നു. അങ്ങനെ അമേരിക്കൻ ഭദ്രാസനത്തിന്മേലുണ്ടായിരുന്ന നിയമപരമായ ഭരണ അധികാരത്തിൽ നിന്നും അദ്ദേഹത്തെ വിടർത്തി.

അതുകൊണ്ടാണ് 162/91-ാം നമ്പർ കല്പനയിൽ

"His Grace Dr. Thomas Mar Makarios is no longer the Metropolitan of the North American Diocese; but he continues to be a revered Bishop of our Church" എന്ന് എഴുതിയത്.

എന്നാൽ ഇതു മൂലം ഒരു വലിയ കോലാഹലം അമേരിക്കൻ ഭദ്രാസനത്തിൽ ഉണ്ടായി. തിരുമേനി റിസൈൻ ചെയ്തില്ല; "relieve me from administrative duties" എന്നു മാത്രമേ അദ്ദേഹം എഴുതിക്കൊടുത്തുള്ളു എന്ന് ഒരു കൂട്ടർ വാദിച്ചു. വളരെ വികലമായ രീതിയിൽ അവർ അതിന്റെ വ്യാഖ്യാനവും നടത്തി.

അതിബുദ്ധിമാനായിരുന്ന അഭി. മക്കാറിയോസ് തിരുമേനി തന്റെ ഭാവിക്കു ദോഷം വരുന്ന ഒരു കാര്യം അറിഞ്ഞുകൊണ്ട് ചെയ്യുമെന്നു അദ്ദേഹത്തെ അറിയാവുന്ന ആരും തന്നെ ചിന്തിക്കുമെന്നു തോന്നുന്നില്ല. ഈ രാജിക്കുള്ള കാരണങ്ങളെക്കുറിച്ച് ചിന്തിക്കുമ്പോൾ മുൻ പേജുകളിൽ പറഞ്ഞതുപോലെ പ്രധാന കാരണമായി കാണുന്നത് 1990 ഫെബ്രുവരി മാസം 27-ാം തീയതി കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ തീരുമാനങ്ങളാണ്. അതിൽ അമേരിക്കൻ ഭദ്രാസനാധിപനോട് ആവശ്യപ്പെട്ടിരുന്ന കാര്യങ്ങൾ ചെയ്യുവാൻ മനസ്സില്ലാതിരുന്നതു കൊണ്ടോ എന്തോ അദ്ദേഹം അതിൽനിന്നും പിൻതിരിഞ്ഞുവെന്നു മനസ്സിലാക്കുന്നു. 1991 ജൂലൈയിലെ സുന്നഹദോസിലാണ് അദ്ദേഹം രാജി സമർപ്പിച്ചത്.

രണ്ടാമതായി, തോന്നുന്നത് 12 വർഷത്തെ ഭരണം ഭദ്രാസനതലത്തിൽ വലിയ വിള്ളലുകൾ ഉണ്ടാകുവാൻ ഇടയായിത്തീർന്നുവെന്നുള്ളതാണ്. ഇടവകതലങ്ങളിൽ വലിയ വിമർശനങ്ങൾക്കു വഴികൾ ഉണ്ടാക്കി. ജനങ്ങളുടെ ഇടയിൽ വലിയ ഭിന്നതയുമുണ്ടായി. ഇത് അദ്ദേഹത്തെ അസ്വസ്ഥനാക്കിക്കണ്ടേക്കാം. ഉത്തരമില്ലാത്ത അനേക ചോദ്യങ്ങൾ അദ്ദേഹത്തിന്റെ നേരേ വന്നുകൊണ്ടിരുന്നു. കൂടെ നിന്നവർ എന്നു കരുതിയ പട്ടക്കാരിൽ പലരും നിർവ്വീര്യരായിത്തീർന്നു. ജനങ്ങളുടെ ഇടയിലും ഈ നിസ്സംഗത ഉടലെടുത്തു. അതു തിരുമേനിയെ നിരുത്സാഹപ്പെടുത്തിക്കണ്ടേക്കാം. മൂന്നാമതായി, ഈ പറഞ്ഞ കാര്യങ്ങളിൽ നിന്നും വിഭിന്നമായതും, കൂടുതൽ സാദ്ധ്യതയുള്ളതുമായ ഒരു വസ്തുത തിരുമേനിയെ ശരിയായി പഠിച്ച ചിലയാളുകൾ പറയുന്നുണ്ടായിരുന്നു. ഈ രാജി അദ്ദേഹത്തിന്റെ ശക്തമായ തിരിച്ചുവരവിനു കാരണമാകും എന്ന അദ്ദേഹ

ത്തിൻ്റെ കണക്കുകൂട്ടൽ. അതു പൂർണ്ണമായും പരാജയപ്പെട്ടുവെന്ന് പിന്നീടു നടന്ന സംഭവങ്ങളിൽ നിന്നും മനസ്സിലാക്കാം.

1992 നവംബർ 26-ാം തീയതി പഴയസെമിനാരി ഓഡിറ്റോറിയത്തിൽ കൂടിയ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയോഗത്തിൽ അഭി. മക്കാറിയോസ് തിരുമേനി ഈ വിഷയത്തെക്കുറിച്ച് ദീർഘമായി ഒരു പ്രസംഗം ചെയ്തു (exh. 56). ഈ പ്രസംഗത്തിൽ താൻ രാജി വച്ചില്ല എന്നും പൗലോസ് ഗ്രീഗോറിയോസ് എന്ന തൻ്റെ സഹോദരനാണ് ഇവയെല്ലാം എഴുതി ചേർത്തതെന്നും പ്രത്യക്ഷമായും, പരോക്ഷമായും തെളിയിക്കാൻ ശ്രമിച്ചപ്പോൾ, അദ്ദേഹം എഴുതികൊടുത്ത രാജിക്കത്ത് അവിടെ സെക്രട്ടറി വായിക്കയും, മക്കാറിയോസ് തിരുമേനി മിണ്ടടങ്ങുകയും ചെയ്തുവെന്ന് മനസ്സിലാക്കുന്നു. യാതൊരു കോളിളക്കവും ഇതു മൂലം മാനേജിംഗ് കമ്മിറ്റിയിൽ ഉണ്ടായതുമില്ല.

അദ്ദേഹത്തോടു ചേർന്നുനിന്ന അമേരിക്കൻ ഭദ്രാസനത്തിലെ ജനങ്ങൾ വളരെ ക്രൂദ്ധരായിരുന്നു. 1993 ഏപ്രിൽ 24-ാം തീയതി ക്യൂൻസിലുള്ള 'ഗുജറാത്തി സമാജം സെൻ്ററിൽ' കൂടിയ യോഗത്തിൽ അദ്ദേഹം ചെയ്ത പ്രസംഗം വളരെ കണക്കുകൂട്ടിയായിരുന്നു ചെയ്തത്. ഏതാനും വാചകങ്ങൾ ഉദ്ധരിക്കട്ടെ:

"നിങ്ങൾ പരിശുദ്ധ സഭ വിട്ടുപോകരുത്."

"എന്നാൽ, ഇടവക മെത്രാപ്പോലീത്തായേയും, സുന്നഹദോസിനെയും അനുസരിക്കരുത്; അതുപോലെ തന്നെ കാതോലിക്കായേയും."

"എന്നാൽ മലങ്കരസഭയുടെ ഭാഗമായി നാം നിലകൊള്ളും." (exh. 57).

അദ്ദേഹത്തിൻ്റെ അനുയായികളിൽ ധാരാളമാളുകൾ അന്ന് അവിടെ ഉണ്ടായിരുന്നു. എന്നാൽ നിരുത്തരവാദപരമായ ഈ പ്രസംഗം കൊണ്ടും കാര്യമായ പ്രയോജനമുണ്ടായില്ല; ഉണ്ടായില്ല എന്നു പറയുന്നില്ല. ഭദ്രാസനത്തിൽ കുറെക്കൂടി വൈഷമ്യങ്ങളും, ബർണബാസ് മെത്രാപ്പോലീത്തായ്ക്ക് കുറെക്കൂടി തലവേദനയും കൊടുക്കുവാൻ സഹായിച്ചു എന്നു മാത്രം.

## അമേരിക്കൻ ഭദ്രാസനത്തിന് ഒരു പുതിയ നേതൃത്വം

അമേരിക്കൻ ഭദ്രാസന ഭരണം ഭരണഘടനയുടെ 95-ാം വകുപ്പനുസരിച്ച് മലങ്കര മെത്രാപ്പോലീത്തായും, കാതോലിക്കായുമായ മോറാൻ മാർ ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ ഏറ്റെടുത്തു. ഇതു അറിയിച്ചുകൊണ്ട് 1991 ഡിസംബർ 7-ാം തീയതിയിലെ 91/91 കല്പന അമേരിക്കൻ ഇടവകകൾക്ക് അയച്ചു. 1992 ഫെബ്രുവരി 22-ാം തീയതിയിലെ

33/92 നമ്പർ കല്പനപ്രകാരം പ. ബാവായെ അമേരിക്കൻ ഭദ്രാസനഭരണകാര്യങ്ങളിൽ സഹായിപ്പാനായി ഇടുക്കി മെത്രാസന ഇടവകയുടെ മെത്രാപ്പോലീത്തായായിരുന്ന മാത്യൂസ് മാർ ബർണബാസ് തിരുമേനിയെ നിയമിക്കയും, 1992 മാർച്ച് 20-ാം തീയതി അദ്ദേഹം അമേരിക്കയിൽ എത്തിച്ചേരുകയും ചെയ്തു (exh. 33). ഏതാനും വൈദികരും, ചില അത്മായക്കാരും തിരുമേനിയെ സ്വീകരിപ്പാൻ എയർപോർട്ടിൽ എത്തിയിരുന്നു. ഭദ്രാസന ഭരണത്തിനു വന്നിരിക്കുന്ന മെത്രാപ്പോലീത്താ ഏതെങ്കിലും ഒരു ദേവാലയത്തിൽ കയറി ലുത്തിനിയാ നടത്തിയതിനുശേഷം മാത്രമേ താമസസ്ഥലത്തേക്കു പോകാവൂ എന്ന് അവിടെയുണ്ടായിരുന്നവരിൽ ഒരു സീനിയർ വൈദികൻ ആവശ്യപ്പെട്ടു (താമസസ്ഥലം എന്ന് ഒന്ന് ഉണ്ടായിരുന്നില്ല എന്നുള്ളത് പരമാർത്ഥം മാത്രം). എയർപോർട്ടിൽ ഉണ്ടായിരുന്ന വൈദികരിൽ പലരും ശുശ്രൂഷ നടത്തുന്ന പള്ളികൾ - സ്വന്തമല്ലെങ്കിലും - എയർപോർട്ടിനു അടുത്ത് ഉണ്ടായിരുന്നു. വൈദികരിൽ ആരും തന്നെ മെത്രാപ്പോലീത്തായെ തങ്ങളുടെ പള്ളിയിൽ പ്രവേശിപ്പിക്കുവാൻ സന്നദ്ധരായില്ല. എയർപോർട്ടിൽ മറ്റു മനുഷ്യരുടെ മദ്ധ്യത്തിൽ വൈദികരുടെ ഒരു "പ്രഹസനം" തന്നെ നടന്നുവെന്നും പറയാം. തിരുമേനി എവിടേക്കു പോകണമെന്ന് ആർക്കും അറിഞ്ഞുകൂടാ.

അതിന് ഏതാനും ദിവസങ്ങൾക്കു മുമ്പ് ഞാൻ നാട്ടിൽ ഉണ്ടായിരുന്നു. പ. ബാവാതിരുമേനി അഭി. ബർണബാസ് തിരുമേനിയുടെ താമസകാര്യങ്ങളെക്കുറിച്ചു സംസാരിച്ചു. എന്തെങ്കിലും ചെയ്യണമെന്ന് കല്പിച്ചിരുന്നു. തിരുമേനി വന്നപ്പോഴേക്കും ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയുടെ ഓഫീസിൽ അത്യാവശ്യമായ ഉപകരണങ്ങളോടു കൂടെ ഒരു ചെറിയ സൗകര്യം ഉണ്ടാക്കിയിരുന്നു. അറ്റാച്ചഡ് ബാത്ത്റൂം ഉണ്ടായിരുന്നത് സൗകര്യമായിരുന്നു. ഈ വിഷയം മറ്റാരോടും ഞാൻ പറഞ്ഞിരുന്നതുമില്ല.

എയർപോർട്ടിൽ കശപിശ വർദ്ധിച്ചപ്പോൾ, തിരുമേനിക്കു പ്രാർത്ഥിപ്പാൻ ബ്രോങ്ക്സ് പള്ളി തുറന്നുകൊടുക്കാൻ തയ്യാറാണെന്നും താല്പര്യമുള്ളവർക്കു വരാമെന്നും പറഞ്ഞതനുസരിച്ച് എയർപോർട്ടിൽ നിന്നിരുന്നവരിൽ ചില വൈദികർ ഒഴികെ ഏറെ പേരും ബ്രോങ്ക്സ് പള്ളിയിലേക്കു തിരിച്ചു. ഈ സമയം കൊണ്ട് പള്ളിയുടെ സെക്രട്ടറിയെയും ട്രസ്റ്റിയെയും ഞാൻ വിവരം അറിയിക്കുകയും അവർ പള്ളിക്കു അടുത്തു താമസിക്കുന്നവരെ വിവരം അറിയിക്കയും, തിരുമേനി പള്ളിയിൽ എത്തിയപ്പോഴേക്കും, കുറെയധികം ഇടവകജനങ്ങൾ വന്നുചേരുകയും ചെയ്തു. ലുത്തിനിയാ കഴിഞ്ഞ് ലഘുഭക്ഷണം കഴിഞ്ഞ് ഞങ്ങൾ പള്ളിയിൽ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ എയർപോർട്ടിൽ ഉണ്ടായിരുന്ന ഒരു വൈദികൻ അവിടെ എത്തുകയും, ദേവലോകത്തു നിന്നും അദ്ദേഹത്തെ

വിളിച്ചിരുന്നുവെന്നും, തിരുമേനിക്ക് താമസസൗകര്യം ഒരുക്കണമെന്ന് അറിയിച്ചിരുന്നു എന്നും മറ്റുമുള്ള കാര്യങ്ങൾ പറയുകയും ചെയ്തു. തിരുമേനിയുടെ കൈവശം ഒരു സ്യൂട്ട്കേസ്സും, ഒരു ചെറിയ ബാഗും മാത്രമേ ഉണ്ടായിരുന്നുള്ളു. സ്യൂട്ട്കേസ്സും, അദ്ദേഹം കൊണ്ടുവന്ന മൂറോനും പള്ളിയിൽ വച്ചതിനുശേഷം വന്ന വൈദികനോടൊപ്പം അദ്ദേഹം പോയി. 2 ദിവസം കഴിഞ്ഞപ്പോൾ തൽക്കാലം വീടുകൾ മാറി താമസിക്കാമെന്നും, പെട്ടി കൊടുത്തയക്കണമെന്നും മൂറോൻ പള്ളിയിൽ സൂക്ഷിക്കണമെന്നും പറഞ്ഞതനുസരിച്ച് പ്രവർത്തിച്ചു. 20-ാം തീയതി എത്തിചേർന്ന തിരുമേനി 21-ാം തീയതി തന്നെ ഒരു സർക്കുലർ കല്പന ഇടവകകൾക്ക് എഴുതി. താൻ അമേരിക്കയിൽ വന്നുചേർന്നുവെന്നും, തന്റെ ദൗത്യം വിജയപ്രദമാക്കുവാൻ പ്രാർത്ഥിക്കണമെന്നും, ഇടവകകളിലെ മെമ്പർഷിപ്പ് ലിസ്റ്റ് അയയ്ക്കണമെന്നും മറ്റും അതിൽ എഴുതിയിരുന്നു. ലെറ്റർ ഹെഡ്ഡിലെ ക്യാമ്പ് അഡ്രസ്. 2131, Batchelder Street, Brooklyn, NY 11229 എന്നായിരുന്നു.

അടുത്ത ഞായറാഴ്ച വി. കുർബാന കഴിഞ്ഞപ്പോൾ ബ്രോങ്ക്സ് പള്ളിയുടെ ബേസ്മെന്റിൽ അഭി. മക്കാറിയോസ് തിരുമേനിയുടെ അനുയായികൾ സാധാരണയിൽ കവിഞ്ഞ ബഹളവും, ശണ്ഠയുമുണ്ടാക്കി. അവരെ അറിയിക്കാതെ ബർണബാസ് തിരുമേനിയെ പള്ളിയിൽ പ്രവേശിപ്പിച്ചതിലുള്ള അമർഷമായിരുന്നു കാരണം. ഏതാനും ആളുകൾ എന്റെ അടുത്തു വന്നു ബഹളം വച്ചു. മലങ്കരസഭയിലെ ഒരു മെത്രാപ്പോലീത്തായെ, മലങ്കര മെത്രാപ്പോലീത്തായ്ക്കുവേണ്ടി വാങ്ങിയിരിക്കുന്ന സ്ഥലത്തു നിർമ്മിച്ച പള്ളിയിൽ പ്രവേശിപ്പിക്കുന്നതിന് എനിക്ക് ആരുടെയും അനുവാദം ആവശ്യമില്ല എന്നു ഞാൻ തറപ്പിച്ചു പറഞ്ഞപ്പോൾ, ബഹളക്കാർ പതിയെ പിരിഞ്ഞുപോയി.

ഏകദേശം 6 മാസക്കാലം ഭവനക്കാരുടെ ആഥിത്യം സ്വീകരിച്ച് പലയിടങ്ങളിലായി അദ്ദേഹം പാർത്തു. സെപ്റ്റംബർ മാസം ഒടുവിലായപ്പോഴേക്കും 80-34 Commonwealth Blvd എന്ന ബിൽഡിംഗ് മാസം 1050 ഡോളറിന് വാടകയ്ക്ക് എടുക്കുകയും 1994 ഏപ്രിൽ 14-ാം തീയതി കൂടിയ മെത്രാസന പൊതുയോഗം ഈ കെട്ടിടം ഭദ്രാസനത്തിനുവേണ്ടി വിലയ്ക്കു വാങ്ങുവാൻ തീരുമാനിക്കയും തുടർന്ന് അതു വാങ്ങുകയും ചെയ്തു. ഈ കെട്ടിടം വാങ്ങുവാനുള്ള അനുവാദം പ. കാതോലിക്കാ ബാവാ നൽകുകയും ചെയ്തു (exh 54).

ഭദ്രാസനകാര്യങ്ങളെക്കറിച്ച് പറയുമ്പോൾ, ഈ കാലഘട്ടത്തിൽ ഭദ്രാസന തലത്തിൽപ്പെടാത്ത ചില വസ്തുതകളും പറയേണ്ടിയിരിക്കുന്നു. 1992-94 കാലഘട്ടത്തിൽ സഭയിലെ ഉന്നതന്മാരായ 3 പിതാക്കന്മാർക്ക് അമേരിക്കയിൽ ചികിത്സാ സൗകര്യം ലഭിച്ചു. 3 പേരും ഹൃദ്രോഗികളാ

യിരുന്നു. കാലം ചെയ്ത പുണ്യാത്മാക്കളായ അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, പരിശുദ്ധ കാതോലിക്കാ മാത്യൂസ് ദ്വിതീയൻ എന്നിവരും ഇന്നത്തെ സീനിയർ കാതോലിക്കാ ദിദിമോസ് പ്രഥമൻ എന്നിവരായിരുന്നു ചികിത്സാർത്ഥം ഇവിടെ വന്നത്.

മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഓപ്പൺ ഹാർട്ട് സർജറി 1992 ജൂൺ 16-ാം തീയതി സെന്റ് ലൂയീസ് ജൂവീഷ് ഹോസ്പിറ്റലിൽ വച്ചു നടന്നു. ഇതിനു മുഖാന്തിരമായിത്തീർന്നത് ഡോ. പ്രസാദ് ഏബ്രഹാം എന്ന നമ്മുടെ സഭാംഗമായ ഒരു ഡോക്ടറായിരുന്നു. അദ്ദേഹം നാട്ടിൽ പോയപ്പോൾ ഒസ്താത്തിയോസ് തിരുമേനിയെ ചെന്നു കാണുകയും കൂടുതൽ ചികിത്സ സാദ്ധ്യമല്ല എന്നു കരുതിയിരുന്ന തിരുമേനിയെ ഇവിടേക്കു കൊണ്ടുവരികയും, ഒരു പൈസാ പോലും സഭയിൽ നിന്നോ മറ്റാരിൽ നിന്നുമോ ചെലവാക്കാതെ വിജയപ്രദമായ ശസ്ത്രക്രിയ (ഓപ്പൺ ഹാർട്ട് സർജറി) നടത്തി അദ്ദേഹം രോഗവിമുക്തനാകയും, തുടർന്ന് ഏകദേശം 20 വർഷക്കാലം കൂടി ജീവിച്ച് സഭയെ നയിക്കയും 2012 ഫെബ്രു. 16-ന് കാലം ചെയ്യുകയും ചെയ്തു. മാവേലിക്കര സുവിശേഷാലയത്തിൽ പണിതിരുന്ന കല്ലറയിൽ അടക്കം ചെയ്തു. പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ ശസ്ത്രക്രിയ 1993 ജനുവരി 16-ാം തീയതി നടന്നു. ഭാഗികമായി, പണം ഭദ്രാസനതലത്തിൽ പിരിവു നടത്തി ഹോസ്പിറ്റലിനു നൽകി. പ. ദിദിമോസ് ബാവായുടെ ചികിത്സാചെലവുകൾ മുഴുവൻ ഭദ്രാസനതലത്തിൽ പിരിവെടുത്തു നൽകുകയും ചെയ്തു. ഈ കാര്യത്തിൽ ഡോക്ടർ പ്രസാദ് ഏബ്രഹാമിനോട് സഭ എന്നും കടപ്പെട്ടിരിക്കുന്നു (exh 55).

1992 മാർച്ച് മാസം 20-ാം തീയതി അമേരിക്കൻ ഭദ്രാസന ഭരണം പരിശുദ്ധ കാതോലിക്കാബാവായിൽ നിക്ഷിപ്തമായിരുന്നു. അദ്ദേഹത്തെ ഭരണകാര്യങ്ങളിൽ സഹായിപ്പാനായിട്ടാണ് മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ ഇവിടേക്കു വന്നത്.

കെ. കെ. മാത്യൂസ് അച്ചൻ എന്ന പേരിൽ സഭയിൽ അറിയപ്പെട്ടിരുന്ന ഒരു വൈദികനായിരുന്നു ഇദ്ദേഹം. എഴുത്തുകാരനും ധ്യാനഗുരുവുമായിരുന്നു. “വി. കുർബാനയുടെ ധ്യാനപഠനം” എന്ന ഒരു പുസ്തകമെഴുതി കൂടുതൽ പ്രശസ്തനായിത്തീർന്നു. വെല്ലൂർ ആശുപത്രിയിൽ ഓർത്തഡോക്സ് സഭയുടെ ചാപ്ളെയനായും, സെക്കൻഡ്രാബാദ്, ജബൽപൂർ എന്നീ സ്ഥലങ്ങളിൽ വളർന്നു വന്ന ഇടവകകളുടെ വികാരിയായും, കോലഞ്ചേരി മെഡിക്കൽ കോളജ് ഹോസ്പിറ്റലിൽ ചാപ്ലെയിനായും പ്രവർത്തിച്ചിട്ടുണ്ട്. എം.എ., ബി.ഡി. പാസ്സായപ്പോൾ നമ്മുടെ സെമിനാരിയിൽ ചില കോഴ്സുകൾ പഠിപ്പിക്കാനായി നിയമിതനായി. ഗ്രീക്ക് ഭാഷയുടെ പ്രാഥമിക പാഠങ്ങളും, പാസ്റ്ററൽ തിയോളജിയിൽ

ചില ക്ലാസ്സുകളും അദ്ദേഹം പഠിപ്പിച്ചിട്ടുള്ളതിൽ ഞാനും ഇരുന്നിട്ടുണ്ട്. കുറെയധികം ചെറിയ ചെറിയ പുസ്തകങ്ങളും രചിച്ചിട്ടുണ്ട്. സെമിനാരിയിൽ നല്ല ചെറു പ്രസംഗങ്ങൾ ചെയ്തിട്ടുള്ളതായി ഓർക്കുന്നു. സഭയുടെ ക്രമീകരണമനുസരിച്ച് സമയാസമയങ്ങളിൽ പ്രാർത്ഥിക്കുന്ന കാര്യങ്ങളിൽ വളരെ ശുഷ്കാന്തി ഉണ്ടായിരുന്നു.

മെത്രാപ്പോലീത്താമാരുടെ അസിസ്റ്റന്റായി പല ഭദ്രാസനങ്ങളിലും പ്രവർത്തിച്ചുവെങ്കിലും ഇടുക്കി ഭദ്രാസനം രൂപീകൃമായപ്പോൾ അവിടേക്കു നിയമിക്കപ്പെട്ടു. സഭയ്ക്കുവേണ്ടി കഷ്ടപ്പെടുവാനും, പ്രയാസമനുഭവിപ്പാനും യാതൊരു മടിയുമില്ലായിരുന്നു. ഇടുക്കി ഭദ്രാസനത്തിന്റെ വളർച്ചയ്ക്കുവേണ്ടി പിരിവുകൾ എടുക്കാൻ അമേരിക്കയിൽ നേരത്തെ വന്നിട്ടുണ്ട്. ആ സമയത്ത് 7900-ൽ പരം ഡോളർ ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയിൽ നിന്നും അദ്ദേഹത്തിനു കൊടുത്തതായി രേഖകൾ കാണുന്നു.

മറ്റുള്ളവർ തന്നെക്കുറിച്ച് എന്തു പറയുന്നുവെന്നോ, ചിന്തിക്കുന്നുവെന്നോ, കണക്കാക്കാത്ത ഒരു വ്യക്തിയായിരുന്നു അദ്ദേഹം. മറ്റുള്ളവർക്കില്ലാത്ത പല സവിശേഷതകളും അദ്ദേഹത്തിനുണ്ടായിരുന്നു. ആരാധന മുഴുവൻ അർത്ഥം ഗ്രഹിച്ചും മനസ്സിലാക്കിയും നിർവഹിക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു. സുറിയാനി ഭാഷ വളരെ ചുരുക്കമായി മാത്രം ആരാധനയിൽ ഉപയോഗിച്ചിരുന്നു.

വിശുദ്ധ കുർബാനയിൽ വിശ്വാസപ്രമാണം കഴിഞ്ഞ് വൈദികൻ പദവിമേൽ കയറിയാലുടൻ 'സ്തൗമൻകാലൊസ്' എന്ന് ശുശ്രൂഷക്കാരൻ പറയുന്നു. പ്രതിവാക്യമായി 'കുറിയേലായിസ്സോൻ' എന്നു ജനങ്ങൾ പറയുന്നു. തിരുമേനി ഇതിനെ മലയാളീകരിപ്പാൻ ശ്രമിച്ചിട്ടു സാധിച്ചില്ല. അദ്ദേഹത്തിന് "എല്ലാവരും നന്നായി നില്ക്കണം" എന്നു ശുശ്രൂഷക്കാരൻ പറയണം. ജനങ്ങൾ "കർത്താവേ! ഞങ്ങളോടു കരുണ തോന്നേണമേ" എന്നു പ്രതിവാക്യം ചൊല്ലണം. 19 വർഷക്കാലം ശ്രമിച്ചിട്ടും ഇന്നും അമേരിക്കൻ ഭദ്രാസനത്തിൽ 'സ്തൗമെൻകാലൊസ് കുറിയേലായിസ്സോൻ" തന്നെ. മൂന്നിന്മേൽ കുർബാനയ്ക്കു സഹകാർമ്മികത്തം വഹിക്കാറില്ല. ഇതെല്ലാം അദ്ദേഹത്തിന്റെ പ്രത്യേകതകളായിരുന്നു. കുറ്റങ്ങളല്ല. ആര് എന്തു തന്നെ അദ്ദേഹത്തിന്റെ ഉപയോഗത്തിനായി നൽകിയാലും, നന്ദി പറകയല്ലാതെ സ്വീകരിപ്പാറില്ല. അദ്ദേഹം നാട്ടിൽ നിന്നും ആദ്യം വന്ന സമയത്താണ് എന്നു തോന്നുന്നു, എന്റെ ഒരു ഇടവകക്കാരനായിരുന്ന വിൻസന്റ് കെ. ജോൺ തിരുമേനിയെ വീട്ടിൽ കൊണ്ടുപോയി താമസിപ്പിച്ചു. തിരികെ പോരുമ്പോൾ തിരുമേനിയുടെ സ്യൂട്ട്കേസ്സ് വളരെ പഴയതായി, അവിടെയും ഇവിടെയുമെല്ലാം കീറിയിരുന്നതുകൊണ്ട് ഒരു പുതിയ സ്യൂട്ട്കേസ്സ് വാങ്ങി തിരുമേനിക്കു നൽകി. തിരുമേനി ചിരി

ച്ചുകൊണ്ട് പറഞ്ഞു: "ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ. എനിക്ക് എന്റെ പഴയ പെട്ടി മതി. ഈ പുതിയത് നിങ്ങൾ തന്നെ എടുത്തുകൊള്ളുക." സാധാരണ ധരിക്കുന്ന വസ്ത്രങ്ങളാണെങ്കിലും വിശുദ്ധ കുർബാനയ്ക്കു ഉപയോഗിക്കുന്ന തിരുവസ്ത്രങ്ങളാണെങ്കിലും തിരുമേനിയുടെ മനോഭാവം ഇതു തന്നെയായിരുന്നു.

രോഗികളെ കാണുകയും, അവരോടൊത്തു പ്രാർത്ഥിക്കുകയും ചെയ്യുന്നത് അദ്ദേഹത്തിന് വലിയ സന്തോഷമായിരുന്നു.

ആരെങ്കിലും കൈമുത്ത് നല്കിയാൽ അതു വാങ്ങും. അതു ദാനമായി കൊടുപ്പാൻ എളുപ്പമാണല്ലോ. സ്വന്തം കാര്യങ്ങൾക്കുവേണ്ടി ഒരു ചില്ലിക്കാശുപോലും അനാവശ്യമായി ചിലവാക്കിയിട്ടില്ല. പ്രായാധിക്യത്തിൽപോലും, നാട്ടിൽ സുന്നഹദോസ്സിൽ സംബന്ധിക്കാൻ പോകുമ്പോൾ എക്കോണമി ക്ലാസ്സ് ടിക്കറ്റു മാത്രമേ അദ്ദേഹം എടുത്തിരുന്നുള്ളൂ. റിട്ടയർമെന്റ് എടുത്ത് നാട്ടിലേക്കു പോകുമ്പോൾ അദ്ദേഹത്തിന്റെ അക്കൗണ്ടിൽ ഉണ്ടായിരുന്ന പണം അമേരിക്കയിലെ 2 ഭദ്രാസനങ്ങൾക്കായി വീതിച്ചു നല്കി. നാട്ടിൽ ചെന്നാൽ അവിടുത്തെ ആവശ്യത്തിനായി ഒരു അക്കൗണ്ട് ഉണ്ടായിരുന്നു. നാട്ടിൽ ചെന്നുകഴിഞ്ഞപ്പോഴേക്കും തിരുമേനിക്ക് അസ്വസ്ഥതകൾ കൂടിയെങ്കിലും ഇപ്പോൾ വളരെ സുഖമുണ്ട് എന്ന് അറിയുന്നു (ഇതു എഴുതുന്നത് 2012 മേയ് മാസത്തിൽ). ബർണബാസ് തിരുമേനിയുടെ വീക്ഷണത്തിന്റെ ഒരു ചെറിയ അംശം മാത്രം ഇവിടെ പ്രസ്താവിച്ചു എന്നേയുള്ളൂ. ഇങ്ങനെയുള്ള ഒരു മെത്രാപ്പോലീത്തായെയാണ് കത്തിഎരിഞ്ഞുകൊണ്ടിരുന്ന അമേരിക്കൻ ഭദ്രാസനത്തിലേക്കു അയച്ചത്. ഇവിടെ എത്തിച്ചേർന്ന ദിവസം മുതൽ അദ്ദേഹം ഏകാഗ്രമായി തന്റെ ദൗത്യനിർവഹണത്തിനുവേണ്ടി പ്രയത്നിച്ചു തുടങ്ങി. ഓരോരോ കാര്യങ്ങൾ പറഞ്ഞു കല്പന വരാത്ത ആഴ്ചകൾ വിരളമായിരുന്നു. അദ്ദേഹത്തിന് സെക്രട്ടറിയോ, താമസസൗകര്യമോ ഇല്ലാതിരുന്ന കാലത്തായിരുന്നു ഇത് എന്ന് ഓർക്കണം. ലക്ഷ്യബോധത്തോടെ തന്നെ അദ്ദേഹം പ്രവർത്തിച്ചു. എതിർപ്പുകൾ അതികഠിനവുമായിരുന്നു.

പ. മത്യൂസ് ദ്വിതീയൻ ബാവായുടെ ഹൃദയശസ്ത്രക്രിയയെക്കുറിച്ചു മുൻ പേജിൽ പറഞ്ഞിരുന്നുവല്ലോ. അദ്ദേഹം യഥാർത്ഥത്തിൽ കണ്ണിന്റെ ചികിത്സയ്ക്കുവേണ്ടിയായിരുന്നു അമേരിക്കയിൽ വന്നത്. അതു ഫലപ്രദമായിത്തീരാതെ വന്നപ്പോൾ അദ്ദേഹം ഡോ. പ്രസാദ് ഏബ്രഹാമിന്റെ അതിഥിയായി സെന്റ് ലൂയിസിലേക്കു പോവുകയും, പെട്ടെന്ന് ഹൃദ്രോഗം ഉണ്ടായി 1993 ജനുവരി 16-ാം തീയതി ഓപ്പൺ ഹാർട്ട് സർജറിക്ക് വിധേയനാവുകയും ചെയ്തു. 65000 ഡോളർ ഇതിനുവേണ്ടി ഭദ്രാസനത്തിലെ ഇടവകകൾ പിരിച്ചുനൽകി, ഹോസ്പിറ്റലിലെ കടം തീർത്തു. ഹോസ്പിറ്റലുകാർ കുറെ പണം ഇളച്ചുകൊടുക്കുകയും ചെയ്തിരുന്നു.

1993 മാർച്ച് 27-ാം തീയതി വെസ്റ്റ് സേവിൽ സെന്റ് മേരീസ് പള്ളിയിൽ വച്ച് പ. ബാവാ തിരുമേനി അഭി. ബർണബാസ് തിരുമേനിയുടെ സുന്ത്രോണീസോ ശുശ്രൂഷ നടത്തി (exh. 59). അധികം താമസിയാതെ അദ്ദേഹം നാട്ടിലേക്കു പോയി.

ഒരു മെത്രാപ്പോലീത്താ എന്ന നിലയിൽ മാത്രമല്ല, ഒരു ദീർഘകാല സ്നേഹിതൻ എന്ന നിലയിൽ കൂടിയും പ. ബാവാ തിരുമേനിക്ക് അഭി. മക്കാറിയോസ് തിരുമേനിയോട് ദയാമനോഭാവം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഭദ്രാസനത്തിൽ ഭൂരിഭാഗവും അദ്ദേഹത്തെ അംഗീകരിക്കാതെ വന്നപ്പോഴും, എങ്ങനെയെങ്കിലും താങ്ങി നിറുത്തണമെന്ന് പ. ബാവായ്ക്ക് ആഗ്രഹമുണ്ടായിരുന്നുവെന്നുള്ളത് അദ്ദേഹത്തോട് അടുത്തു നിന്നവർക്ക് അറിയാമായിരുന്നു. 1993 മെയ് മാസം 13-ാം തീയതി കൂടിയ സഭാ മാനേജിംഗ് കമ്മിറ്റിയും, ജൂലൈ 6 മുതൽ 9 വരെ കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസും മക്കാറിയോസ് തിരുമേനിക്കു വേണ്ടി ഒരു ഭദ്രാസനം രൂപപ്പെടുത്തുകയും അതിന് ക്യാനഡാ-യു.കെ.-യൂറോപ്പ് മെത്രാസനം എന്നു പേരു കൊടുക്കുകയും ചെയ്തു. ക്യാനഡായിൽ ഉള്ള 8 പള്ളികളും, ഡൽഹി ഭദ്രാസനത്തിൽ നിന്നു വിടുത്തിയ ജർമ്മനി, ലണ്ടൻ തുടങ്ങിയ സ്ഥലങ്ങളിലുള്ള 8 പള്ളികളും ഉൾപ്പെടെ 16 പള്ളികൾ അടങ്ങിയ ഒരു ഭദ്രാസനമായിരുന്നു അത് (exh. 60). ഇതിൽ 4 പള്ളികൾ മാത്രമേ ഒരുവിധം നന്നായി പ്രവർത്തിച്ചിരുന്നുമുള്ളു. എഡ്മണ്ടൻ, ടൊറൊന്റോ, ലണ്ടൻ, ജർമ്മനി എന്നിവിടങ്ങളിലുള്ള പള്ളികൾ സാമ്പത്തിക ശക്തിയുള്ളവയായിരുന്നു. ബാക്കിയെല്ലാം രൂപപ്പെട്ടു വരുന്നതേ ഉണ്ടായിരുന്നുള്ളു. കാര്യമായ സാമ്പത്തികം ഈ ഭദ്രാസനത്തിൽ നിന്നും ഉണ്ടാകുവാനുള്ള അസാദ്ധ്യതയെക്കുറിച്ച് എല്ലാവർക്കും അറിയാമായിരുന്നു. ഈ ശ്രമവും മക്കാറിയോസ് തിരുമേനിയെ സന്തോഷിപ്പിക്കുവാൻ പര്യാപ്തമല്ലായിരുന്നു.

ബാവായുടെ ഹൃദയത്തിൽ ഇതു സംബന്ധിച്ചുണ്ടായിരുന്ന ഒരു ചിന്ത, അമേരിക്കൻ ഭദ്രാസനത്തിന്റെ ക്യാനഡായോടു ചേർന്നു കിടക്കുന്ന സ്ഥലങ്ങളിലെ പള്ളികളിൽ 8-ഓ, 10-ഓ പള്ളികൾ കൂടി ക്യാനഡാ ഭദ്രാസനത്തോടു യോജിപ്പിച്ചു കുറഞ്ഞത് 25 പള്ളികളുള്ള ഒരു ഭദ്രാസനമായി ക്യാനഡാ ഭദ്രാസനത്തെ ആക്കിത്തീർത്താൽ നല്ലതായിരുന്നുവെന്നുള്ളതായിരുന്നു. ഇതൊരു ന്യായം മാത്രമായിരിക്കുമെന്ന് അദ്ദേഹം അമേരിക്കയിലുള്ള ചില ആളുകളോടു സംസാരിച്ചിരുന്നതായി അറിയാം. ഇതു സംബന്ധിച്ച് വന്നുചേർന്ന നിരാശാജനകവും, സഭാനേതൃത്വത്തിനു ചേരാത്തതുമായ വസ്തുതകൾ പിന്നാലെ പറഞ്ഞുകൊള്ളാം.

## കൂരിരുൾ താഴ്‌വര

1992 മുതൽ 2000-ാമാണ്ടുവരെയുണ്ടായിരുന്ന 8 വർഷങ്ങൾ അമേരിക്കൻ ഭദ്രാസനത്തിനും, അതിലെ പള്ളികൾക്കും, ചുമതലക്കാർക്കും കഷ്ടതയുടെ കാലമായിരുന്നു. ഇടവകകളിൽ പലതിലും ഗ്രൂപ്പുവഴക്കുകളും ബഹളങ്ങളും സാധാരണമായിരുന്നു. എവിടെ ചെന്നാലും ആളുകൾ സഭയേയോ, ഭദ്രാസനത്തേയോ, ഇടവകകളേയോ, അതിലെ പട്ടക്കാരേയോ മേല്പട്ടക്കാരെ പൊതുവായോ വിമർശിക്കയും ആക്ഷേപം പറയുകയും ചെയ്യുന്നതു പതിവായി. 1993 ജനുവരി 16-ാം തീയതി സ്റ്റാറ്റൻ ഐലന്റ് സെന്റ്ജോർജ് പള്ളിയിൽ കൂടിയ ഭദ്രാസന പൊതുയോഗം നടക്കാതിരിക്കാൻ ഒരു വൈദികൻ ഒരു കേസ്സ് ഫയൽ ചെയ്തു. രോഗികളുടെ തലയിൽ കൈവച്ചു പ്രാർത്ഥിച്ചും, ദൈവീക കാര്യങ്ങൾ പഠിപ്പിച്ചും മാത്രം പരിചയമുള്ള മെത്രാപ്പോലീത്താ തീയിൽ വീണ ഈയലിനെപ്പോലെ വേദനിക്കുന്നതു ഞാൻ കണ്ടതാണ്. ആളുകൾ പള്ളിക്കു ചുറ്റും നിന്ന് ഏതു സാഹചര്യത്തേയും നേരിടുവാൻ തയ്യാറാവുകയായിരുന്നു. തിരുമേനിയാണെങ്കിൽ സ്ഥലകാല വിവേചന നഷ്ടമായതുപോലെ ദുഃഖിതനുമായിരുന്നു. അദ്ദേഹത്തിന് ഏറ്റം അടുപ്പമുള്ളവർ പോലും ചെന്ന് “ഒന്നും സംഭവിക്കയില്ല” എന്നു പറയുമ്പോൾപോലും, ‘ഭോ’, ഭോ’ എന്നു പറഞ്ഞ് ആട്ടിഓടിക്കുന്നതു ഞാൻ കണ്ടതാണ്. അവിടെ നിന്നു ഞാൻ ഓർത്തുപോയി “എന്റെ ദൈവം തമ്പുരാനെ! ഈ പാവപ്പെട്ട മെത്രാപ്പോലീത്തായെ എന്തിനുവേണ്ടി ഈ വിധമുള്ള ആളുകളുടെ മദ്ധ്യത്തിലേക്കു സഭ തള്ളി വിട്ടു!”

എങ്ങനെയൊക്കെയോ, പൊതുയോഗം നടന്നു എന്നു വരുത്തി. 1993 ഒക്ടോബർ 17-ാം തീയതി ഈ പട്ടക്കാരൻ ബ്രൂക്ക്ലിൻ പള്ളിയിൽ ശുശ്രൂഷകൾ നടത്തുകയും, അടുത്ത ഞായറാഴ്ച അവിടെ ചെല്ലുകയില്ല എന്ന് വി. കുർബാനയ്ക്കു ശേഷം അറിയിക്കുകയും ചെയ്തു. ഒക്ടോബർ 24-ാം തീയതി ഈ പട്ടക്കാരൻ വേറൊരു പള്ളിയിൽ വി. കുർബാന അണച്ചു. ഇതു ഭദ്രാസന മെത്രാപ്പോലീത്തായുടെ അനുവാദത്തോടെയല്ലായിരുന്നു. എന്തൊരു ദുർഗ്ഗതി! ഈ ഇടവക മക്കാറിയോസ് തിരുമേനിയെ മാത്രമേ അംഗീകരിക്കുകയുള്ളു എന്ന കടുംപിടുത്തത്തിൽ നിന്നിരുന്നു. ഈ പള്ളിയിലേക്കു മറ്റൊരു പട്ടക്കാരനെ വികാരിയായി ബർണബാസ് തിരുമേനി നിയമിച്ചു (കല്പന 166/93). ഒക്ടോബർ 24-ാം തീയതി പുതിയ വികാരിയുമായി മെത്രാപ്പോലീത്താ പള്ളിയിൽ ചെന്നപ്പോൾ പള്ളിയുടെ ഗേറ്റ് പൂട്ടിയിരുന്നു. ചില പ്ലക്കാർഡുകളും പ്രത്യക്ഷപ്പെട്ടിരുന്നു. വാക്കേറ്റത്തെ തുടർന്ന് മെത്രാപ്പോലീത്താ തിരികെ പോന്നു. ഈ പട്ടക്കാരന്റെ മേൽ ശിക്ഷണ നടപടി എടുക്കുന്നതിന് മെത്രാപ്പോലീത്താ മറന്നതുമില്ല (കല്പന 220/93, 221/93. exh. 61).

1993-ന്റെ ആദ്യ പാദത്തിൽ പ. ബാവാ തിരുമേനി ഇവിടെയുണ്ടായിരുന്നുവെന്ന് മുകളിൽ സൂചിപ്പിച്ചിരുന്നല്ലോ. മെത്രാപ്പോലീത്തന്മാരെ ഇരുവരെയും ഒന്നിച്ചുചേർത്ത് തുടർന്നു നടക്കേണ്ട കാര്യങ്ങളെക്കുറിച്ചു സംസാരിപ്പാൻ പ. ബാവാതിരുമേനി ഉദ്യുക്തനായപ്പോൾ, “I don't want to be an invited guest in my diocese” എന്നു പറഞ്ഞ് അഭി. മക്കാറിയോസ് തിരുമേനി ഒഴിഞ്ഞുകളഞ്ഞതായി അഭി. ബർണബാസ് തിരുമേനിയുടെ ഒരു കല്പനയിൽ കാണുന്നു (exh. 61).

രണ്ടു മൂന്നു വർഷക്കാലം സഭയും, സഭയിലെ അധികാരികളും അമേരിക്കൻ ഭദ്രാസന പരിഹാരത്തിന് കഴിവതു പ്രയത്നിച്ചുകൊണ്ടിരുന്നു. ഒന്നും ഫലപ്രദമാകുന്നില്ല എന്നു ബോദ്ധ്യമായപ്പോൾ 1995 ഫെബ്രുവരി 21 മുതൽ 25 വരെ കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിലും, ഏപ്രിൽ 27-ാം തീയതി കൂടിയ മാനേജിംഗ് കമ്മിറ്റിയിലും ഒരു പുതിയ ഫോർമുല രൂപം പ്രാപിച്ചു. പ്രസക്ത ഭാഗം ഇവിടെ ചേർക്കുന്നു. പ. കാതോലിക്കാബാവായുടെ 84/95 നമ്പർ കല്പനയിൽ നിന്ന്:

“We, the Catholicos of the East and Malankara Metropolitan deem it necessary that for the sake of restoring peace and amity in the diocese; the following interim-directions are necessary to be issued with regard to the administration of the American Diocese which shall remain in force until otherwise appropriately decided.

The administration of the diocese shall be carried on entirely by the diocesan Metroplitan, H.G. Mathews Mar Barnabas conforming and responding the following specific requirements made here in.

His Grace Thomas Mar Makarios is designate the Senior Metropolitan of the American Diocese.

Order for convening General Body meetings of the diocese, shall be issued under the seal and signature of the diocesan Mertropolitan along with that of the senior Metropolitan H.G. Dr. Thomas Mar Makarios also. H.G. Dr. Thomas Mar Makarios, the Sr. Metropolitan shall preside over such Diocesan General Body meeting in case he is present. But the minutes and other official documents shall be authenticated under the seal and signature of the diocesan Metropolitan H.G. Mathews Mar Barnabas”..... etc.

കല്പനയിലെ ആദ്യത്തെ 4 പാരഗ്രാഫുകൾ മാത്രം ഇവിടെ ഉദ്ധരിച്ചിരിക്കുന്നു.

പിതാക്കന്മാരുടെ കല്പനകളെ വിമർശിക്കാൻ ഞാൻ മുതിരുകയില്ല; അതിന് എനിക്ക് അധികാരമില്ല എന്നു ഞാൻ കരുതുന്നു. എന്നാൽ മാനേജിംഗ് കമ്മിറ്റി കൂടി ഈ തീരുമാനത്തിൽ ഉൾപ്പെട്ടതിനാൽ ഒരു വിശക

ലനത്തിലേക്ക് - വിമർശനത്തിനല്ല - പ്രവേശിക്കുവാൻ താല്പര്യപ്പെടുന്നു. ഈ ഒറ്റ കല്പന കൊണ്ട് ഏതു സാധാരണക്കാരനും ഗ്രഹിക്കാൻ കഴിയുന്ന ഒരു വസ്തുത, അമേരിക്കൻ ഭദ്രാസനത്തിലെ ഓരോരോ കാലങ്ങളിലെ പ്രശ്നങ്ങൾ എന്തായിരുന്നുവെന്ന് സഭയിൽ ഉന്നത ശൃംഗങ്ങളിൽ ഇരുന്നവർക്കുപോലും ഗ്രാഹ്യമില്ലായിരുന്നുവെന്നാണ്.

കീരിയും പാമ്പും പോലെ, 2 ഗ്രൂപ്പായി പിരിഞ്ഞുനിന്ന് മല്ലടിക്കുകയും, യാതൊരുവിധത്തിലും - കോർട്ടിൽ കൂടിയല്ലാതെ - പ്രശ്നങ്ങൾക്ക് പോംവഴി കണ്ടുപിടിക്കുവാൻ താല്പര്യം കാട്ടാതെയുമിരുന്ന 2 കൂട്ടം ആളുകൾ; യോജിച്ചു പോകേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് പറയുമ്പോഴും, അത് തന്റെ വ്യവസ്ഥ അനുസരിച്ചു മാത്രം എന്നു കരുതുന്നവർ; "യുവതലമുറയുടെ ഭാവി" എന്ന ലേബലിൽ സംസാരിക്കുമ്പോഴും അടിസ്ഥാനപരമായി യാതൊന്നും അതിനുവേണ്ടി ചെയ്യാത്തവർ; മലങ്കരസഭയുടെ വളർച്ചയെക്കുറിച്ച് പുകഴ്ച പറയുമ്പോഴും ഒരു ചെറുവിരൽപോലും അതിനുവേണ്ടി ചലിപ്പിച്ചിട്ടില്ലാത്തവർ!!!!! പരസ്പരം സംസാരിപ്പാൻപോലും തയ്യാറാവാത്ത 2 സഭാനേതാക്കളിൽ ഒരാൾ മീറ്റിംഗിൽ ആദ്ധ്യക്ഷം വഹിക്കണമെന്നും, അപരൻ റിക്കാർഡുകളിൽ ഒപ്പിടണമെന്നും പറഞ്ഞാൽ ഇതിന്റെ അപ്രായോഗികതയെക്കുറിച്ച് മനസ്സിലാക്കാൻ വലിയ ബുദ്ധി ആവശ്യമില്ലല്ലോ. 1972 മുതലുള്ള കാലഘട്ടങ്ങളിൽ - ഭദ്രാസനം ആരംഭിക്കുന്നതിന് പല വർഷങ്ങൾ മുമ്പു മുതൽ - ഇവിടെ സംഭവിച്ചിട്ടുള്ള വസ്തുതകളെക്കുറിച്ച് നാട്ടിൽ സഭാധികാരികൾക്ക് ശരിയായ അറിവ് ലഭിച്ചിരുന്നില്ല എന്ന് ആദ്യ അദ്ധ്യായം മുതലുള്ള വസ്തുതകളിൽ കണ്ണോടിച്ചാൽ കാണാവുന്നതാണ്. പക്ഷേ, ഈ സത്യം ആരും തന്നെ പരസ്യമായി അംഗീകരിച്ചിരുന്നില്ല. സത്യമായ വസ്തുതകൾ അറിയാൻ താല്പര്യമുണ്ടായിരുന്നുവെങ്കിൽ അതിനുള്ള സാദ്ധ്യതകൾ വളരെയധികവുമായിരുന്നു. അറിയിക്കയും ചെയ്തിട്ടുണ്ട്; പക്ഷേ അംഗീകരിച്ചിട്ടില്ല.

1991 സെപ്റ്റംബർ 27-ാം തീയതിയിലെ കല്പനയുടെ അന്തഃസത്തയ്ക്ക് കടകവിരുദ്ധമായി 1995-ലെ 84-ാം നമ്പർ കല്പന എഴുതുവാനുണ്ടായ കാരണം എന്താണ്. 1991 സെപ്റ്റംബറിലെ കല്പനയിലെ 2-ാം പാരഗ്രാഫ്:

"His Grace Dr. Thomas Mar Makarios is NO LONGER the Metropolitan of the North American Diocese" എന്ന് വ്യക്തമായി പറഞ്ഞശേഷം ഒരിക്കലും നടപ്പിലാക്കാൻ കഴിയുകയില്ലെന്ന് ആർക്കും ചിന്തിക്കാവുന്ന 84/95 നമ്പർ കല്പന എഴുതിയതിന്റെ ഫലമായി കുറഞ്ഞത് 2 വർഷക്കാലമെങ്കിലും ഒരു അസംബ്ലി കൂടാൻപോലും സാധിച്ചിട്ടില്ല; ഭദ്രാസനം സ്തംഭിതാവസ്ഥയിൽ സ്ഥിതി ചെയ്യുകയായിരുന്നു.

## സഭയുടെ അടിസ്ഥാന തത്വങ്ങൾ തകർന്ന ഒരു വൈദിക യോഗം

1995-ൽ പ. മാർത്തോമ്മാ ദ്വിതീയൻ കാതോലിക്കാബാവാ വീണ്ടും അമേരിക്കയിൽ വന്നു. ഓപ്പൺ ഹാർട്ടു സർജറിയുടെ ഒരു ഫോളോ അപ്പ് നടത്തുവാനും, കൂടുതൽ വഷളായിക്കൊണ്ടിരുന്ന അമേരിക്കൻ ഭദ്രാസനപ്രശ്നങ്ങൾക്ക് ഏതെങ്കിലും രീതിയിൽ ഒരു പോംവഴി കണ്ടു പിടിക്കണമെന്നുമുള്ള ഉദ്ദേശ്യത്തിലുമാണ് അദ്ദേഹം ഇവിടെ എത്തിയത്. അമേരിക്കയിൽ വന്ന് അധികം താമസിയാതെ ഒരു വൈദികയോഗം വിളിച്ചുചേർത്തു. പ. ബാവായും അഭി. ഇടവക മെത്രാപ്പോലീത്തായും ചേർന്നാണ് വൈദികയോഗം വിളിച്ചത്. കല്പനയിൽ 2 പേരുടേയും പേരു കൾ ഉണ്ടായിരുന്നു. ക്യൂൻസിലുള്ള ഒരു അർമ്മീനിയൻ പള്ളിയിൽ പ. ബാവാ വിശുദ്ധ കുർബാന അണച്ചു. മിക്കവാറും വിശുദ്ധ കുർബാന യിൽ ബാവാ കണ്ണീർ പൊഴിച്ചു കരയുന്നതു കാണാമായിരുന്നു. വിശുദ്ധ കുർബാനയ്ക്കു ശേഷം യോഗം കൂടി. വൈദികരെല്ലാം രജിസ്റ്ററിൽ ഒപ്പു വച്ചു. വളരെയധികം വൈദികർ സന്നിഹിതരായിരുന്നു. അമേരിക്കൻ ഭദ്രാ സന പ്രശ്നപരിഹാരത്തിന് വൈദികരായ നിങ്ങളുടെ സഹായം ഞാൻ ചോദിക്കുകയാണ് എന്നു കരഞ്ഞുകൊണ്ട് ബാവാ യോഗത്തെ അറി യിച്ചു. അഭി. ബർണബാസ് തിരുമേനി ഒരു വാക്കു പോലും പറയുന്നില്ല.

തന്റെ പ്രസംഗത്തിൽ ബാവാ അമേരിക്കയിലേക്കു പോരുമ്പോൾ ബോംബേ ഗവർണർ പി. സി. അലക്സാണ്ടറിന്റെ അതിഥിയായി ഒരു ദിവസം കഴിച്ചുവെന്നും, അമേരിക്കൻ പ്രശ്നപരിഹാരങ്ങൾ പി. സി. അല ക്സാണ്ടറുമായി സംസാരിച്ചുവെന്നും ഏതുവിധമെങ്കിലും ഇതിനൊരു പരിഹാരമുണ്ടാക്കാതെ മുന്നോട്ടു പോകുവാൻ കഴിയുകയില്ലെന്നും, അതു കൊണ്ട് അദ്ദേഹത്തിനു തോന്നുന്ന ഒരു പരിഹാരം ഈ കാര്യത്തിൽ കണ്ടുപിടിച്ച് അറിയിക്കണമെന്നു പറഞ്ഞുവെന്നും, പിറ്റേദിവസം പ്രഭാത ഭക്ഷണത്തിന് ഇരുന്നപ്പോൾ മി. അലക്സാണ്ടർ ഒരു നിർദ്ദേശം വച്ചു വെന്നും അത് ഈ യോഗത്തിൽ പറയുവാൻ താല്പര്യപ്പെടുന്നുവെന്ന് അറിയിക്കുകയും ചെയ്തു. “അമേരിക്കൻ ഭദ്രാസനത്തിൽ ക്യാനഡയോടു ചേർന്നുകിടക്കുന്ന അമേരിക്കൻ ഐക്യനാടുകളിലെ നമ്മുടെ പള്ളിക ളിൽ നിന്ന് 8-10 പള്ളികൾ മക്കാറിയോസ് തിരുമേനിക്കു കൊടുക്കയും, അങ്ങനെ പ്രശ്നത്തിന് പരിഹാരമുണ്ടാക്കയും ചെയ്യണം. അദ്ദേഹം അതും സമ്മതിക്കുന്നില്ലെങ്കിൽ ന്യായമായ രീതിയിലുള്ള നടപടികൾ മുഖേന അദ്ദേഹത്തെ ശിക്ഷണത്തിൽ കൊണ്ടുവരണം” (എന്നാൽ ഈ അഭിപ്രായം 2 വർഷം മുമ്പ് ബാവാ തിരുമേനി അമേരിക്കയിൽ ഉണ്ടായി രുന്നപ്പോൾ ചിലരോടു പറഞ്ഞിട്ടുള്ളതായി അറിയാം. തിരുമേനിയുടെ ഈ അഭിപ്രായം മി. പി. സി. അലക്സാണ്ടരോടു പറഞ്ഞപ്പോൾ അദ്ദേഹം

അതിനെ അംഗീകരിക്കുകയായിരുന്നില്ലേ ചെയ്തത് എന്നു ചിന്തിച്ചു പോകുന്നു.). അതുകൊണ്ട് അമേരിക്കൻ ഭദ്രാസനത്തിലെ വൈദിക യോഗം ഈ വസ്തുതയെക്കുറിച്ച് പരിചിന്തനം ചെയ്ത് ഈ അഭിപ്രായത്തിന് അനുകൂലമായ ഒരു തീരുമാനം കൈക്കൊള്ളണമെന്ന് അറിയിക്കയാണ് എന്നു പറഞ്ഞു പ. ബാവാ തിരുമേനി നിറുത്തി. വൈദികരിൽ പലരും എഴുന്നേറ്റ് അവരുടെ അഭിപ്രായങ്ങളും പറഞ്ഞു. പൊതുവേ മക്കാറിയോസ് തിരുമേനിയെ അമേരിക്കൻ ഭദ്രാസനത്തിൽ നിന്നും മാറ്റി നിറുത്തിക്കൊണ്ടുള്ള അഭിപ്രായങ്ങളാണ് ഉണ്ടായത്. ഒരു സീനിയർ വൈദികൻ എഴുന്നേറ്റ് ബാവാ തിരുമേനിയുടെ ഈ അഭിപ്രായം ഭരണഘടനാനുസൃതമല്ല എന്നു പറഞ്ഞതിന് ബാവാ മറുപടിയായി റൂൾസ് കമ്മിറ്റി അതിനുവേണ്ട കാര്യങ്ങൾ ചെയ്തുകൊള്ളും എന്ന് അറിയിച്ചു. കുറെ സമയമായിട്ടും എങ്ങും എത്തുന്നില്ല. അപ്രതീക്ഷിതമായി ബാവാ എന്റെ നേരെ വിരൽ ചൂണ്ടിക്കൊണ്ടു ചോദിച്ചു: "എ. കെ. ചെറിയാനച്ചന് ഇതിനെക്കുറിച്ച് എന്തെങ്കിലും പറയുവാനുണ്ടോ" എന്ന്. ഞാൻ എഴുന്നേറ്റ് ബാവാ തിരുമേനിയോടായി പറഞ്ഞു. "തിരുമേനി, തത്വത്തിൽ ഞാൻ ഈ അഭിപ്രായത്തോടു യോജിക്കുന്നില്ല. എന്നാൽ ഇന്നത്തെ ഈ ഭദ്രാസനത്തിന്റെ ശോച്യാവസ്ഥ മാറിക്കിട്ടുമെങ്കിൽ, ഒരു അഡ്ജസ്റ്റ്മെന്റ് എന്ന നിലയിൽ തിരുമേനിയുടെ അഭിപ്രായത്തെ ഞാൻ പിൻതാങ്ങുന്നു. എന്നാൽ ഇവിടെ തീരുമാനമെടുത്താലും, മക്കാറിയോസ് തിരുമേനിയെ അതു സംതൃപ്തിപ്പെടുത്തുമോ എന്ന സംശയം എനിക്കുണ്ട്" എന്നു ഞാൻ മറുപടി പറഞ്ഞ് ഇരുന്നു.

ഈ സമയം പല പട്ടക്കാരും എഴുന്നേറ്റ് എന്റെ അഭിപ്രായത്തെ പിൻതാങ്ങി. ഏതാനുംപേർ വിപരീതമായും സംസാരിച്ചു. കൂടുതൽ ചർച്ചകൾക്കുശേഷം ഏകാഭിപ്രായമായി 8–10 പള്ളികൾ മക്കാറിയോസ് തിരുമേനിക്കു നൽകി പ്രശ്നങ്ങൾ പരിഹരിക്കാം എന്ന രീതിയിൽ മിനിറ്റ്സിൽ രേഖപ്പെടുത്തുകയും, വളരെ സന്തുഷ്ടനായിത്തീർന്ന ബാവാ മീറ്റിംഗ് കഴിഞ്ഞ് ഇറങ്ങുമ്പോൾ ഈ മിനിറ്റ്സിന്റെ ഒരു കോപ്പി തനിക്കു അടുത്ത ദിവസം തന്നെ അയച്ചുതരണമെന്ന് അന്നു വൈദികസംഘത്തിന്റെ സെക്രട്ടറിയായിരുന്ന വൈദികനോടു പറയുകയും അദ്ദേഹം അതു സമ്മതിക്കുകയും ചെയ്തു.

ബാവാതിരുമേനി അവിടെനിന്നും ബ്രോങ്ക്സ് പള്ളിയിലേക്കാണ് വന്നത്. പിറ്റേദിവസത്തെ വി. കുർബാന തിരുമേനി അർപ്പിക്കുന്നുവെന്ന് നേരത്തെ അറിയിച്ചിരുന്നു. സന്ധ്യാനമസ്കാരം കഴിഞ്ഞ് പ്രസംഗിച്ചപ്പോൾ അമേരിക്കൻ ഭദ്രാസന പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടായി എന്നും, എ. കെ. ചെറിയാനച്ചൻ അതിനു വളരെ സഹായിച്ചുവെന്നെല്ലാം പറഞ്ഞ് പ്രസംഗിച്ചു. അടുത്ത ദിവസത്തെ വിശുദ്ധ കുർബാന മദ്ധ്യത്തിലും ഇതി

നെക്കുറിച്ചു സംസാരിച്ചു. ഞായറാഴ്ച വൈകിട്ടു ന്യൂജേഴ്സിയിലുള്ള ഒരു പള്ളിയിൽ സന്ധ്യാനമസ്കാരം നടത്തി. ഒരു ഭവനത്തിൽ പോയി ഭക്ഷണം കഴിച്ച് കുറെ സമയം അവിടെ സംസാരിച്ചിരുന്നു. 9 1/2 മണിയോടെ അവിടെ നിന്നും അരമനയിലേക്കു പോയി.

അദ്ദേഹം അവിടെ എത്തിയപ്പോൾ രാത്രി 10 1/2 മണിയായി. കുറെയധികം ആളുകൾ അവിടെ കൂടി നിന്നിരുന്നു. ക്വീൻസിലുള്ള ഒരു പള്ളി മക്കാറിയോസ് തിരുമേനിയോടു ചേർന്നു നിന്നു. അവിടെ നിന്നും പിരിഞ്ഞുപോന്ന ഒരു കൂട്ടം ആളുകളായിരുന്നു ഇത്. പള്ളിയിൽ നിന്നും പിരിഞ്ഞു പോന്നപ്പോൾ അവരുടെ അവകാശം ലഭിക്കണമെന്നായിരുന്നു ഇവരുടെ വാദം. അതിനുവേണ്ടത് ചെയ്യാമെന്ന് ബാവാ സമ്മതിച്ചിരുന്നു. എന്നാൽ ഈ രാത്രിയിൽ, പാതിരായോട് അടുത്തപ്പോൾ, ഓപ്പൺ ഹാർട്ട് സർജറി നടത്തി മരുന്നുകളിൽ കഴിഞ്ഞുകൊണ്ടിരുന്ന വയോധികനായ ബാവായോട് വളരെ വേദനാജനകമായ രീതിയിൽ ഇവർ സംസാരിച്ചുവെന്നു പിന്നീട് മനസ്സിലായി.

ആതിഥേയനായിരുന്ന മെത്രാപ്പോലീത്താ നേരത്തെ ഉറക്കം ആരംഭിച്ചിരുന്നു. വെളുപ്പിന് 5 മണിക്ക് എന്റെ ടെലിഫോൺ അടിച്ചു. ബാവായുടെ സെക്രട്ടറിയാണ് വിളിച്ചത്. തലേ രാത്രിയിൽ നടന്ന സംഭവങ്ങളുടെ ഒരു ചെറുവിവരണം നൽകി. ബാവാ രാത്രിയിൽ അല്പം പോലും ഉറങ്ങിയില്ല എന്നും മറ്റും പറഞ്ഞു. അതുകൊണ്ട് ഇവിടെ ഇനി താമസിക്കുന്നില്ല എന്നും താമസസൗകര്യമുണ്ടാക്കണമെന്നും ആവശ്യപ്പെട്ടു. ഞാൻ 8 മണിക്കുതന്നെ അവിടെ എത്തിക്കൊള്ളാമെന്നും, ബാവാ തിരുമേനിയെ മാറ്റിത്താമസിപ്പിക്കാനുള്ള ക്രമീകരണങ്ങൾ ചെയ്യാമെന്നും, ഇതിനു വ്യത്യാസമുണ്ടെങ്കിൽ 7 മണിക്കു മുമ്പ് എന്നെ അറിയിക്കണമെന്നും പറഞ്ഞു നിർത്തി. 7 മണിയായപ്പോൾ സെക്രട്ടറി അച്ചൻ എന്നെ വിളിച്ചു. ബാവാ തിരുമേനിക്കു സംസാരിക്കണമെന്ന് അറിയിച്ചു. തലേ രാത്രിയിലെ സംസാരങ്ങളും, അതിന്റെ പിറകിലുണ്ടായിരുന്ന ക്രമീകരണങ്ങളും എല്ലാം തന്നെ ബാവാ മനസ്സിലാക്കിയിരിക്കുന്നു. ഇത് തന്റെ ഈ പ്രാവശ്യത്തെ ദൗത്യത്തെ തകർക്കാനുള്ള കൂട്ടായ ആലോചനയുടെ ഫലമാണെന്ന് ബാവാ മനസ്സിലാക്കി. എന്നോട് പറകയാണ് “അച്ചാ! ഞാൻ ഇവിടെ നിന്നും മാറി വേറെ ഒരു സ്ഥലത്തു താമസിച്ചാൽ ആളുകൾ എന്തു പറയും.' അവർ ഈ മെത്രാച്ചനെക്കുറിച്ച് എന്തു ചിന്തിക്കും? അതുകൊണ്ട് എങ്ങനെയെങ്കിലും 2 ദിവസം കൂടി ഇവിടെ കഴിയാൻ ചിന്തിക്കയാണ്; അടുത്ത ദിവസങ്ങളിൽത്തന്നെ നാട്ടിലേക്കു പോകണമല്ലോ!”

പ. ബാവാ, വൈദികസംഘം സെക്രട്ടറിയെ, തനിക്ക് അർമ്മീനിയൻ പള്ളിയിൽ നടത്തിയ മീറ്റിംഗിന്റെ മിനിറ്റ്സിന്റെ കോപ്പി വേണമെന്നു ഓർ

മ്മിപ്പിക്കുവാൻ ടെലിഫോൺ വിളിച്ചു. ടെലഫോൺ കണക്ഷൻ കിട്ടുന്നില്ല. കണക്ഷൻ നഷ്ടപ്പെട്ട ശബ്ദം മാത്രമേ കേൾക്കുന്നുള്ളു. തുടർന്ന് രണ്ടു ദിവസം കൂടി വിളിച്ചു.

എന്നെ വിളിച്ച് ഇതിനെക്കുറിച്ചു സങ്കടമായി സംസാരിച്ചു. എന്തു ചെയ്യണം ആ റിക്കാർഡ് കിട്ടുവാൻ എന്നു ചോദിച്ചു. നാട്ടിൽച്ചെന്നു കഴി ഞ്ഞാലുടൻ ഈ വൈദികന് ഒരു കേബിൾ കൊടുക്കണമെന്നും, റിക്കാ ർഡ് എത്തിച്ചില്ലെങ്കിൽ തക്കതായ നടപടിയുണ്ടാകുമെന്നു കാണിച്ചിരി ക്കണമെന്നുമുള്ള ഒരു നിർദ്ദേശമാണ് ഞാൻ നൽകിയത്. പക്ഷേ, ബാവാ തിരുമേനി യാതൊന്നും ചെയ്തില്ല എന്നു മനസ്സിലാക്കുന്നു.

വായിക്കുന്നവർക്കു തോന്നാവുന്ന ഒരു ചോദ്യത്തിനുത്തരം കൂടി മുന്നോട്ടു പോകുന്നതിനു മുമ്പ് നൽകാൻ താല്പര്യപ്പെടുന്നു. ഒരു സാധാ രണ വൈദികനായ എന്നോടു കിഴക്കിന്റെ കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തായുമായ ഒരു വലിയ വ്യക്തി, ചില കാര്യങ്ങളിൽ അഭി പ്രായം ചോദിക്കുന്നതിന്റെ കാരണമെന്ത്? എനിക്ക് ഇവിടുത്തെ കൗൺ സിലിൽ സ്ഥാനമില്ല. ഒരു കമ്മിറ്റികളിലും പേരുകളില്ല. വലിയ സാമ്പ ത്തികം നല്കി ആരേയും വശത്താക്കാൻ തക്ക സാമ്പത്തിക ബലമില്ല. ഫോട്ടോകളിൽ കാണാറില്ല. ബ്രോങ്ക്സ് ഇടവകയുടെ വികാരിയെന്ന സ്ഥാനമല്ലാതെ അമേരിക്കൻ ഭദ്രാസനത്തിൽ ഒരു പ്രാമാണ്യവുമില്ല.

1986 മുതലാണ് പ. മാത്യൂസ് ദ്വിതീയൻ പിതാവുമായി കൂടുതൽ അടു ക്കുവാൻ ഇടയായത്. 1957 മുതൽ അടുത്തറിയാമായിരുന്നു. ഓർത്ത ഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഗോൾഡൻ ജൂബിലി തിരുവല്ലാ ബാലികാമഠം ഹൈസ്കൂളിൽ വച്ചു നടന്ന സമയം ഞാനൊരു ജോലി യില്ലാത്ത ബി.എ. ക്കാരൻ. തിരുമേനി സഭയിലെ ഏറ്റം പ്രായം കുറഞ്ഞ ഭക്തനായ, സുന്ദരനായ ഒരു കൊച്ചുതിരുമേനി. അവിടെവച്ചു കണ്ടു പരി ചയപ്പെട്ട കറ്റാനത്തുകാരൻ പി. ജോർജ് എന്നെപ്പോലെ എം. എ. പാസ്സായി നിൽക്കുന്നു. എന്നെയും വിളിച്ചുകൊണ്ട് കൂറിലോസ് തിരുമേ നിയെ കാണാം എന്നു പറഞ്ഞു കൊണ്ടുപോയതാണ് ഞങ്ങളുടെ ബന്ധാ രംഭം. പി. ജോർജ് വൈദികനായി പത്തനാപുരം ട്രെയിനിംഗ് കോളജിന്റെ പ്രിൻസിപ്പലായി റിട്ടയർ ചെയ്തു. അടുത്തകാലത്തു കർത്തൃസന്നിധി യിലേക്കു കടന്നുപോയി.

ബ്രോങ്ക്സ് പള്ളിയുടെ കൂദാശ നടത്തേണ്ടത് സഭയുടെ ആവശ്യ മെന്നു മനസ്സിലാക്കി വർക്കിംഗ് കമ്മിറ്റിയുടെ ശക്തമായ ശുപാർശയോ ടെയാണ് നിയുക്ത കാതോലിക്കാ കൂറിലോസ് തിരുമേനി അമേരിക്ക യിൽ എത്തിയതും അനേകം പ്രതിബന്ധങ്ങൾ തരണം ചെയ്ത് ദേവാ ലയം കൂദാശ ചെയ്തതും. ഈ കാലഘട്ടത്തിൽ അടുക്കുന്നതിനും സഭാ

സംബന്ധമായും, ഭദ്രാസന സംബന്ധവുമായുള്ള കാര്യങ്ങൾ കൂടുതൽ സംസാരിക്കുന്നതിനും ഇടയായതിനാൽ സ്വന്ത താല്പര്യ സംരക്ഷണമോ വിപരീതപ്പെട്ടു നിൽക്കുന്നവരുടെ നിഹനമോ അല്ല സഭ സംബന്ധിച്ച എന്റെ താല്പര്യമെന്നു അദ്ദേഹത്തിനു മനസ്സിലായി. എന്നോടു തന്നെയും, മറ്റുള്ളവരുടെ മുമ്പിലും തിരുമേനി എന്നെക്കുറിച്ചു പറയുന്നത് നിഷ്പക്ഷനായ ഒരാളാണ് ചെറിയാനച്ചൻ എന്നാണ്. കഠിനമായ തെറ്റുകൾ ഇരുഭാഗങ്ങളും കാട്ടി വിജയിച്ചു എന്നു ധരിച്ചു ജീവിക്കുന്ന കാലഘട്ടം. വിജയിച്ചു എന്നു ചിന്തിച്ചപ്പോഴെല്ലാം നാം തറപറ്റിക്കൊണ്ടിരിക്കയായിരുന്നു. അദ്ദേഹത്തിന് ഇതു നന്നായി അറിയാമായിരുന്നു; പക്ഷേ പരസ്യമായി ഒന്നും തന്നെ പറഞ്ഞില്ല. വലിയ നേതൃ സ്ഥാനത്തിരിക്കുന്ന ഒരാളുടെ വായിൽ നിന്നും വരുന്ന ഓരോ വാക്കിനും വലിയ വില കൊടുക്കേണ്ടതായി വരുമല്ലോ. ചുരുക്കിപ്പറഞ്ഞാൽ അമേരിക്കൻ ഭദ്രാസനത്തിലെ ഇരു ഗ്രൂപ്പുകളും എന്നെ ദ്വേഷിച്ചപ്പോൾ, സഭാമേലദ്ധ്യക്ഷൻ എന്നെ വിശ്വസിച്ചു എന്നുള്ളത് എനിക്കു സന്തോഷം നൽകുന്ന ഒരു അനുഭവമായിരുന്നു. ഇതായിരുന്നു ഇരു കൂട്ടർക്കും വഹിപ്പാൻ പ്രയാസമായി തോന്നിയതും; അവർ എന്നെ വെറുക്കാൻ കാരണവും. അർമ്മീനിയൻ പള്ളിയിൽ കൂടിയ വൈദിക യോഗത്തെക്കുറിച്ചാണല്ലോ പറഞ്ഞു വന്നത്. 1998-ലെ 44-ാം നമ്പർ കല്പനയിൽ പ. ബാവാ തിരുമേനിയുടെ ദുഃഖം അദ്ദേഹം അറിയിക്കുന്നത് ഇപ്രകാരമാണ്.

“അർമ്മീനിയൻ ദേവാലയത്തിൽ വി. കുർബാന ചൊല്ലിയതിനുശേഷം ഒരു വൈദികയോഗം കൂടിയതും ഓർക്കുമല്ലോ. അവിടെ ചില തീരുമാനങ്ങൾ എടുത്തു എന്നും അറിയാമല്ലോ. അവ നടപ്പിലാക്കിയിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു. അതും പരാജയപ്പെട്ടു” (exh. 62).

ഈ “പരാജയത്തിന്” ഉത്തരവാദികൾ ആര്? എന്തുകൊണ്ട് ഇതു സംഭവിച്ചു?

അഭിപ്രായം പറഞ്ഞതു കേട്ടതിൽ ഒരു കൂട്ടർ പറഞ്ഞു; ഈ തീരുമാനം ഭരണഘടനയ്ക്കു അനുസൃതമല്ലായിരുന്നു. അതുകൊണ്ടായിരുന്നു അതിനെ പരാജയപ്പെടുത്തിയത്. “അപ്പോൾ അതിന്റെ അർത്ഥം, മലങ്കരസഭയുടെ പരമാദ്ധ്യക്ഷനും, മലങ്കര മെത്രാപ്പോലീത്തായും, ഭരണഘടനയെ ഏറ്റം ഉയർത്തിപ്പിടിക്കേണ്ടയാളും, ഭരണഘടനപ്രകാരം സഭയെ ഭരിക്കുന്നുവെന്ന് ഇൻഡ്യയുടെ സുപ്രീംകോടതി ഒന്നിലധികം തവണ അസ്സന്നിഗ്ദ്ധമായി പ്രഖ്യാപിക്കയും ചെയ്തിട്ടുള്ള ആളുമായ പ. മാത്യൂസ് ദ്വിതീയൻ ബാവാ അമേരിക്കയിലെ 10 പള്ളികൾ എടുത്ത്, അമേരിക്കൻ ഭദ്രാസന മെത്രാപ്പോലീത്താ അംഗീകരിച്ചിരിക്കുന്നുവെന്ന് ഒപ്പിട്ടുകൊടുത്ത വൈദികയോഗ തീരുമാനമനുസരിച്ച് മറ്റൊരു ഭദ്രാസനത്തിലേക്ക് കൊടുക്കുമ്പോൾ ഭരണഘടനയുടെ ഏതു വകുപ്പാണ്

ബാവാ തെറ്റിച്ചത് എന്ന് പറയാൻ ഇവർ ബാദ്ധ്യസ്ഥരാണ്. 1934 ഡിസംബർ 26-ാം തീയതി കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലും, മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിലും പാസ്സാക്കി അന്നുമുതൽ നടപ്പിലാക്കിയിരിക്കുന്നതും, തുടർന്ന് 1957-ലും, 1967-ലും, 2006-ലും ഭേദഗതികൾ വരുത്തി പാസ്സാക്കിയിട്ടുള്ളതുമായ ഭരണഘടനയുടെ എല്ലാ കോപ്പികളും എന്റെ കൈവശമുള്ളതു പരിശോധിച്ചു നോക്കിയിട്ട് ഏതു ഭരണഘടനാഭാഗമാണ് ഇവിടെ തിരസ്കരിക്കപ്പെട്ടിരിക്കുന്നത് എന്നു കാണുന്നില്ല. കൂടാതെ എന്തെങ്കിലും ഭരണഘടനാപരമായ കാര്യങ്ങളിൽ പരോക്ഷമായോ, പ്രത്യക്ഷമായോ ലംഘനം ഉണ്ടായി എന്നു തോന്നാവുന്ന പിശകുകൾ ഉണ്ടെങ്കിൽ റൂൾസ് കമ്മിറ്റിയിൽ കൊണ്ടുവന്ന് വേണ്ടതു ചെയ്തുകൊള്ളാമെന്ന് ബാവാ ആ മീറ്റിംഗിൽ ഉറപ്പു നല്കുകയും ചെയ്തതാണ്. സഭയുടെ പരമാദ്ധ്യക്ഷൻ തന്റെ മക്കൾ എന്നു പറയാവുന്ന വൈദികരോട് കണ്ണീരൊഴുക്കിക്കൊണ്ട്, ഭദ്രാസന മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിൽ ആവശ്യപ്പെട്ടതും - അപേക്ഷിച്ചതു എന്ന പദം ഞാൻ ഉപയോഗിക്കുന്നില്ല - സഭയിലെ മാത്രമല്ല, ഇൻഡ്യാ മഹാരാജ്യത്തിലെ തന്നെ ഉന്നതശ്രേണികളിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ബഹുമാന്യനായ ഒരു സഭാ സന്താനത്തിന്റെ ബൃഹത്തായ ചിന്താമണ്ഡലത്തിൽ ഉരുത്തിരിഞ്ഞത് എന്നു ബാവാ പറഞ്ഞതും, വൈദികർ സമ്മതിച്ച് ഒപ്പിട്ടുകൊടുത്തതുമായ തീരുമാനം പ്രാവർത്തികമാക്കാതിരിക്കാൻ പ്രവർത്തിച്ചത് ഏതു അന്ധകാര ശക്തിയാണെങ്കിലും, അതു സഭാനേതൃത്വത്തിന്റെ അറിവോടും, സമ്മതത്തോടുമാണെങ്കിൽ 'നിർഭാഗ്യം' എന്നു മാത്രമേ പറയാൻ കഴിയൂ. ഇങ്ങനെയുള്ള വസ്തുതകൾ സഭയിൽ ഒരിക്കലും ഉണ്ടാകാതിരിക്കട്ടെ എന്ന് ആഗ്രഹിക്കയും പ്രാർത്ഥിക്കയും ചെയ്യുന്നു. മറ്റേതെങ്കിലും ഒരു ഭദ്രാസനത്തിൽ ഇതു നടക്കുമായിരുന്നോ. നടക്കുമായിരുന്നെങ്കിൽ ഇനി നാം മലങ്കര മെത്രാപ്പോലീത്താ എന്ന പദവിയെക്കുറിച്ചോ, കാതോലിക്കാ എന്ന സ്ഥാനത്തേക്കുറിച്ചോ വമ്പു പറയാതെയിരിക്കുന്നതായിരിക്കും നല്ലത്. ഇതു ചെയ്തവർ തങ്ങൾ വിജയിച്ചു എന്നു ചിന്തിച്ച്, മലങ്കര മെത്രാപ്പോലീത്താ പരാജയപ്പെട്ടുവെന്നു വിചാരിച്ചു പുകഴുന്നുണ്ടായിരുന്നിരിക്കണം. വിജയിച്ചു എന്നു ധരിച്ചവർ പരാജയത്തിന്റെ അടിത്തട്ടിലെത്തി ഈ ഒറ്റ കാരണത്താൽ എന്നുള്ളത് പുനർചിന്തനം ചെയ്യുമെങ്കിൽ മനസ്സിലാകുമായിരുന്നു. 'തോറ്റതു വ്യക്തിയല്ല; സഭയാണ്'. "തോല്പിച്ചത് "സഭാ സ്നേഹികളും." ഈ നീച പ്രവൃത്തിയും അമേരിക്കയിലെ മറ്റുള്ള കാര്യങ്ങളെപ്പോലെ തന്നെ, മറ്റാരുമറിയാതെ അന്ധകാരത്തിൽ വിലയം പ്രാപിച്ചു.

വളരെ വ്യക്തിപ്രഭാവമുള്ള ഒരു സഭാദ്ധ്യക്ഷനായിരുന്നു പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ എങ്കിലും അമേരിക്കൻ

ഭദ്രാസന കാര്യങ്ങളിൽ അദ്ദേഹം എടുത്തിട്ടുള്ള തീരുമാനങ്ങൾ അതിന്റെ പൂർണ്ണ ഗൗരവത്തിൽ അദ്ദേഹം കൈകാര്യം ചെയ്തിട്ടില്ല. ആരെയും വേദനിപ്പിക്കരുത്, ആരെയും മുഷിപ്പിക്കരുത് എന്നൊക്കെയായിരുന്നു അദ്ദേഹത്തിന്റെ ചിന്ത. അദ്ദേഹം ഭരണം ഏറ്റെടുത്തതിനു ശേഷം അമേരിക്കൻ ഭദ്രാസനകാര്യങ്ങളിലുണ്ടായിട്ടുള്ള കൊഴാമറിച്ചിലുകൾ വളരെയായിരുന്നു. ആരെന്തു പ്രവർത്തിച്ചാലും പറഞ്ഞാലും ഒരു കുഴപ്പവുമില്ല എന്ന കാലഘട്ടം. പലരും അത് മുതലെടുത്തു. ധനത്തിന്റെ വമ്പും മുട്ടാളത്തവും മുഷ്ക്കും ശരിക്കും വിലപ്പോയി. സഭയെ അനുസരിക്കാത്തവർ 'മഹാമിടുക്കന്മാർ' എന്ന പദവിക്ക് അർഹരായിത്തീർന്നു.

ഇങ്ങനെയിരിക്കെ ബാവാതിരുമേനി ദുഃഖിതനായി നാട്ടിലേക്കു പോയി അധികം കഴിയുന്നതിനു മുമ്പ് – വൈദിക സംഘതീരുമാനത്തിന്റെ കോപ്പി ബാവായ്ക്ക് നൽകാതിരുന്ന പട്ടക്കാരന്റെ കുടുംബത്തിൽ എന്തൊക്കെയോ പ്രയാസങ്ങൾ ഉണ്ടായിയെന്നും അതു ബാവായുടെ ശാപം കൊണ്ടാണെന്നും മറ്റും ഒരു ശ്രുതി ജനമദ്ധ്യത്തിൽ പ്രചരിച്ചു. അതെങ്ങനെയോ ബാവായുടെ അറിവിലും ചെന്നെത്തി. താൻ ശപിച്ചില്ലാ എന്നെല്ലാം പറഞ്ഞു ബാവാ തിരുമേനി അച്ചന് എഴുതുകയും, അതിന്റെ ഒരു കോപ്പി ഇവിടെ "കമ്മീഷനായി" വന്നു താമസിച്ചിരുന്ന ഒരു മെത്രാപ്പോലീത്തായ്ക്കു കൊടുക്കണമെന്നും പറഞ്ഞ് എന്റെ പേർക്ക് അയയ്ക്കുകയും ചെയ്തു. ഞാൻ അത് അദ്ദേഹത്തിന് മെയിൽ വഴി അയച്ചു. എഴുത്തു കിട്ടിയ പാടെ അദ്ദേഹം എന്നെ ടെലിഫോണിൽ വിളിച്ച് വളരെ ദേഷ്യപ്പെട്ട് സംസാരിക്കാൻ തുടങ്ങി. മെത്രാപ്പോലീത്താ ആകുന്നതിനു മുമ്പ് അദ്ദേഹം എന്റെ ഒരു സ്നേഹിതനുമായിരുന്നു. ബാവാ ഈ എഴുത്ത് അച്ചന്റെ പേർക്ക് അയയ്ക്കാൻ കാരണമെന്തെന്ന് വളരെ ഉച്ചത്തിൽ ചോദിച്ചു. "ഇവിടെ ഒരു മെത്രാപ്പോലീത്താ ഇല്ലേ? അദ്ദേഹത്തിന്റെ പേർക്കല്ലേ അയയ്ക്കേണ്ടത്" എന്നു ചോദിച്ചപ്പോൾ പെട്ടെന്ന് എന്റെ മനസ്സിൽ തോന്നിയ ഉത്തരം ഞാൻ പറഞ്ഞു: "തിരുമേനി ഈ കാര്യം ബാവായോടു ചോദിച്ചാട്ടെ. അദ്ദേഹം അതിനു ഉത്തരം നല്കും. എനിക്കറിയില്ല."

ഇങ്ങനെ ഒരു മെത്രാപ്പോലീത്താ പൊട്ടിത്തെറിച്ചു എന്നോട് സംസാരിച്ചതിന്റെ പുറകിലുള്ള വസ്തുതകൾ ഞാൻ ഇവിടെ പറയുന്നില്ല. ഒരു കാര്യം എനിക്കു വ്യക്തമായി. ബാവാ തിരുമേനിയും ഭദ്രാസന മെത്രാപ്പോലീത്തായുമായി നല്ല ബന്ധത്തിലല്ല, അദ്ദേഹം ഇവിടെ നിന്നും പോയത് എന്ന വിവരം ഈ തിരുമേനിക്കു മനസ്സിലായിരുന്നില്ല.

2 കാര്യങ്ങൾ കൂടി ചുരുക്കമായി ഈ വിഷയത്തെക്കുറിച്ച് സൂചിപ്പിച്ച് കടന്നുപോകാൻ താല്പര്യപ്പെടുന്നു.

ഒന്ന്. 8–10 പള്ളികൾ മക്കാറിയോസ് തിരുമേനിക്കു നൽകാൻ വൈദി

കയോഗത്തിൽ എടുത്ത തീരുമാനം ബാവാ തിരുമേനി അദ്ദേഹത്തെ അറിയിച്ചാൽ അദ്ദേഹം അത് അംഗീകരിക്കുമായിരുന്നോ എന്നുള്ളതു ഒരു ചോദ്യചിഹ്നമായി നിൽക്കുന്നു. 'എസ്' എന്നോ 'നോ' എന്നോ ഇതിനെക്കുറിച്ച് പറയുവാൻ കഴിയുകയില്ല. അംഗീകരിച്ചാലും, അംഗീകരിച്ചില്ലെങ്കിലും ഭദ്രാസനത്തിനു നന്മയായി അതു ആയിത്തീരുമായിരുന്നു. അംഗീകരിച്ചില്ലെങ്കിൽ പള്ളികൾ ഒന്നും നഷ്ടപ്പെടാതെ പഴയതുപോലെ തുടരാം. അംഗീകരിച്ചാൽ വഴക്കുകൾ അവസാനിപ്പിച്ച് സമാധാനമായി ഭദ്രാസനഭരണം തുടരാം. ഏതാനും പള്ളികൾ പോയതുകൊണ്ട് വലിയ സാമ്പത്തികനഷ്ടം ഭദ്രാസനത്തിന് ഉണ്ടാകുമായിരുന്നില്ല. ഭദ്രാസനത്തിന്റെ വിഭജനശേഷവും ഇവിടെ കാര്യമായ സാമ്പത്തിക പ്രശ്നങ്ങൾ ഉണ്ടായതായി കാണുന്നില്ല. മുമ്പുണ്ടായിരുന്നതിൽ പകുതി പള്ളികളേ ഇന്ന് ഈ ഭദ്രാസനത്തിൽ ഉള്ളല്ലോ?

ഈ തീരുമാനം പ്രാവർത്തികമാക്കാതിരുന്നതിനാൽ അമേരിക്കൻ ഭദ്രാസനത്തിന്റെ വ്യഥ വർദ്ധിച്ചതല്ലാതെ ഒന്നും നേടുവാൻ സാധിച്ചില്ല. ഒരു സഹോദരനു വേണ്ടി അല്പമായ ത്യാഗം സഹിക്കുവാൻ കഴിയാതെ പോയത് "സ്നേഹം" പ്രസംഗിച്ചു നടന്നവർക്കു ഭൂഷണമായോ? അല്ലെങ്കിൽ ഈ പറയുന്ന "സ്നേഹം" എന്താണ്; ഒരു നല്ല വാക്കെന്നല്ലാതെ വേറെ എന്തുണ്ടതിൽ? പ്രസംഗിക്കാൻ കൊള്ളാവുന്ന ഒരു നല്ല വിഷയം!

ഇതിനുശേഷം ഞാൻ വൈദികസംഘത്തിന്റെ മീറ്റിംഗിനു പോയിട്ടില്ല. പട്ടക്കാർ ഒന്നിച്ചു കൂടുന്ന മറ്റു മീറ്റിംഗുകളും കഴിയുമെങ്കിൽ ഒഴിവാക്കും. ഈ വിവരം ഭദ്രാസന മെത്രാപ്പോലീത്തായെ രേഖാമൂലം അറിയിക്കയും ചെയ്തിട്ടുണ്ട്.

## ഭദ്രാസന കേന്ദ്ര നിർമ്മാണവും, അഭിപ്രായ വ്യത്യാസങ്ങളും

അമേരിക്കയിൽ നമ്മുടെ സഭയുടെ കഴിവിനും, അന്തസ്സിനുമനുസരിച്ച് ഒരു ഭദ്രാസന കേന്ദ്രമുണ്ടാവണമെന്ന് അനേകരും ആഗ്രഹിച്ചിരുന്നു. ഒരു സാധാരണ വീടു വാങ്ങി അതിന്റെ ബേസ്മെന്റിൽ ഒരു ചാപ്പൽ ക്രമീകരിച്ചാണ് അഭി. ബർണബാസ് തിരുമേനിയും അദ്ദേഹത്തിന്റെ അസിസ്റ്റന്റായി നിയമിക്കപ്പെട്ട അഭി. നിക്കളാവോസ് തിരുമേനിയും ആരാധന നടത്തിയിരുന്നത്. ആ വീട് അരമനയായും ഉപയോഗിച്ചു. ഇതു വാങ്ങിയതിനെക്കുറിച്ച് നേരത്തെ സൂചിപ്പിച്ചിരുന്നതുകൊണ്ട് കൂടുതൽ എഴുതുന്നില്ല. കാലങ്ങൾ കഴിയുന്തോറും നമ്മുടെ അന്തസ്സിനു യോജിച്ച ഒരു ഭദ്രാസന കേന്ദ്രമുണ്ടാവേണ്ടത് അത്യാവശ്യമെന്നു വന്നു കൂടി. മാർത്തോമാസഭയ്ക്കു ഏതാനും വർഷങ്ങൾക്കു മുമ്പു തന്നെ ഒന്നാംതരത്തിലുള്ള ഒരു കേന്ദ്രം ഉണ്ടായി. മറ്റ് ഓർത്തഡോക്സ് സഭകൾക്കെല്ലാം - എത്യോപ്യൻ സഭ ഒഴികെ - വലിയതും മനോഹരവുമായ കേന്ദ്രങ്ങൾ

പണിതുണ്ടാക്കി അവരുടെ മെത്രാപ്പോലീത്തന്മാർ വസിക്കുന്നു. നമ്മുടെ സഭയുമായി വി. കുർബാനാബന്ധം പുലർത്തുന്ന അർമ്മീനിയൻ ഓർത്ത ഡോക്സ് സഭയുടെ ഭദ്രാസനകേന്ദ്രം ഞാൻ കണ്ടിട്ടുണ്ട്. അതിമനോ ഹരമായ ഒരു സൗധം ന്യൂയോർക്ക് സിറ്റിയുടെ ഹൃദയഭാഗത്ത് അവർ പണിതു. അത് ഏതാനും വർഷങ്ങൾക്കു മുമ്പാണ്. എത്യോപ്യക്കാർക്ക് യോജിപ്പുമില്ല, സാമ്പത്തികശക്തിയുമില്ല. നാം ഇവിടെ വരുന്നതിന് ഏക ദേശം 70 വർഷം മുമ്പ് അർമ്മീനിയക്കാർ ഇവിടെ എത്തി. അവരിൽ കൂടുതലാളുകളും വാണിജ്യവ്യവസായങ്ങളിൽ ഉൾപ്പെട്ടിരുന്നവരായിരു ന്നതിനാലും, സഭയോടുള്ള അവരുടെ തീക്ഷ്ണമായ സ്നേഹത്താലും സഭയുടെ വളർച്ചയ്ക്കുവേണ്ടി ധാരാളമായി അവർ ദാനം ചെയ്തു. 50 വർഷം മുമ്പ് അവർ സെക്കന്റ് അന്യുവിൽ 34 സ്ട്രീറ്റിനടുത്ത് (മൻഹാ റ്റനിൽ) വസ്തു വാങ്ങിയാണ് ഇപ്പോഴത്തെ അരമന പണിതത്. ഞാനും, യശഃശരീരനായ ബഹു. ജോൺ മാത്യൂസ് അച്ചനും കൂടി 1974-ൽ അവിടെ പോയി. ഇപ്പോഴത്തെ യറുശലേം പാത്രിയർക്കീസായ അഭി. ടോക്കോം മന്തുഗിയാൻ തിരുമേനിയായിരുന്നു അന്ന് അമേരിക്കയുടെ പ്രൈമേറ്റ്. അദ്ദേഹം ഒന്നിലധികം തവണ ബ്രോങ്ക്സ് പള്ളിയിൽ വന്നു. വി. ആരാ ധനയിൽ പങ്കുകൊണ്ടതായി ഓർക്കുന്നു. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഒരു ഉറ്റ സ്നേഹിതനായിരുന്നു മന്തുഗിയാൻ തിരുമേനി. 1974-ൽ നമ്മുടെ സഭയ്ക്ക് സ്വന്തമായി ഒരു ചെറിയ പള്ളി പോലും അമേ രിക്കയിൽ ഇല്ലായിരുന്നു. പക്ഷേ, എന്റെ ഹൃദയത്തിൽ അന്നു തോന്നിയ ഒരു ആഗ്രഹം ഇവിടെ രേഖപ്പെടുത്തുകയാണ്. നമ്മുടെ സഭയ്ക്കും ഇതു പോലെ ഒരു ആസ്ഥാനം ന്യൂയോർക്കിൽ ഉണ്ടാകണം; അസാദ്ധ്യമെന്ന റിയാമായിരുന്നുവെങ്കിലും, ഹൃദയത്തിന്റെ ആഗ്രഹങ്ങൾക്ക് അതിർവര മ്പുകളില്ലല്ലോ. "ആശിക്കുന്നതിന്റെ ഉറപ്പും, കാണാത്ത കാര്യങ്ങളുടെ നിശ്ചയവുമെന്ന്" എബ്രായ ലേഖനം 11-ാം അദ്ധ്യായം 1-ാം വാക്യത്തിൽ പറയുന്ന വിശ്വാസം എന്നതു പലരുടെയും ജീവിതാനുഭവമാണ്; എന്റെയും. അസാദ്ധ്യത്തെ സാദ്ധ്യതയാക്കിത്തീർക്കുന്ന കർത്താവിന്റെ കൃപയാൽ ഭദ്രാസന രൂപീകരണത്തിന് 31 വർഷങ്ങൾക്കു ശേഷമാണെ ങ്കിലും ലോംഗ് ഐലന്റിൽ മട്ടൺ ടൗൺ എന്ന ടൗൺഷിപ്പിൽ മനോഹര മായ ഒരു ഭദ്രാസനകേന്ദ്രം നമുക്കുവേണ്ടി ദൈവം ഒരുക്കി. അഭി. ബർണ ബാസ് തിരുമേനിയുടെ ഒരു വലിയ ആഗ്രഹമായിരുന്നു. ഇന്നത്തെ മെത്രാ പ്പോലീത്താ അഭിവന്ദ്യ നിക്കാളവോസ് തിരുമേനിക്ക് ഒന്നിനെക്കുറിച്ചും ഭാരപ്പെടേണ്ടാ. ദൈവം എല്ലാം ഒരുക്കിയതുപോലെ. തന്നെ ഏല്പിച്ച ജനങ്ങളുടെ ആത്മീയ വളർച്ചയ്ക്കു വേണ്ടതു മാത്രം ചെയ്തു മുമ്പോട്ടു പോയാൽ മതി. ദൈവം അതിനു സഹായിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

എന്തുകൊണ്ട് നമുക്ക് ഇത്രയും കാലം കാത്തിരിക്കേണ്ടി വന്നു, ഒരു ആസ്ഥാനത്തിന് എന്നതു ചിന്തിക്കേണ്ട വിഷയമാണ്. ലക്ഷ്യബോധമി

ല്ലാതെ പ്രവർത്തിച്ചതിന്റെ കാരണം മുഖ്യം എന്ന് ആമുഖമായി നാം മനസ്സിലാക്കണം. അഭി. മക്കാറിയോസ് തിരുമേനിക്ക് തന്റെ ജനങ്ങളുടെ മദ്ധ്യത്തിൽ വന്നു പാർക്കുന്നതിന് യാതൊരു താല്പര്യവുമില്ലാതിരുന്നത് മറ്റൊരു കാരണം. 1979 മുതൽ 1992 മാർച്ച് 20-ാം തീയതി അഭി. ബർണബാസ് തിരുമേനി ഇവിടെ എത്തിച്ചേരുന്നതു വരെയുള്ള കാലം ഈ വിഷയത്തെ സംബന്ധിച്ചിടത്തോളം ശൂന്യതയുടെ കാലമായിരുന്നു. 12 വർഷക്കാലം അങ്ങനെ പോയി. ഒരു കാര്യം കൂടി ഓർക്കേണ്ടത് ഈ കാലഘട്ടം ഭദ്രാസനത്തിന്റെ പ്രാരംഭകാലമായിരുന്നതിനാൽ സാമ്പത്തിക പ്രശ്നങ്ങളും ഉണ്ടായിരുന്നു. "ആവശ്യം സൃഷ്ടിയുടെ മാതാവ്" എന്ന ആപ്തവാക്യം പോലെ, അഭി. ബർണബാസ് തിരുമേനി വന്നപ്പോൾ അദ്ദേഹത്തിന് പാർപ്പാൻ ഇടമില്ലാതെ വിഷമിക്കുന്നത് കണ്ടപ്പോഴാണ് ഒരു താല്ക്കാലിക അഡ്ജസ്റ്റ്മെന്റ് എന്ന നിലയിൽ ബെൽറോസിൽ ഒരു കെട്ടിടം വാങ്ങിയത് (80-34 Common wealth Blvd). അതിനുള്ളിൽ തന്നെ ചില ക്രമീകരണങ്ങളും നവീകരണങ്ങളുമൊക്കെ വരുത്തി തിരുമേനിമാർ ഉള്ള സൗകര്യത്തിൽ ജീവിക്കുകയായിരുന്നു. അങ്ങനെയിരിക്കെ പ. കാതോലിക്കാ മാത്യൂസ് ദ്വിതീയൻ ബാവാ അമേരിക്കയിൽ (1995) വന്നു കുറെ ദിവസം 80-34 Common wealth Blvd ൽ താമസിക്കേണ്ടതായി വന്നു. അവിടെയുള്ള താമസസൗകര്യങ്ങളുടെ അഭാവം തിരുമേനിയെ വ്യസനിപ്പിച്ചു. ഒരു ഭദ്രാസനകേന്ദ്രം ഉടൻതന്നെ ഉണ്ടാവണമെന്നും മറ്റും കാണിച്ച് അദ്ദേഹം അമേരിക്കയിലെ പള്ളികൾക്കു കല്പന അയയ്ക്കയും, പോയ പള്ളികളിലെല്ലാം പ്രസംഗിക്കയും ചെയ്തു. അഭി. ബർണബാസ് തിരുമേനിയും ഉത്സാഹത്തോടെ ഈ കാര്യം മുമ്പോട്ടു പോകുവാൻ തക്കവണ്ണം പ്രാർത്ഥിക്കയും, പ്രയത്നിക്കയും ചെയ്തു തുടങ്ങി.

### രണ്ടു വസ്തുക്കൾ

ഡയോസിഷൻ സെന്റർ ക്യൂൻസ്-ലോംഗ് ഐലണ്ട് ഏറിയായിൽ ത്തന്നെ ആയിരിക്കണമെന്നുള്ള താല്പര്യം അവിടെ ഏതാനും പട്ടക്കാർക്ക് ഉണ്ടായിരുന്നതിനാൽ അഭി. ബർണബാസ് തിരുമേനിയെ കൂടി ആ വഴിയിൽ ചായിച്ചുകൊണ്ടുവരുവാൻ അവർക്കു സാധിച്ചു.

### ഗർഡൻ സിറ്റി പ്രോപ്പർട്ടി

ഗാർഡൻ സിറ്റി എന്ന ടൗൺഷിപ്പിലുള്ള എപ്പിസ്ക്കോപ്പൽ സഭയുടെ ഒരു കെട്ടിടം വില്പനയ്ക്കുണ്ടെന്നു മനസ്സിലാക്കി ഏതാനും ആളുകൾ അവിടെ പോവുകയും, വിവരം പള്ളികളെ അറിയിക്കയും ചെയ്തു. 3 ഏക്കർ സ്ഥലവും, ഇതോടു ചേർത്ത് ഉണ്ടായിരുന്നു എന്നൊക്കെ എഴുതിയിരുന്നതായി ഓർക്കുന്നു. 120 പാർക്കിംഗ്, 33000 സ്ക്വയർഫീറ്റ് ഉള്ള

കത്തീഡ്രൽ ഹൗസ് (exh 66), ധാരാളം മുറികൾ, ഓഡിറ്റോറിയം എന്നെല്ലാമായിരുന്നു അതിനെക്കുറിച്ചുള്ള വിവരണം.

എപ്പിസ്ക്കോപ്പൽ സഭയെക്കുറിച്ച് അല്പം അറിവ് ഉണ്ടാകുന്നത് ഈ അവസരത്തിൽ അനുയോജ്യം ആയിരിക്കും എന്നു കരുതുന്നു. റോമൻ കത്തോലിക്കാ സഭ, യുണൈറ്റഡ് പ്രസ്ബിറ്റേറിയൻ സഭ തുടങ്ങിയ പ്രബലമായ സഭകളെപ്പോലെ തന്നെ എപ്പിസ്ക്കോപ്പൽ സഭയും ധനസമൃദ്ധി കൊണ്ടും ജനസംഖ്യകൊണ്ടും ഇവിടെ ശക്തമാണ്. ഇംഗ്ലണ്ടിലെ ആംഗ്ലിക്കൻ സഭയുടെ അമേരിക്കൻ ഭാഗമാണ്. എന്നാൽ ഭരണപരമായി എപ്പിസ്ക്കോപ്പൽ സഭ സ്വതന്ത്രവുമാണ്. ആർച്ച് ബിഷപ്പ് ഓഫ് കാന്റർബറിയെ സഭാതലവനായി അംഗീകരിക്കുന്നുവെങ്കിലും ഭരണപരമായ മേലധികാരം അംഗീകരിക്കുന്നില്ല. ഓരോ ഡയോസിസിന്റെയും ഹെഡ്ക്വാർട്ടേഴ്സ് വലിയ മന്ദിരങ്ങളാണ്. ന്യൂയോർക്ക് ഡയോസിസിന്റെ ഹെഡ്ക്വാർട്ടേഴ്സ് മൻഹാറ്റനിലാണ്. ബ്രോഡ്വേയ്ക്കടുത്ത് 109 സ്ട്രീറ്റിൽ ഒരു ബ്ലോക്ക് മുഴുവൻ ഉൾക്കൊള്ളുന്ന ഭീമൻ കെട്ടിടങ്ങൾ. സെന്റ് ജോൺ ദി ഡിവൈൻ എന്നു പേരുള്ള ഈ പള്ളി ലോകത്തിലെ വലിയ പള്ളികളിൽ ഒന്നാണ്. ഇതിനുള്ളിൽ തന്നെ പ്രധാന മദ്ബഹാ കൂടാതെ 5 ചാപ്പലുകൾ അരാധനയ്ക്കായി തുറന്നിട്ടിരിക്കുന്നു. ഇതൊരു ടൂറിസ്റ്റ് സെന്റർ കൂടിയാണ്. അനേക വർഷങ്ങൾ എടുത്ത് അതിന്റെ മുഖവാരം പൂർത്തിയാക്കാൻ. ഇത്രയും വലിപ്പമില്ലെങ്കിലും എപ്പിസ്കോപ്പൽ സഭയുടെ മറ്റു കേന്ദ്രങ്ങളും വലിയ കെട്ടിടങ്ങളുടെ സമാഹാരങ്ങളാണ്.

ഗാർഡൻ സിറ്റിയിലെ വസ്തുവും, അതിലെ കെട്ടിടങ്ങളും വാങ്ങുന്നതിനെക്കുറിച്ച് ഒരു പ്രൊപ്പോസൽ ഭദ്രാസന മീറ്റിംഗിൽ വരുന്നു എന്നറിഞ്ഞപ്പോൾ, അതിനെക്കുറിച്ചുള്ള വിവരങ്ങൾ അന്വേഷിക്കാനിടയായി. കൂടാതെ നമ്മുടെ ഒരു വൈദികൻ ആ കെട്ടിടത്തിന്റെ ഒരു ഭാഗത്ത് കുറെനാൾ വി. കുർബാന അർപ്പിക്കുകയും ചെയ്തിട്ടുണ്ട്. എന്റെ സഹപാഠിയും, സഹപ്രവർത്തകനും, സ്നേഹമുള്ള പിതാവുമായിരുന്ന ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി ഈ സ്ഥലത്ത് വി. കുർബാന അർപ്പിച്ചപ്പോൾ ഞാനും അവിടെ പോയിരുന്നു. മഴയുള്ള ദിവസമായിരുന്നു. ഞങ്ങളുടെ എല്ലാവരുടേയും തലയിൽ മഴവെള്ളം വീഴുന്നുണ്ടായിരുന്നു. വി. കുർബാന കഴിഞ്ഞപ്പോൾ അതിന്റെ കെയർറ്റേയ്ക്കർ എന്നു പറയപ്പെടുന്ന ആളുമായി സംസാരിപ്പാൻ അവസരം കിട്ടി. 75 വർഷം പഴക്കം ഈ കെട്ടിടത്തിന് ഉണ്ടെന്ന് അയാൾ പറഞ്ഞു. വാർഷിക മെയിന്റനൻസിനെക്കുറിച്ചു ചോദിച്ചപ്പോൾ, നമ്മുടെ അന്നത്തെ ഭദ്രാസന വരുമാനത്തേക്കാൾക്കൂടിയ ഒരു തുകയാണ് അയാൾ പറഞ്ഞത്.

ഒരു വലിയ കെട്ടിടമായിരുന്നു ഇത് എന്നുള്ളതിനു സംശയമില്ല. എന്നാൽ ഓർത്തഡോക്സ് സഭയുടെ അമേരിക്കൻ ഭദ്രാസനത്തിൽ ഈ

കാലത്ത് 3500 കുടുംബങ്ങളേ ഉണ്ടായിരുന്നുള്ളുവെന്ന് ബഹു. സി. ഒ. വറുഗീസച്ചൻ പ്രസിദ്ധീകരിച്ച ഡയറക്റ്ററിയിൽ നിന്നും മനസ്സിലാക്കുന്നു. ഇൻഡ്യയുടെ 3 ഇരട്ടി വലുപ്പമുള്ള ഒരു വലിയ രാജ്യമാണ് അമേരിക്ക. 3500-ഓ, 4000-മോ, കുടുംബങ്ങൾ ചിതറി വിവിധ സ്റ്റേറ്റുകളിലായി പാർത്തിരുന്നു. ഭദ്രാസനത്തിൽ ഒരു മീറ്റിംഗു കൂടിയാൽ പരമാവധി 15 പാർക്കിംഗിൽ കൂടുതൽ നമുക്ക് ആവശ്യമില്ല. നമ്മുടെ കോൺഫ്രൻസുകൾ നടത്തുന്നത് അതിനുള്ള താമസസൗകര്യവും മറ്റുമുള്ള സ്ഥലങ്ങളിലാണ് താനും.

കൂടാതെ ഇതൊരു ഓഫീസ് കെട്ടിടമായി ഉപയോഗിച്ചിരുന്നതായിരുന്നു. 75 വർഷം മുമ്പു പണിതപ്പോൾ അന്നത്തെ കാലത്തിനു അനുയോജ്യമായ വിധത്തിൽ പണിതു. കുറെയധികം മുറികളുണ്ട്. എല്ലാത്തിനുംകൂടി വളരെ കുറച്ചു ബാത്ത്റൂമും. ഇതു ഇന്നത്തെ കാലത്തെ രീതിക്കു അനുയോജ്യമല്ല. മെയിന്റനൻസ് വളരെ കുറച്ചു മാത്രം ചെയ്തിരുന്നത് വിൽക്കാൻ എന്നുള്ള ഉദ്ദേശ്യത്തിലായിരിക്കാം. ഇന്നത്തെ നിലയിൽ ആകർഷണീയമായി ഒന്നുംതന്നെ കണ്ടില്ല. നമ്മുടെ ആവശ്യങ്ങൾക്ക് അനുസൃതമല്ലായിരുന്നു ആ ഭീമൻ കെട്ടിടം. നമുക്ക് വേണ്ടിയിരുന്നത് തിരുമേനിമാർക്കും അച്ചന്മാർക്കും താമസിക്കാനുള്ള ബാത്ത് അറ്റാച്ച്ഡ് മുറികൾ, ചാപ്പൽ, ഡൈനിംഗ് ഏറിയാ, കോൺഫ്രൻസ് ഏറിയാ, ഗസ്റ്റ് റൂമ്സ് എന്നിങ്ങനെ ആധുനിക കാലത്തെ സൗകര്യങ്ങളുള്ള ഇടത്തരം വലിപ്പമുള്ള ഒരു പുതിയ കെട്ടിടമായിരുന്നു. ആയതിനാൽ മീറ്റിംഗുകൾ വന്നപ്പോൾ ഈ വിഷയം ചർച്ചയ്ക്കു വരികയും, ഞാൻ അനുകൂലമല്ലാത്ത അഭിപ്രായങ്ങൾ പറയുകയും ചെയ്തു. അതു പലർക്കും രസിച്ചില്ല എന്നറിയാമായിരുന്നു. എന്നാൽ താമസംവിനാ ഈ കെട്ടിടം വാങ്ങുവാൻ ഡയോസിസ് തിരുമാനിക്കയും കുറെ പണം അഡ്വാൻസായി നൽകുകയും ചെയ്തു എന്നറിയുന്നു. പ്രമാണം എഴുതാൻ സമയമെടുത്തപ്പോൾ എപ്പിസ്ക്കോപ്പൽ സഭയുടെ ഒരു വലിയ സ്ഥാനി അവരുടെ കൈവശമുള്ള പ്രമാണം പരിശോധിച്ചുവെന്നും, അതിൽ "എപ്പിസ്ക്കോപ്പൽ സഭയുമായി ബന്ധമുള്ള കാര്യങ്ങൾക്കു മാത്രമേ ഇതു കൈമാറ്റം ചെയ്യാവൂ" എന്നൊരു ക്ലോസ് ചേർത്തിരിക്കുന്നതായി കണ്ടുവെന്നും, അങ്ങനെ അഡ്വാൻസായി നൽകിയിരുന്ന പണം തിരികെ നൽകി "കച്ചവടം" അവസാനിപ്പിച്ചുവെന്നും അറിയുവാൻ ഇടയായി. എന്നാൽ ഈ സത്യം വെളിവാക്കാതെ എന്നെ വ്യക്തിപരമായി പരാമർശിച്ച് 2004 സെപ്റ്റംബർ 6-ാം തീയതി ഐക്കോൺ എന്ന ഇ മെയിൽ ഗ്രൂപ്പിൽ ഒരു ലേഖനം വന്നു (exh 68). ഞാൻ മലങ്കരസഭാ മാസികയിൽ ഈ വസ്തു വാങ്ങുന്നതിന് എതിരായി ലേഖനം എഴുതി എന്നെല്ലാം എഴുതിയിരുന്നു. അതുകൊണ്ടാണ് ഈ വസ്തു നഷ്ടപ്പെട്ടു പോയത് എന്നു ചുരുക്കം.

ഇത് എഴുതിയ ആളിന്റെ ഭാവനയിൽ വിടർന്ന ഒരു ദുർഗന്ധ കുസുമം എന്നല്ലാതെ വേറെ ഒന്നും ഇതിനെക്കുറിച്ചു ഞാൻ പറയുന്നില്ല. ദൈവം തമ്പുരാൻ അമേരിക്കൻ ഭദ്രാസനത്തെ തള്ളിക്കളഞ്ഞില്ല എന്നു ഊന്നലായി വിശ്വസിക്കുന്നതിന് ദൈവം എന്നെ സഹായിച്ചു. അതങ്ങനെ നില്ക്കട്ടെ.

## രണ്ടാമത്തേതാണ് ക്രീഡ്മോർ പ്രോപ്പർട്ടി

ഇതു ക്യൂൻസിൽ ക്രീഡ്മോർ മെന്റൽ ഹോസ്പിറ്റലിനോടു ചേർന്നു കിടക്കുന്നു. സ്റ്റേറ്റ് ഗവൺമെന്റ് വകയാണ്. അവിടെ കുറെ സ്ഥലം കുറഞ്ഞ വിലയ്ക്കു സഭയ്ക്കു ലഭിക്കുന്നു എന്നു പറഞ്ഞ് ഒരു വലിയ ഇളക്കം തന്നെ ആളുകളുടെ ഇടയിൽ ഉണ്ടായി. എന്നാൽ സഭയ്ക്കു വേണ്ടി ഇതു വാങ്ങാൻ സാധിക്കയില്ലായിരുന്നു. കുറെപ്പേർ ചേർന്ന് ഒരു രജിസ്ട്രേഷനുമുണ്ടാക്കി. മെത്രാപ്പോലീത്തായുടെ പേരും ബൈലോയിലോ മറ്റോ ചേർത്തിരുന്നതായി കണ്ടു. എന്നാൽ അന്വേഷണത്തിൽ ഈ വസ്തുവിൽ വിഷമാലിന്യങ്ങൾ ഉണ്ട് എന്ന് റിപ്പോർട്ടുകളിൽ കണ്ടതിനാലാണെന്നു പറയുന്നു, അന്നത്തെ ഡയോസിഷൻ സെക്രട്ടറിയും ഡയോസിഷൻ കമ്മിറ്റി മെമ്പറുമായിരുന്ന മറ്റൊരു വൈദികനും (ഇവർ ഇരുവരും കെമിസ്റ്റുകളായിരുന്നു) ഈ വസ്തു വാങ്ങുന്നതിനെ എതിർത്തു. മണ്ണു പരിശോധനയുടെ റിപ്പോർട്ടനുസരിച്ച് ഉപരിതലത്തിൽ കുറെ ആഴത്തിൽ മണ്ണു നീക്കം ചെയ്തതിനുശേഷമേ കെട്ടിടങ്ങൾ, മനുഷ്യവാസത്തിനുവേണ്ടി പണിയാവൂ എന്നാണ് റിപ്പോർട്ട് ആവശ്യപ്പെട്ടത്. ആദ്യ റിപ്പോർട്ടും പുനപരിശോധനാ റിപ്പോർട്ടും ഈ വസ്തുതയെ സ്ഥിരീകരിച്ചിരുന്നു. കിട്ടിയ തെളിവുകൾ, വച്ചുകൊണ്ട് ഈ വസ്തു സഭയ്ക്കു വേണ്ടി വാങ്ങേണ്ടാ എന്നു ഞാനും ചില മീറ്റിംഗിൽ പറഞ്ഞു. ശക്തമായ വാദപ്രതിവാദങ്ങളുണ്ടായി. മീറ്റിംഗുകളിൽ നിന്നും ജനമദ്ധ്യത്തിലേക്ക് ഈ വിഷയം എത്തിച്ചേർന്നു. ബഹുഭൂരിപക്ഷമാളുകൾ ഈ ക്രയവിക്രയത്തിന് എതിരായി. എന്നാൽ പരിശുദ്ധ ബാവാ മാത്യൂസ് ദ്വിതീയൻ ഈ വസ്തു വാങ്ങുന്നതിന് അനുവദിച്ചു കല്പനയയച്ചു. കല്പന (HES/H.H/28/03, exh. 69. ഒരു കാര്യം എടുത്തു പറയുവാനുള്ളത് ആദ്യത്തെ വസ്തു (Garden city) വാങ്ങാനും ബാവാ അനുവാദം നൽകിയിരുന്നു എന്നുള്ളതാണ്.

പിറകിലോട്ടുപോയാൽ ഒരു കാര്യം കൂടി കാണാൻ കഴിയും. ഈ വസ്തു വാങ്ങാനായി തീരുമാനമെടുക്കുവാൻവേണ്ടി ആദ്യ അവസരത്തിൽ കൂടിയ മീറ്റിംഗുകളിൽ ഇതിനുവേണ്ടി വാദിച്ചിരുന്നവർ ആദ്യം പറഞ്ഞിരുന്നത്

(1) ഈ വസ്തു സഭയ്ക്കു വേണ്ടി വാങ്ങാൻ സാധിക്കയില്ല.

(2) ഒരു കൽച്ചറൽ സൊസൈറ്റിയുടെ പേരിൽ മാത്രമേ ഇതു വാങ്ങാൻ കഴിയൂ.

(3) ഒരു ആരാധനാസ്ഥലം ഉണ്ടാക്കിയാൽ 25 വർഷക്കാലത്തെക്കെങ്കിലും, സഭയുടെയോ, പള്ളിയുടെയോ പേർ ഉല്ലേഖനം ചെയ്യാൻ സാധിക്കയില്ല.

(4) ഒരു കുരിശ് ഇവിടെ കെട്ടിടത്തിന്റെ മുകളിൽ സ്ഥാപിക്കാൻ സാധിക്കയില്ല.

എന്നാൽ കുഴച്ചിൽ വർദ്ധിച്ചപ്പോൾ പറഞ്ഞത് ഇവിടെ കത്തീഡ്രൽ വേണമെങ്കിലും പണിയാം. ഒരു കുഴപ്പവുമില്ലെന്നായിരുന്നു.

വസ്തു വാങ്ങിക്കാൻ ഭൂരിപക്ഷമാളുകളും താല്പര്യം കാണിക്കുന്നില്ല എന്നു വന്നപ്പോൾ കുറ്റം ആരുടെയെങ്കിലും തലയിൽ ചാർത്താൻ വേണ്ടി, ഈ കുഴപ്പങ്ങൾക്കെല്ലാം കാരണം ''എ. കെ. ചെറിയാനച്ചനും, യോങ്കേഴ്സ് ഗ്രൂപ്പും, ഡയോസിഷൻ സെക്രട്ടറിയുമെന്ന്'' പത്രങ്ങളിൽ എഴുതിവിട്ടു (exh 70). സത്യം അതായിരുന്നില്ല. ഈ വസ്തു വാങ്ങണമെന്ന് അഭി. ബർണബാസ് തിരുമേനിക്ക് താല്പര്യമുണ്ടായി, അല്ലെങ്കിൽ അദ്ദേഹത്തിൽ താല്പര്യം ജനിപ്പിച്ചു. വ്യവസ്ഥകളോടെ ഈ വസ്തു വാങ്ങുന്നതിനെ ഞാൻ പിന്താങ്ങി. മീറ്റിംഗുകളിൽ സംസാരിച്ചിട്ടുണ്ട്. വ്യവസ്ഥ താഴെ പറയുന്നവയാണ്:

(1) കൾച്ചറൽ സെന്റർ എന്ന പേരിൽ രജിസ്റ്റർ ചെയ്തിരിക്കുന്ന ഒരു സംഘടനയ്ക്കായി ഈ വസ്തു വാങ്ങുമ്പോൾ, അതിനുവേണ്ടിയുണ്ടാക്കുന്ന ബൈലോയിൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് പൂർണ്ണമായ മേലധികാരം ഈ വസ്തുവിന്മേൽ കാണിച്ചിരിക്കണം.

(2) പരിസ്ഥിതി വിശകലനത്തിൽ മണ്ണിൽ വിഷാംശം ഉണ്ട് എന്നു പറയുന്നതിനെ ഗൗരവമായി കണക്കാക്കുകയും, അതു നീക്കം ചെയ്യുവാനുള്ള നടപടി പെട്ടെന്നു പൂർത്തിയാക്കുകയും ചെയ്യണം.

എന്നാൽ 2003 മെയ് 10-ാം തീയതി ഈ സംഗതികൾ ചർച്ച ചെയ്യാൻ ഒരു ദേവാലയത്തിൽ കൂടിയ മീറ്റിംഗിൽ "ഈ വസ്തുവിന്മേൽ മലങ്കര മെത്രാപ്പോലീത്തായ്ക്കു യാതൊരു അധികാരവും ഉണ്ടായിരിക്കയില്ല" എന്ന് വളരെ ഉയർന്ന സ്വരത്തിൽ ഒരു പട്ടക്കാരൻ പ്രസ്താവിച്ചിട്ട് ആ മീറ്റിംഗിൽ ആധ്യക്ഷം വഹിച്ച മെത്രാപ്പോലീത്താ ഒരക്ഷരം പോലും പറഞ്ഞതുമില്ല (exh 71).

കൂടുതൽ ഈ വിഷയത്തെക്കുറിച്ച് അറിയേണ്ടവർ - ആദിമുതലുള്ള തീരുമാനങ്ങളും മറ്റും ചേർത്തു ഭദ്രാസന സെക്രട്ടറി 2004 ഒക്ടോബർ

15-ാം തീയതി അമേരിക്കൻ ഭദ്രാസനത്തിലെ പട്ടക്കാർക്ക് അയച്ച ഒരു റിപ്പോർട്ട് വായിച്ചു മനസ്സിലാക്കുക (exh. 72).

ഇങ്ങനെ ഭദ്രാസനത്തിന് ഒരു കേന്ദ്രമുണ്ടാക്കുവാനുള്ള ഉദ്യമത്തിന് ദീർഘകാലത്തേക്ക് തടസ്സം നേരിട്ടു. മലങ്കരസഭയുടെ അമേരിക്കൻ ഭദ്രാസനത്തിന് സ്റ്റേറ്റുമായി സംവാദത്തിനു പോവാതെ മലങ്കരസഭയുടെ മക്കളുടെ അദ്ധ്വാനഫലത്തിൽ നിന്നും അവർ നൽകിയ ദാനം ഉപയോഗിച്ച് ഒരു ഭദ്രാസനകേന്ദ്രം പണിയിപ്പിക്കയോ, വാങ്ങുകയോ ചെയ്യുന്നതിന് എന്തിന് ഇത്രമാത്രം തടസ്സമുണ്ടാക്കി? ഇതിനു മുൻകൈ എടുത്തവർ സ്വാർത്ഥ താല്പര്യ സംരക്ഷണത്തിന് വേണ്ടി ഉണ്ടാക്കിയ മറ്റു ചില പ്രവർത്തനങ്ങളും അതിന്റെ പേരിൽ ഉണ്ടായ ഒച്ചപ്പാടുകളും, ഗവൺമെന്റ് അന്വേഷണങ്ങളും മറ്റും പല തവണ ഇംഗ്ലീഷ് പത്രങ്ങളിൽ വന്നിരുന്നു എന്നുള്ളതു ഒരു പരമാർത്ഥം മാത്രം.

സുതാര്യത (ട്രാൻസ്പേരൻസി) എന്നു പറയുന്ന പദത്തിന് ഓർത്തഡോക്സ് സഭയുടെ ഭരണക്രമത്തിൽ നല്ല സ്ഥാനം ഉണ്ട്. പക്ഷേ, അമേരിക്കൻ ഭദ്രാസനത്തിലെ ഭരണ സംവിധാനത്തിൽ ആദി മുതൽ ഇല്ലാത്ത ഒരു പദവുമാണിത്. വ്യക്തിതാല്പര്യങ്ങൾ ലക്ഷ്യമാക്കി സ്ഥാനമാനങ്ങൾ നേടിയോ മറ്റു വിധത്തിലോ, അടുക്കുവാൻ വരുന്നവരെ സഭാതലങ്ങളിൽ നിന്നും അകറ്റി നിറുത്തുകയും, സഭയുടെ കൊമ്പു ഉയർന്നു കാണുന്നതിൽ സന്തോഷിക്കുന്ന ആളുകളെ ഭരണക്രമങ്ങളിൽ ഉൾപ്പെടുത്തുകയും ചെയ്യുമ്പോൾ കുറെയൊക്കെ വൈഷമ്യങ്ങൾ മാറി കിട്ടും. ഏതാനും ആളുകൾ എന്തു പറഞ്ഞാലും, എന്തു പ്രവർത്തിച്ചാലും അത് അംഗീകരിച്ചുകൊള്ളണമെന്നും, ഇല്ലെങ്കിൽ അകറ്റിനിറുത്തുവാനുള്ള മാർഗ്ഗങ്ങൾ സ്വീകരിക്കേണ്ടതായി വരുമെന്നും മുന്നറിയിപ്പു തരുന്ന വിധത്തിലുള്ള സംസാരങ്ങളും കേട്ടിട്ടുണ്ട്. ചിത്രത്തിൽ കാണുന്ന മൂന്നു കുരങ്ങന്മാരെപ്പോലെ - രണ്ടു കൈകൾ കൊണ്ട് ചെവികൾ പൊത്തുക, രണ്ടു കൈകൾ കൊണ്ട് കണ്ണുകൾ പൊത്തുക, രണ്ടു കൈകൾ കൊണ്ട് വായ് പൊത്തുക എന്ന രീതി ജനാധിപത്യമര്യാദ കൂടി പാലിക്കുന്ന സഭയ്ക്ക് യോജിച്ചതല്ല, സഭ ആ നിലപാട് അംഗീകരിച്ചിട്ടുമില്ല.

ഞാൻ വീണ്ടും പുറകോട്ടു പോവുകയാണ്. ഔദ്യോഗിക കൂദാശാകർമ്മം സഭയുടെ ഇടപെടൽ മുഖാന്തിരം ഭംഗിയായി നടന്നതിനുശേഷം എല്ലാക്കാര്യങ്ങളും, ഭംഗിയായിത്തന്നെയാണോ ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയിൽ നടന്നുവന്നത്? അല്ല എന്നു ഉറക്കെപ്പറയുന്നതിനു മടിയില്ല.

വർഷാന്തര പൊതുയോഗങ്ങളിൽ ഒച്ചപ്പാടുണ്ടാക്കുക, വിശുദ്ധ കുർബാനയ്ക്കു ശേഷം യാതൊരു കാരണവും ഇല്ലാതെ ബേസ്മെന്റിൽ ബഹളമുണ്ടാക്കുക, പള്ളിയുടെ വെളിയിൽ കൂട്ടം കൂടി നിന്ന് ആക്ഷേപ

മായി സംസാരിക്കുക എന്നു വേണ്ടാ പള്ളിയിൽ ക്രൈസ്തവാന്തരീക്ഷത്തെ തകർക്കാനുള്ള എല്ലാ പദ്ധതികളും ഏതാനും ആളുകൾ ചേർന്ന് ചെയ്തുകൊണ്ടിരുന്നു. 1998-ലെ വാർഷിക മീറ്റിംഗ് അടുത്ത വർഷത്തേക്കു മാറ്റി വയ്ക്കയും, തലേവർഷത്തെ ഭരണസമിതി തന്നെ തുടർന്നുകൊള്ളുവാൻ OL 30/98 കല്പനയിൽ കൂടി ഭദ്രാസന മെത്രാപ്പോലീത്താ അനുവാദം നൽകയും ചെയ്തു. 1986-ൽ പള്ളി കൂദാശ നടന്നതിനുശേഷം പള്ളിയോടു ചേർന്നുകിടന്ന സ്ഥലത്ത് ഒരു കെട്ടിടം പണിയണമെന്ന ആഗ്രഹം പൊതുയോഗങ്ങളിലും, കമ്മിറ്റിയോഗങ്ങളിലും ശക്തമായി വന്നുകൊണ്ടിരുന്നു. മീറ്റിംഗുകൾ നടത്തുവാനും, ആത്മീയ സംഘടനകളുടെ നടത്തിപ്പിനുമായി ഈ കെട്ടിടം പ്രയോജനപ്പെടുത്തണമെന്ന ആഗ്രഹമായിരുന്നു പൊതുവെ ഉണ്ടായിരുന്നത്. 1987 മാർച്ച് ഒന്നാം തീയതി കൂടിയ വാർഷാന്തികയോഗം ഈ വിഷയം ചർച്ച ചെയ്യുകയും ഏകാഭിപ്രായമായി കെട്ടിടനിർമ്മാണത്തിനായി തീരുമാനം എടുക്കുകയും ചെയ്തു.

പള്ളികൂദാശയ്ക്കുശേഷവും എന്തിനാണ് ഒരു കൂട്ടം ആളുകൾ പള്ളിയിൽ പ്രശ്നങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നത് എന്നുള്ള ചോദ്യത്തിന് ഉത്തരം നൽകാൻ ഒരു പ്രയാസവും കാണുന്നില്ല. പള്ളി കൂദാശ, നിയുക്ത കാതോലിക്കായെക്കൊണ്ടു, സഭയുടെ തീരുമാനമനുസരിച്ച്, നടത്തിയത് ഭദ്രാസനതലത്തിൽ ഇഷ്ടപ്പെടാതിരുന്നതിനാൽ, അതേ ചുവടു പിടിച്ച് നടന്നു വന്നവർക്കും അത് ഇഷ്ടപ്പെട്ടില്ല; മാത്രമല്ല വൈരാഗ്യബുദ്ധി വളർന്നു വരികയും ചെയ്തു. സഭയുടെ തീരുമാനമനുസരിച്ച് ഇടവക കാര്യങ്ങളിൽ സഭയ്ക്കു ഇടപെടാം എന്ന ഒരു അവസ്ഥയാണല്ലോ സംജാതമായിരിക്കുന്നത്. അമേരിക്കൻ മണ്ണിൽ ഇൻഡ്യൻ സഭയ്ക്ക് അവകാശമില്ല എന്നു വാദിച്ചിരുന്നവർക്കേറ്റ ഒരു വലിയ ആഘാതമായിരുന്നു ഇത്. ഉമിയിൽ പിടിച്ച തീ പോലെ അതു കെടാതെ കിടക്കുകയായിരുന്നു. ഇടവകയിലെ ഭൂരിപക്ഷമാളുകൾക്കും ഈ വൈഷമ്യത്തെക്കുറിച്ച് ഉൾബോധമുണ്ടായിരുന്നു. അതിനനുസരിച്ച് ഓരോ കാര്യങ്ങളും വളരെ സൂക്ഷിച്ചു ചെയ്തുകൊണ്ടിരുന്നു.

## ഹൃദയഭേദകമായ ഒരു കോർട്ടു കേസ്സ്

ആദ്യ തീരുമാനത്തിനുശേഷം പല തവണയായി ഈ കെട്ടിടനിർമ്മാണത്തെക്കുറിച്ച് പൊതുയോഗങ്ങളിലും, കമ്മിറ്റിയോഗങ്ങളിലും ചിന്തിക്കയും, തീരുമാനങ്ങൾ എടുക്കുകയും ചെയ്തുകൊണ്ടിരുന്നു. 1995 സെപ്റ്റംബർ 4-ാം തീയതി പരിശുദ്ധ കാതോലിക്കാ മാത്യൂസ് ദ്വിതീയൻ തിരുമേനി വിശുദ്ധ കുർബാനയ്ക്കു ശേഷം ഈ കെട്ടിടത്തിനു കല്ലിടുകയും, "സെന്റ് ഗ്രീഗോറിയോസ് അനക്സ്" എന്നു പേരു നൽകു

കയും ചെയ്തു. തുടർന്ന് ഭദ്രാസന മെത്രാപ്പോലീത്താ അഭി. ബർണബാസ് തിരുമേനി കെട്ടിടം പണിയുന്നതിനനുവദിച്ചുകൊണ്ട് ബ്ളൂപ്രിന്റും, പ്ളാനും അംഗീകരിക്കയും, ഒപ്പും, മുദ്രയും വച്ചു തരികയും ചെയ്തു. നാലു ലക്ഷത്തിതൊണ്ണൂറ്റിഅയ്യായിരം (4,95,000) ഡോളറിന് ഒരു ബിൽഡിംഗ് കൺസ്ട്രക്ഷൻ കമ്പനിയുമായി കാരാറെഴുതുന്നതിനു മുമ്പ് 1998 മാർച്ച് 28-ാം തീയതി ഒരു പൊതുയോഗം വിളിച്ചുകൂട്ടി. ഇടവക പൊതുയോഗത്തിന്റെ അംഗീകാരം ഈ തുകയ്ക്കു ലഭിക്കാൻ വേണ്ടിയായിരുന്നു അത്. എന്നാൽ ആദിമുതൽ ഈ പ്രോഗ്രാമിനെ പിൻതാങ്ങിയവരിൽ ഏതാനും പേരും മറ്റു ചിലരും ഈ കെട്ടിടം ഇവിടെ പണിയേണ്ടാ എന്നു പറഞ്ഞ് എതിർപ്പുണ്ടാക്കുകയും, പൊതുയോഗത്തിൽ നിന്നും ഇറങ്ങിപ്പോവുകയും ചെയ്തു. നിയമാനുസൃതം വിളിച്ചുകൂട്ടിയ പൊതുയോഗമായതിനാൽ കൂടിയിരുന്നവരോട് തീരുമാനമെടുക്കാൻ വികാരി ആവശ്യപ്പെടുകയും 53 പേർ അംഗീകരിക്കയും, ഒരാൾ മാത്രം എതിരഭിപ്രായം രേഖപ്പെടുത്തുകയും ചെയ്തതിനാൽ 4,95,000 ഡോളറിന്റെ 'ബിഡ്' പൊതുയോഗം അംഗീകരിച്ചു പാസ്സാക്കി.

അധികം താമസിയാതെ കെട്ടിടം പണി ആരംഭിച്ചു. വാനം തോണ്ടി; പെരുമഴയും ആരംഭിച്ചു. 4 അടി താഴ്ചയിൽ പള്ളിയുടെ പുറകു വശവും, 2 സൈഡും കുഴിച്ചിട്ടിരിക്കയാണ്. തോരാതെ മഴ പെയ്തുകൊണ്ടിരുന്നു. വാനത്തിനു മുകളിൽ വരെ വെള്ളമായി. കെട്ടിടം പണി തൽക്കാലം സ്റ്റേ ചെയ്തുകൊണ്ട് ബ്രോങ്ക്സ് സുപ്രീംകോർട്ടിൽ നിന്നും എനിക്കൊരു സമൻസ് ലഭിച്ചു. ഞാനും, പള്ളിയും കോൺട്രാക്ടറുമാണ് പ്രതികൾ. പൊതുയോഗത്തിൽ നിന്നും ഇറങ്ങിപ്പോയവരിൽ 10 പേർ വാദികൾ. ഇടവകയോട് ആലോചിക്കാതെയും, അനുവാദം വാങ്ങാതെയും പുതിയ കെട്ടിടം വയ്ക്കാൻ വികാരി തീരുമാനിച്ചു എന്നാണ് കാരണം പറഞ്ഞിരിക്കുന്നത്.

ദിവസങ്ങളും, ആഴ്ചകളും കടന്നുപോയി. പള്ളിക്കെട്ടിടത്തിന്റെ ചുറ്റും വെള്ളം കെട്ടികിടക്കയാൽ കെട്ടിടത്തിന് ബലക്ഷയമുണ്ടാകുമെന്ന് ആർക്കിട്ടെക്ടും, എൻജിനിയറും ശക്തമായി അഭിപ്രായപ്പെട്ടതിനാൽ കെട്ടിടം ബലപ്പെടുത്തേണ്ടതായി വന്നു. ഇതിനു അനേകായിരം ഡോളർ ചെലവായി. കെട്ടിടത്തിനുള്ളിൽ ലഭിക്കാമായിരുന്ന കുറെ സ്ഥലവും നഷ്ടപ്പെട്ടു.

കേസ് കേൾക്കേണ്ട ജഡ്ജി വെക്കേഷനിലാണ്. പകരം വരുന്ന ജഡ്ജിമാർ (വെക്കേഷൻ ജഡ്ജിമാർ) സാധാരണയായി റിട്ടയർ ചെയ്ത ജഡ്ജിമാരായിരിക്കും. പള്ളിയുടെ കേസ്സ് കേട്ടത് ജസ്റ്റീസ് ജോസഫ് മസൂർ എന്നയാളായിരുന്നു. പ്രായമുള്ള ഒരു ജഡ്ജി.

വാദിഭാഗത്തും നിന്നും, പ്രതിഭാഗത്തും നിന്നുമുള്ള ചിലരെ വിസ്ത

രിച്ചു. പ്രതിഭാഗത്തു നിന്നു എന്നെയും, അന്നു ട്രസ്റ്റിയായിരുന്ന മി. എം. കെ. തോമസ്സിനെയും സെക്രട്ടറി ചെറിയാൻ കോശിയേയും വിസ്തരിച്ചു.

എന്നെ വിസ്തരിച്ചപ്പോൾ വാദിഭാഗം വക്കീലാണോ, പള്ളിയുടെ വക്കീലാണോ എന്നോർമ്മയില്ല; ഒരു ചോദ്യം ചോദിച്ചു.

"Father Cherian, how much salary you are getting from the church?"

"I am not getting any salary from the church; only getting an honorarium to cover my expenses like travel and telephone charges." I said.

Judge: "you are not getting any salary from the church; Are you a family man, Father?"

"Yes, your honour! Iam a family man." I said.

Judge: "How do you live Father?," he was looking at me like he heard something strange.

I said "I am working a fulltime Job in another church office for my living and working full-time in this church to fullfill my call."

ജഡ്ജി എന്റെ മുഖത്തേക്കു സൂക്ഷിച്ചു നോക്കിയിട്ട് വക്കീലന്മാരോട് ചോദിച്ചു.

"Any other question?"

ആർക്കും ചോദ്യങ്ങളില്ല.

Judge: "Father, you are excused; thank you for coming."

എന്നെ വിസ്തരിക്കാൻ ആരംഭിച്ചപ്പോൾ വാദിഭാഗം വക്കീൽ ഒരു പേപ്പർ ജഡ്ജിയെ ഏല്പിച്ചു. വിസ്താരം കഴിഞ്ഞപ്പോൾ ഈ പേപ്പർ എന്താണെന്ന് ജഡ്ജി ചോദിച്ചു: പൊതുയോഗത്തിൽ നിന്നും വാക്കൗട്ട് ചെയ്തവരുടെ പേരുകളാണെന്ന് വക്കീൽ മറുപടി പറഞ്ഞു. ജഡ്ജിയുടെ മറുപടി.

"Oh; good for them; that was their right."

പേപ്പർ ചുരുട്ടി അടുത്തുണ്ടായിരുന്ന ചവറ്റുകൊട്ടയിൽ എറിഞ്ഞു.

പള്ളി പണിയ്ക്കുള്ള ഇഞ്ചക്ഷൻ നീക്കം ചെയ്യണമെന്ന വിധി എഴുതിയിട്ടതിനു ശേഷമാണ് ജഡ്ജി ജോസഫ് മസൂർ അന്നു കോർട്ടു വിട്ടത്. വെക്കേഷൻ ജഡ്ജിക്കു വിധി എഴുതാം എങ്കിലും നടപ്പാക്കേണ്ടത് ആ ബഞ്ചിലെ ജഡ്ജിയാണ്. അദ്ദേഹം വെക്കേഷൻ കഴിഞ്ഞു വന്നു. വാദിഭാഗം വളരെയധികം തടസ്സവാദങ്ങൾ ഉന്നയിച്ചുവെങ്കിലും അതൊന്നും

ജഡ്ജി അംഗീകരിച്ചില്ല. ജൂറി എൽ. ക്രിസ്പീനോ എന്നായിരുന്നു അദ്ദേഹത്തിന്റെ പേര്. ജോസഫ് മസൂറിന്റെ വിധിയെ അതുപോലെ അംഗീകരിച്ച് നടപടികൾ എടുത്തു. പള്ളിക്ക് ഒന്നരലക്ഷത്തിൽപരം ഡോളർ കേസ്സിനും കെട്ടിടത്തിന്റെ ബലപ്പെടുത്തലിനുംവേണ്ടി ചെലവായി എങ്കിലും ഇതൊരു അനാവശ്യ കേസ്സാണ് എന്നു മനസ്സിലാക്കിയ ഭൂരിപക്ഷം ഇടവകാംഗങ്ങൾ ചെലവിന്റെ ഒരു ഭാഗം അവരുടെ കൈയ്യിൽ നിന്നും എടുത്തതിനാൽ പള്ളിയുടെ അക്കൗണ്ടിൽ നിന്നും മുഴുവൻ പണവും ചെലവാക്കേണ്ടതായി വന്നില്ല. നഷ്ടപരിഹാരം ഉൾപ്പെടെയുള്ള ഒരു വിധിയായിരുന്നു കോർട്ടിൽ നിന്നും ലഭിച്ചത്.

ഇത്രയുമായിട്ടും, വീണ്ടും ബഹളങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നതുകൊണ്ട് പ്രതിഭാഗം വക്കീൽ നഷ്ടപരിഹാരത്തിന് കേസ്സ് ഫയൽ ചെയ്തു. കേസ്സിന്റെ പോക്ക് അവർക്ക് അനുകൂലമല്ല എന്നു മനസ്സിലാക്കിയ വാദിഭാഗം വക്കീൽ കേസ് വിട്ടു. വാദിഭാഗത്തെ ആളുകൾ പ. കാതോലിക്കാബാവായെ സമീപിച്ചു. അദ്ദേഹം ഇടപെട്ട് വാദികളോട് നഷ്ടപരിഹാരം വാങ്ങാതിരിപ്പാൻ വേണ്ടതു ചെയ്യണമെന്ന കല്പനയായി. ഇത് ഒരു ഉന്നതസ്ഥാനീയന്റെ സമ്മർദ്ദത്തിലായിരുന്നു താനും. കർശനമായ ചില നിയമങ്ങൾക്ക് വാദികളെ വിധേയരാക്കി, വക്കീലന്മാർ അതു കോർട്ടു ഭാഷയിൽ എഴുതി വാദികളെക്കൊണ്ട് ഒപ്പിടുവിച്ചു. ജൂൺ 30-ന് കോർട്ടിൽ നിന്നും പകർപ്പു ലഭിച്ചു. ഇവരിൽ ഏതാനും പേർ ഇടവക വിട്ടുപോയി.

ഈ കേസ്സിനുവേണ്ടി വളരെയധികം കഷ്ടപ്പെട്ടു പ്രവർത്തിച്ച 2 ആളുകളെക്കുറിച്ച് ഒരു വാക്ക്. ഒന്നാമൻ അന്നത്തെ ഇടവക സെക്രട്ടറി ആയിരുന്ന മി. ചെറിയാൻ കോശി. രണ്ടാമൻ ഇടവകയുടെ ഏതു പ്രയാസഘട്ടങ്ങളിലും എന്നോടു കൂടിയുണ്ടായിരുന്ന മി. റ്റി. മത്തായി. സെക്രട്ടറി എന്ന നിലയിൽ ഈ കെട്ടിടം വയ്ക്കാൻ തീരുമാനമെടുത്ത ആദ്യപൊതുയോഗ തീരുമാനം മുതൽ ഏറ്റം ഒടുവിൽ കോൺട്രാക്റ്റ് ഒപ്പിടുന്നതിനു തീരുമാനിക്കാൻ കൂടിയ പൊതുയോഗം വരെയുള്ള പൊതുയോഗ റിപ്പോർട്ടും കോപ്പിയെടുത്ത് ഏല്പിക്കേണ്ട സ്ഥാനങ്ങളിൽ യഥാവസരം ഏല്പിച്ചു എന്നുള്ളത് ഒരു വലിയ വസ്തുതയായി കണക്കാക്കുന്നു. കേസ്സിന്റെ വിജയത്തിന് പ്രധാന കാരണമായത് വ്യക്തമായ റിപ്പോർട്ടുകളായിരുന്നു. ഈ കേസ്സു കൊടുത്തവരിൽ ചിലരുടെ പേര് ഈ ഉദ്യമത്തെ പിൻതാങ്ങുന്നവരുടെ കൂട്ടത്തിൽ റിപ്പോർട്ടിൽ ഉണ്ടായിരുന്നത് കേസ്സിന്റെ വിജയത്തിന് സഹായമാകയും ചെയ്തു. മി. റ്റി. മത്തായിയായിരുന്നു വിവരങ്ങൾ കണ്ടുപിടിച്ച് യഥാസമയം എന്നെ അറിയിച്ചുകൊണ്ടിരുന്നത്. സ്റ്റേ നീക്കം ചെയ്യുന്നതിന് വിധിയായി എന്ന് എന്നെ അറിയിച്ചതും അദ്ദേഹം തന്നെ. ഇടവകയിലെ ഒരു നല്ല ശതമാനം ആളു

കൾ അവരുടെ പിൻതുണ നൽകി, പ്രാർത്ഥനയാലും, ധനസഹായ ത്താലും, കൂടാതെ കോർട്ടിൽ അവരുടെ സാന്നിദ്ധ്യത്താലും. അഭി. ബർണബാസ് തിരുമേനിയും ഒരു ദിവസം ഇടവകയ്ക്കു വേണ്ടി കോർട്ടിൽ വന്നിരുന്നു. നന്ദിയോടെ അതും സ്മരിക്കുന്നു. ഇതു നിങ്ങൾക്കേവർക്കും നന്മയ്ക്കായി ഭവിക്കട്ടെ.

ഞാൻ ഏറ്റം സ്നേഹിച്ച ആളുകൾ എന്നെ ഏറ്റം ദ്വേഷിച്ചിട്ടുള്ളതിന്റെ കഥയാണ് എന്റെ ജീവിതം. ഈ കേസ്സിനു പോയവരിൽ ഭൂരിപക്ഷവും, ദൈവഭയമുള്ള കുടുംബങ്ങളിൽ നിന്നും വന്നിട്ടുള്ളവരും പൗരോഹി ത്യത്തെ ബഹുമാനിച്ചു പഠിച്ചിട്ടുള്ളവരുമാണെന്ന് എനിക്കു വ്യക്തമാണ്. എന്നാൽ ശക്തന്മാരും അധികാരമുള്ളവരുമായ ആളുകൾ പറയുന്നതിനെ അവിശ്വസിക്കാനുള്ള മനോധൈര്യം അവരിൽ ഉണ്ടാകാൻ സാദ്ധ്യതയി ല്ലാതെ വന്നു. ഒരു ഇടവകയിൽ ഒരിക്കൽ ഒരു വിദ്വേഷം ഇളക്കിവിട്ടാൽ, പിൻതാങ്ങാൻ ശക്തന്മാർ കൂടെയുണ്ടെങ്കിൽ, ശക്തമായ പൊട്ടിത്തെറി ഉണ്ടാവാതെ അത് അവസാനിക്കയില്ല. ഇതാണ് ബ്രോങ്ക്സ് സെന്റ് മേരീ സിലും സംഭവിച്ചത്. തളർച്ചയിലും ഈ ഇടവക വളരുകയായിരുന്നു. ഇതിന്റെ മുമ്പോട്ടുള്ള ഗമനത്തെ തടയുവാൻ പല കാര്യങ്ങൾ ചെയ്തു വെങ്കിലും അതെല്ലാം നിഷ്ഫലമായതേയുള്ളു. ഈ സ്ഥലത്തു തന്നെ പുതിയ പള്ളികൾ രൂപപ്പെടുത്തുകയും, അതിനുള്ള വൈദികരെ നേരത്തെ കണ്ടുപിടിച്ചുവയ്ക്കുകയും, മറ്റുള്ള ഇടവകയിലെ പട്ടക്കാർ ഈ ഇടവകയുടെ വികാരി അറിയാതെ ഇടവകയിലെ പ്രാർത്ഥനായോ ഗങ്ങൾക്ക് നേതൃത്വം നൽകുകയും മറ്റും ചെയ്തുകൊണ്ടിരുന്നു. ഇതൊന്നും ഉദ്ദേശിച്ച പ്രയോജനം നൽകുന്നില്ലാ എന്നു കണ്ടപ്പോൾ 'കേസ്' എന്ന മാരണം പ്രയോഗിക്കുകയായിരുന്നു. ഒരു വിധത്തിൽ വലിയ മനോവിഷമങ്ങളും, ദുഃഖവും വേദനയും എല്ലാം ഇതു മുഖേന സഹി ക്കേണ്ടി വന്നുവെങ്കിലും, 'കേസ്സ്' ദൈവഹിതമായിരുന്നു എന്നു ഞാൻ ചിന്തിക്കാറുണ്ട്. കാരണം, കേസ്സിന്റെ വിധിയും, തുടർ നടപടികളും എതി രാളികളുടെ മനോബലത്തെ കെടുത്തുകയും അവർക്കു സഹായികൾ എന്നു കരുതിയവർ പിൻവാങ്ങുകയും ചെയ്തു കണ്ടേക്കാം. വലിയ ധന നഷ്ടം ഉണ്ടാകുമെന്നു കണ്ടപ്പോൾ സഭയെ ആശ്രയിക്കയും, അങ്ങനെ സഭയിൽ കൂടെ വക്കീലന്മാർ മുഖാന്തിരം ശക്തമായ തീരുമാനങ്ങൾ കൈക്കൊള്ളുന്നതിന് ഇടവകയ്ക്കു സാധിക്കയും ചെയ്തു. അതോടെ അനേക വർഷങ്ങളായി നിലനിന്നുവന്ന അസ്സമാധാനത്തിന് ഇടവകയ്ക്കു ഒരു വിടുതൽ കിട്ടുകയും ചെയ്തിരിക്കയാണ്.

ഈ ഇടവകയുടെ മദ്ധ്യസ്ഥയായ തമ്പുരാനെപെറ്റ അമ്മയുടെ പ്രാർ ത്ഥനയാണ് ഇതു നിലനിന്നു പോകാൻ കാരണം. സഭയുടെ ഭാഗമായി ഈ ഭദ്രാസനം നിലനിൽക്കണമെന്നും, മലങ്കരമെത്രാപ്പോലീത്തായ്ക്കു

മറ്റു ഭദ്രാസനങ്ങളിൽ എന്നപോലെ ഈ ഭദ്രാസനത്തിന്മേലും അധികാരമുണ്ടായിരിക്കണമെന്നും, മലങ്കരമെത്രാപ്പോലീത്തായ്ക്കോ അദ്ദേഹത്താൽ നിയമിക്കപ്പെടുന്നവർക്കോ ഈ ഭദ്രാസനത്തിൽ കൂദാശാ കർമ്മങ്ങൾ നടത്തുവാൻ അധികാരമുണ്ടായിരിക്കണമെന്നും, സ്ഥാവര ജംഗമ വസ്തുക്കൾ മലങ്കര മെത്രാപ്പോലീത്തായ്ക്കു വേണ്ടി വാങ്ങാൻ ഇടവകകൾക്കും, ഭദ്രാസനത്തിനും അധികാരമുണ്ടായിരിക്കണമെന്നും മറ്റുമുള്ള അടിസ്ഥാനപരമായ സഭാനടപടിക്രമങ്ങൾ അമേരിക്കയിലും സ്ഥിരമായി പാലിക്കപ്പെടണമെന്നുള്ള താല്പര്യമാണ് ഈ കഷ്ടതകളിൽ കൂടെ കടന്നുപോകുവാൻ ധൈര്യം നല്കിയത്. മുകളിൽ പറഞ്ഞ കാര്യങ്ങൾ ഏറെക്കുറെ, കഠിനമായ വൈഷമ്യങ്ങളിൽ കൂടി ആയിരുന്നുവെങ്കിലും, നേടിയെടുക്കാൻ സാധിച്ചു എന്ന ചാരിതാർത്ഥ്യം ബ്രോങ്ക്സ് സെന്റ് മേരീസ് ഇടവകയ്ക്കുണ്ട്.

## അഭിവന്ദ്യ മക്കാറിയോസ് തിരുമേനിയും, മാർ ഗ്രീഗോറിയോസ് സെന്ററും

ന്യൂയോർക്ക് സ്റ്റേറ്റിന്റെ ഒരു ഭാഗമായ റോക്‌ലാൻഡ് കൗണ്ടിയിൽ Suffern എന്ന സ്ഥലത്ത് വില്പനയ്ക്കിട്ടിരുന്ന ഒരു വസ്തുവും അതിലെ ഒരു കെട്ടിടവും, തിരുമേനിയോട് വളരെ അടുത്തു നിന്നിരുന്ന സെന്റ് ജോൺസ് ഇടവകയുടെ സഹകരണത്തോടെ 1996-ൽ തിരുമേനി വാങ്ങി. അതിന് സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് സെന്റർ എന്ന പേരും നൽകി. ഈ സ്ഥാപനം വാങ്ങുവാൻ സഹായധനത്തിന് ഇടവകകളെ കല്പന മുഖേന സമീപിച്ചു. ഈ കല്പനയുടെ ഒരു കോപ്പിയും, അതിനെ സംബന്ധിച്ച കാര്യങ്ങൾ അടങ്ങിയ ഒരു എഴുത്തും ബർണബാസ് തിരുമേനി പ. ബാവാ തിരുമേനിക്ക് അയച്ചതായി കാണുന്നു. ആ എഴുത്തിനു മറുപടിയായി പ. ബാവാ, ബർണബാസ് തിരുമേനിക്ക് അയച്ച കല്പനയിൽ നിന്നും പ്രസക്ത ഭാഗം ഇവിടെ ഉദ്ധരിക്കട്ടെ:

"ആബൂൻ അയച്ചുതന്ന അറിയിപ്പും, മക്കാറിയോസ് തിരുമേനി പള്ളികൾക്കയച്ച കല്പനയുടെ കോപ്പിയും കണ്ടു. മക്കാറിയോസ് തിരുമേനി വാങ്ങിക്കുന്ന സ്ഥലം 'സഭയുടെ പേർക്ക് ആയിരിക്കണം' എന്ന് അദ്ദേഹത്തെ നിർബന്ധമായി അറിയിച്ചിട്ടുണ്ട്. അല്ലാത്തപക്ഷം അതുമായി യാതൊരു നിലയിലും സഹകരിക്കുവാൻ നിവർത്തിയില്ലെന്നും അറിയിച്ചിട്ടുണ്ട്. തിരുമേനിക്ക് ഇതു സംബന്ധമായി ഇടവകകൾക്കു നിർദ്ദേശം അയയ്ക്കുന്നത് ഉചിതമെന്നു തോന്നുന്നപക്ഷം അപ്രകാരം ചെയ്യാവുന്നതാണ്" (exh. 73).

ഈ കല്പനയുടെ കോപ്പി ബർണബാസ് തിരുമേനി എല്ലാ പട്ടക്കാർക്കും അയച്ചുകൊടുത്തു.

പക്ഷേ, മക്കാറിയോസ് തിരുമേനി സ്ഥലം വാങ്ങുകയും കാലാന്തരത്തിൽ അതു വിൽക്കുകയും ചെയ്തു. സെന്റ് ജോൺസ് പള്ളിക്കാർ കൊടുത്തിരുന്ന പണം അവർക്കു തിരികെ നല്കി. 2 മില്യൻ ഡോളറിനു മുകളിൽ വില കിട്ടി എന്നു മനസ്സിലാക്കുന്നു (1 മില്യൻ എന്നു പറയുന്നത് 10 ലക്ഷം ആണ്).

## അവിവാഹിതരായ പുരോഹിതന്മാരും, സ്വത്തുക്കളും

അവിവാഹിത പുരോഹിതർ അവരവരുടെ ഭവനങ്ങളിൽ പാർക്കാതെ സമൂഹങ്ങളിൽ ചേർന്നു പ്രവർത്തിക്കണമെന്ന് സഭ അനുശാസിക്കുന്നു. എന്നാൽ വ്യക്തിപരമായ ചില കാരണങ്ങളാൽ വീട്ടിൽ തന്നെ പാർക്കുന്ന അവിവാഹിത പട്ടക്കാരും നമുക്കുണ്ട്. ചിലർ അവരുടെ ജന്മാർജ്ജിത സ്വത്തുക്കളും, സ്വയാർജ്ജിത സ്വത്തുക്കളും സഭയ്ക്കു നൽകുന്നു. ചിലർ അവരുടെ ഭവനക്കാർക്കു തന്നെ നൽകുന്നു.

എന്നാൽ ഒരാളിനെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് സഭ തെരഞ്ഞെടുക്കുമ്പോൾ അദ്ദേഹം, സഭയെ സംബന്ധിച്ച്, കർത്താവിന്റെ സ്ഥാനത്താണ്. മെത്രാപ്പോലീത്താ, സഭയുടെ മണവാളനാണ്. സഭ മണവാട്ടിയാണ്. മണവാളനുള്ളതു മുഴുവൻ മണവാട്ടിയുടേതാണ്. പുണ്യവാന്മാരായിരുന്ന പിതാക്കന്മാരായ മെത്രാപ്പോലീത്താമാർ കാലം ചെയ്യുന്നതിനു മുമ്പു തന്നെ അവരുടെ വകയായുള്ള വിലപിടിപ്പുള്ള വസ്തുക്കൾ സഭയ്ക്ക് ദാനപത്രമായി എഴുതിവയ്ക്കുന്നുണ്ട്. അവരുടെ ഔദ്യോഗിക ചിഹ്നങ്ങളായ സ്ലീബായും, അംശവടിയും, കുരിശുമാലയുമെല്ലാം സഭയുടേതായി തീരുന്നു, അവർ കാലം ചെയ്യുമ്പോൾ ലളിതവസ്ത്രധാരികളായി കബറിലേക്ക് പോകുന്നു. ഇതായിരുന്നു നമ്മുടെ പാരമ്പര്യം.

അഭി. മക്കാറിയോസ് തിരുമേനി കാലം ചെയ്തപ്പോൾ അദ്ദേഹത്തിന്റെ അമേരിക്കയിലെ സ്വത്തുക്കളെക്കുറിച്ച് സഭ അന്വേഷിച്ചതായും അതു മുഴുവൻ അന്യാധീനപ്പെട്ടു പോയതായി അറിഞ്ഞതായും മനസ്സിലാക്കുന്നു. സെന്റ് ഗ്രിഗോറിയോസ് സെന്റർ സഭയ്ക്കുവേണ്ടി വാങ്ങുന്നു എന്നും, അത് അമേരിക്കൻ ഭദ്രാസനത്തിന്റെ കേന്ദ്രമായിരിക്കും എന്നും പാവപ്പെട്ട ജനങ്ങളെ തെറ്റിദ്ധരിപ്പിച്ച് അവരുടെ കയ്യിൽ നിന്നും പണം വാങ്ങി ഉണ്ടാക്കിയതായിരുന്നു ഈ കെട്ടിടവും സ്ഥലവും. തിരുമേനിയുടെ സ്വന്തം പണവും കുറെ അതിൽ ഉണ്ടായിരുന്നുവെന്നു മനസ്സിലാക്കുന്നു. ഇതു വിറ്റപ്പോൾ ഇതിനുവേണ്ടി പണം നൽകിയവരോടു ഒരു വാക്കുപോലും പറയാതെ പണവുമായി തിരുമേനി പോയി. ധാർമ്മികമായി ഇതു വളരെ താഴ്ന്ന നിലയിലുള്ള ഒരു പ്രവൃത്തിയായിപ്പോയി എന്നു പറയാതിരിപ്പാൻ നിവർത്തിയില്ല. ഫിലാഡൽഫിയായിലെ ഒരു പള്ളിയിലെ ചിലയാളുകൾ കേസ്സു കൊടുക്കുകയും മറ്റും ചെയ്തു. ഈ

വസ്തു അദ്ദേഹത്തിനു മാത്രമായി ക്രയവിക്രയം ചെയ്യുവാൻ സാധിക്കത്തക്കവിധത്തിലായിരുന്നു വസ്തുവിന്റെ പ്രമാണം. അദ്ദേഹത്തോടു കൂടി നിന്നവരിൽ ചിലരുടെ എസ്റ്റിമേറ്റ് അനുസരിച്ച് കുറഞ്ഞത് ഈ വസ്തു വിറ്റപ്പോൾ കിട്ടിയ പണത്തിനു തുല്യമായെങ്കിലും അദ്ദേഹത്തിനു മറ്റു സേവിംഗ്സ് ഉണ്ടായിരിക്കുമെന്ന് ഉള്ള നിഗമനമനുസരിച്ച് 3 മില്യൻ ഡോളർ എങ്കിലും തിരുമേനി കാലം ചെയ്യുമ്പോൾ അദ്ദേഹത്തിനു സ്വന്തമായി കാണുമായിരിക്കും എന്ന് അഭ്യൂഹിക്കുന്നു. 3 മില്യൻ ഡോളർ എന്നു പറയുമ്പോൾ അത് 30 ലക്ഷം ഡോളറാണ്. ഇതു മുഴുവൻ സഭാസന്താനങ്ങളായ പാവപ്പെട്ട മനുഷ്യർ പലവിധത്തിൽ നൽകിയതാണ്. കൂടാതെ പ. ബാവാതിരുമേനി ഒരു കത്തു മുഖേന അഭി. മക്കാറിയോസ് തിരുമേനിയെ അറിയിച്ചതുമാണ് സഭയുമായി ബന്ധപ്പെടുത്തി മാത്രമേ ഈ വസ്തു വാങ്ങാവൂ എന്ന്. നാം മുൻപേജുകളിൽ കണ്ടതുമാണ്. ആ കല്പനയെ അദ്ദേഹം നിരാകരിച്ചു. ഒന്നല്ലെങ്കിൽ മറ്റൊരുവിധത്തിൽ മലങ്കരസഭയ്ക്കു ലഭ്യമാകേണ്ടതായ ഈ വൻ തുക അമേരിക്കക്കാരനായ ഒരു വക്കീലിനും, കുടുംബത്തിനും വേണ്ടി വിൽ എഴുതിയിരിക്കുന്നുവെന്നും അങ്ങനെ ആ പണം സഭയ്ക്കു നഷ്ടമായി എന്നും മനസ്സിലാക്കുന്നു. പരിതാപകരം!!! കൂടെ നിന്നു പ്രവർത്തിച്ചവർക്ക് ഉത്തരം മുട്ടിപ്പോയ ഒരു വസ്തുതയായിരുന്നു ഇത്. കൂടുതലായി ഒന്നും ഇതിനെക്കുറിച്ചു പറയുന്നില്ല. പക്ഷേ, ഇതും ആരും അറിയാതെ മറ്റു പല കാര്യങ്ങളും എന്ന പോലെ അന്ധകാരത്തിൽ വിലയം പ്രാപിക്കാതെ, വരുംതലമുറയ്ക്ക് മാതൃകയാംവണ്ണം, സ്ഥാനപ്രാപ്തിയിൽ എത്തുന്നവർ ഉത്തരവാദിത്തത്തോടെ സഭയുടെ കീഴിൽ പ്രവർത്തിപ്പാൻ ഇടയാക്കുന്നതിനു വേണ്ടതു സഭ ചെയ്യും എന്നു വിശ്വസിക്കുന്നു.

## വിശുദ്ധനാട്ടിലേക്ക് ഒരു തീർത്ഥാടനം

ഇടവക സംബന്ധമായ കാര്യങ്ങളിൽ എന്നും ശ്രദ്ധ പതിപ്പിക്കാനുണ്ടായിരുന്നതിനാലും, ഇതിനോടൊപ്പം ജീവിതമാർഗ്ഗത്തിനുള്ള ഉപാധികൾ മറ്റു വശങ്ങളിൽ കൂടി കണ്ടുപിടിക്കേണ്ടതായി വന്നതിനാലും ഒരാഴ്ചയിൽ ഏഴു ദിവസവും ജോലി ചെയ്യേണ്ട അനുഭവമായിരുന്നു എനിക്കുണ്ടായിരുന്നത്. അതുകൊണ്ട് ദീർഘകാലം താമസസ്ഥലം വിട്ടു നിൽക്കുന്നതിനോ, കാഴ്ചകൾ കാണുന്നതിനോ അമേരിക്കൻ ജീവിതം സഹായകമായില്ല. എങ്കിലും എന്നെങ്കിലും, വിശുദ്ധ നാട് സന്ദർശിക്കണമെന്ന ആഗ്രഹം ദീർഘകാലമായി മനസ്സിൽ കാത്തുസൂക്ഷിച്ചിരുന്നു. 2000-ാമാണ്ട് അതു സാധിതപ്രായമായി. ഇടവകാംഗങ്ങളായ മി. ചെറിയാൻ കോശി (രാജു) യും, സഹധർമ്മിണി ശ്രീമതി മോളി കോശിയും (മോളിക്കുട്ടി) അതിനു മുൻകൈ എടുത്തു. ഇടവകാംഗങ്ങളായ 41 ആളുകളെ ചേർത്ത് ഒരു തീർത്ഥയാത്ര ഒക്ടോബർ ഒന്നാം തീയതി കെന്നഡി

എയർപോർട്ടിൽ നിന്നും തിരിച്ചു. 2–ാം തീയതി രാത്രിയിൽ ടെൽ–അവീവിൽ എത്തി. 3–ാം തീയതി രാവിലെ തന്നെ യാത്രകൾ ആരംഭിച്ചു. കർത്താവിന്റെ ജനനം മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള സംഭവങ്ങൾ നടന്ന സ്ഥലങ്ങൾ, പഴയനിയമത്തിലെ അതിപ്രധാനമായ സ്ഥലങ്ങൾ, പ്രവാചകന്മാരുടെയും, രാജാക്കന്മാരുടെയും ശവകുടീരങ്ങൾ, ഏലീയാ പ്രവാചകൻ പാർത്തിരുന്ന കർമ്മേൽ പർവ്വതം, ചാവുകടൽ, കുംറാൻ ഗുഹകൾ, ഗലീലാ കടൽ, ഹോറേബ് പർവ്വതം, ദാവീദിന്റെ കല്ലറ ഇങ്ങനെ പറഞ്ഞാൽ തീരാത്തവിധം പ്രാധാന്യമുള്ള അനേക സ്ഥലങ്ങളും, സ്ഥാപനങ്ങളും, കർത്താവിന്റെ ജന്മസ്ഥലം, ഗോഗുൽത്താ, കൃംതാപള്ളി, സ്വർഗ്ഗാരോഹണം ചെയ്ത സ്ഥലം തുടങ്ങി ജീവിതത്തിൽ ഒരിക്കലും വിസ്മരിക്കാൻ സാധിക്കാത്ത സ്ഥലങ്ങളും, ഏറ്റം ഒടുവിലായി യെഹോശാഫാത്ത് താഴ്വരയിൽ ദൈവമാതാവിനെ അടക്കിയ കല്ലറയും പള്ളിയും സന്ദർശിച്ച് ഞങ്ങൾ മടങ്ങി. 12 ദിവസത്തെ യാത്രയിൽ എല്ലാവുരം സന്തുഷ്ടരായിരുന്നു. സുറിയാനിസഭ കർത്താവിന്റെ തിരുവത്താഴ സ്ഥലം എന്നു വിശ്വസിക്കുന്ന സെഹിയോൻ മാളിക പള്ളിയിൽ വി. കുർബാന അണപ്പാനും ദൈവം കൃപ ചെയ്തു. പ. പരുമല തിരുമേനിയും, പ. വട്ടശ്ശേരിൽ തിരുമേനിയും ഇവിടെ കുർബാന അർപ്പിച്ചിട്ടുണ്ട്. സുറിയാനി സഭയല്ലാതെ മറ്റൊരു സഭക്കാരും ഈ സ്ഥലത്താണ് കർത്താവിനു തിരുവത്താഴം ഒഴുക്കിയത് എന്നു വിശ്വസിക്കുന്നില്ല. അവർ പറയുന്നത് ദാവീദിന്റെ ശവകുടീരം നില്ക്കുന്നതിനോടു ചേർന്നുള്ള സ്ഥലത്തായിരുന്നു കർത്താവിന്റെ തിരുവത്താഴം എന്നാണ്. അതിനു കൊടുത്തിരിക്കുന്ന പേര് Coenaculum എന്നാണ് (അർത്ഥം ഡൈനിംഗ് ഹാൾ). അതു വളരെ വിസ്തൃതമായി പണിതു സൂക്ഷിക്കുന്നു.

എടുത്തു പറയുവാനുള്ള ഒരു വസ്തുത, ഈ സന്ദർശനത്തിന് എനിക്ക് പണച്ചെലവ് ഉണ്ടായില്ല എന്നുള്ളതാണ്. ഇത്രയും വലിയ ഗ്രൂപ്പിനെ സംഘടിപ്പിച്ച സംഘാടകർക്ക് 2 ടിക്കറ്റ് ഫ്രീയായി ലഭിച്ചത് അവർ ഞങ്ങൾക്കു നല്കി. മടിയോടു കൂടിയാണെങ്കിലും അവരുടെ സ്നേഹത്തിന്റെ മുമ്പിൽ തല വണങ്ങി ഞങ്ങൾ ആ ഉപഹാരം സ്വീകരിച്ചു.

ഈ യാത്രയിൽ ഞങ്ങൾക്കനുഭവവേദ്യമായ വസ്തുതകൾ ഉൾക്കൊള്ളിച്ച് "കർത്തൃപാദാന്തികം" എന്ന ഒരു യാത്രാവിവരണം പ്രസിദ്ധീകരിക്കാനും സാധിച്ചു.

## ബ്രോങ്ക്സ് പള്ളിയുമായി ബന്ധപ്പെട്ടു കടന്നുപോയ വലിയ പിതാക്കന്മാർ

2006 ജനുവരി 26–ാം തീയതി വൈകിട്ട് 5.18–ന്, 38 വർഷം മെത്രാപ്പോലീത്തായായും 15 വർഷം കാതോലിക്കായും, മലങ്കര മെത്രാപ്പോലീ

ത്തായുമായി സഭയെ നയിച്ച പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പിതാക്കന്മാരുടെ സംഘത്തോടു ചേർന്നു. അദ്ദേഹത്തിന്റെ ആഗ്രഹാനുസരണം ശാസ്താംകോട്ട കായലിന്റെ കരയിൽ ഡോ. പി. സി. ഈപ്പനച്ചൻ ദാനമായി സഭയ്ക്കു നൽകിയ അനേക ഏക്കർ സ്ഥലവും ബാവാതിരുമേനിയുടെ പരിശ്രമഫലമായി കൂട്ടിച്ചേർത്ത സ്ഥലങ്ങളും ചേർന്ന് ഈപ്പൻകുന്ന് എന്നു പേരു നൽകിയ സ്ഥലത്ത് ബാവാതിരുമേനി തന്നെ പണിയിപ്പിച്ച ഏലിയാ ചാപ്പൽ എന്ന വലിയ പള്ളിയുടെ തെക്കുവശത്തായി അദ്ദേഹത്തിന്റെ ഭൗതികശരീരം അടക്കം ചെയ്തു (exh. 71). പുലിക്കോട്ടിൽ ദീവന്നാസ്യോസ് രണ്ടാമൻ തിരുമേനിക്കു ശേഷം മലങ്കരസഭയിൽ ഇത്രയധികം സ്ഥാപനങ്ങൾ ഉണ്ടാക്കിയ ഒരു മേല്പ്പട്ടക്കാരൻ ഉണ്ടായിട്ടില്ല. എൻജീനിയറിംഗ് കോളജ്, ആർട്ട്സ് കോളജ്, റ്റീച്ചേഴ്സ് ട്രെയിനിംഗ് കോളജ്, കന്യാസ്ത്രീകൾക്കായി കോൺവെന്റുകൾ, അവിവാഹിതരായ വൈദികർക്കുവേണ്ടി ആശ്രമങ്ങൾ, പ്രശസ്തമായി പ്രവർത്തിക്കുന്ന ഹൈസ്കൂളുകൾ എന്നു വേണ്ടാ ഒരു മനുഷ്യായുസ്സിൽ ചെയ്തുതീർക്കാനാവുന്നതിനപ്പുറം കാര്യങ്ങൾ അദ്ദേഹം സഭയ്ക്കു വേണ്ടി ചെയ്തു. എന്നാൽ ഇതെല്ലാം ഒരു ട്രസ്റ്റിന്റെ മേൽനോട്ടത്തിലാക്കി എന്നൊരു കുറ്റപ്പാടു ചിലർ പറയുന്നതായി കേട്ടു. സഭയുടെ പൊതു സ്വത്തുക്കൾ കൈകാര്യം ചെയ്യുമ്പോൾ ഉണ്ടാകാറുള്ള കെടുകാര്യസ്ഥത തന്റെ പ്രയത്നഫലത്തിൽ സംഭവിപ്പാതിരിപ്പാനായി അദ്ദേഹം ഇങ്ങനെ ചെയ്തു എന്ന് അനുമാനിക്കുന്നു. പക്ഷേ, അന്തിമമായി ഇതിന്റെ അവകാശം സഭയിൽ തന്നെ ചെന്നുചേരുകയും ചെയ്യുന്നു. ബ്രോങ്ക്സ് സെന്റ് മേരീസ് ഇടവകയ്ക്ക് ഈ പിതാവിനോട് വളരെയധികം കടപ്പാടുണ്ട് എന്നുള്ളത് ഇവിടെ സ്മരിക്കുന്നു.

1975 ഫെബ്രുവരി 16-ാം തീയതി നിരണം മർത്തമറിയം പള്ളിയിൽ വച്ചു വാഴിച്ച അഞ്ചു മെത്രാപ്പോലീത്തന്മാരും ഈ ഇടവകയുമായി ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരുതലത്തിൽ ബന്ധപ്പെട്ടിരിക്കുന്നു. ഇവരിൽ പൗലോസ് മാർ ഗ്രീഗോറിയോസ്, ഗീവറുഗീസ് മാർ ഒസ്താത്തിയോസ് എന്നിവരെക്കുറിച്ചു സമഗ്രമായ വിവരണം നേരത്തെ നൽകിയിട്ടുണ്ട്. അവശേഷിക്കുന്ന 3 പിതാക്കന്മാർ സ്തേഫാനോസ് മാർ തേവോദോസിയോസ്, ജോസഫ് മാർ പക്കോമിയോസ്, തോമസ് മാർ മക്കാറിയോസ് എന്നിവരാണ്.

മാർ തേവോദോസിയോസ് തിരുമേനി സഭയുടെ വകയായ ഭിലായി മിഷനെ ഒരു വലിയ ദീപമാക്കിത്തീർത്തു. ഉത്തര ഇൻഡ്യയിൽ മിഷൻ കേന്ദ്രങ്ങൾ ഉണ്ടാകണമെന്നുള്ള ആഗ്രഹം ബാഹ്യകേരള ഭദ്രാസനമുണ്ടായ കാലം മുതൽ അതിന്റെ ചുമതലക്കാർക്ക് ഉണ്ടായിരുന്നു. മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി ഈ കാര്യത്തിൽ വളരെ ഉത്സുകനായിരുന്നു.

അഭി. തേവോദോസിയോസ് തിരുമേനി 1972 മുതൽ അതിന്റെ ചുമതല ഏറ്റെടുക്കുകയും ഭിലായ് മിഷന്റെ കീഴിൽ പല കേന്ദ്രങ്ങളിലായി വിവിധ രീതിയിലുള്ള ക്രിസ്തീയ പ്രവർത്തനങ്ങൾ നടത്തുകയും ചെയ്തു. കേരളത്തിൽ മാത്രം ഒതുങ്ങിനിന്നിരുന്ന ഓർത്തഡോക്സ് സഭയുടെ ദൈവിക പ്രവർത്തനങ്ങൾ വടക്കേ ഇന്ത്യയിൽ എത്തിച്ചേരുന്നതിനും സഭയുടെ സൽപ്പേരും കൊമ്പും അവിടെ ഉയരുന്നതിനും തിരുമേനിയുടെ പ്രവർത്തനങ്ങൾ മുഖാന്തിരമായിത്തീർന്നു. അനേക ബാലവാടികൾ, ഹയർ സെക്കണ്ടറി സ്കൂളുകൾ, കോളജുകൾ, ഒരു എഞ്ചിനിയറിംഗ് കോളജ് എന്നു വേണ്ടാ നമ്മുടെ സഭയുടെ രണ്ടാമത്തെ സെമിനാരിയായ നാഗപൂർ സെന്റ് തോമസ് സെമിനാരിയും ഈ മിഷന്റെ പ്രവർത്തനഫലമായി ഉണ്ടായതാണ്. 2007 നവംബർ 5-ാം തീയതി കാലം ചെയ്യുകയും ഭിലായ് സെന്റ് തോമസ് ആശ്രമത്തിൽ കബറടക്കുകയും ചെയ്തു.

മാർ പക്കോമിയോസ് തിരുമേനി കണ്ടനാട് മെത്രാസന ഇടവകയുടെ മെത്രാപ്പോലീത്തായായി പ്രവർത്തിച്ചു വന്നു. കൂടാതെ പ. ബാവായെ അദ്ദേഹത്തിന്റെ ഭരണകാര്യങ്ങളിൽ സഹായിക്കയും, എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സെക്രട്ടറി തുടങ്ങിയ സ്ഥാനങ്ങൾ വഹിക്കയും ചെയ്തിരുന്നു. സഭയുടെ ആസ്ഥാനമായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തനരംഗം. 1991 ഓഗസ്റ്റ് 19-ാം തീയതി കാലം ചെയ്തു. ഇടവകപള്ളിയായ മുളക്കുളം കർമ്മേൽകുന്ന് സെന്റ് ജോർജ്ജ് പള്ളിയിൽ കബറടങ്ങുകയും ചെയ്തു.

ആധുനികകാലത്ത് മലങ്കര ഓർത്തഡോക്സ് സഭ വാഴിച്ചിട്ടുള്ള മെത്രാപ്പോലീത്തന്മാരിൽ ശക്തനും, ധീരനുമായ ഒരു വ്യക്തിയായിരുന്നു അഭി. മക്കാറിയോസ് തിരുമേനി. ഒന്നുംകൊണ്ടും കുലുങ്ങാതെ ആരെയും കൂസാതെ തല ഉയർത്തിപ്പിടിച്ച് ആരുടെയും മുമ്പിൽ നിൽക്കാനും, തന്മയത്തമായി സംസാരിച്ചു കേഴ്വിക്കാരുടെ പ്രശംസ പിടിച്ചുപറ്റുവാനും, കുറിക്കു കൊള്ളുന്ന തമാശകൾ പറഞ്ഞ് ശത്രുമിത്രാദികളെ ഒരുപോലെ രസിപ്പിക്കുവാനും കഴിയുമായിരുന്ന ഒരു വ്യക്തിയായിരുന്നു അദ്ദേഹം. അമേരിക്കൻ ഭദ്രാസന രൂപീകരണത്തിനു മുമ്പു തന്നെ അദ്ദേഹം ബോംബേ ഭദ്രാസനാധിപനായിരിക്കയും, അമേരിക്കൻ പള്ളികൾ അദ്ദേഹത്തിന്റെ ഭരണസീമയിൽ വരുകയും ചെയ്ത കാലത്ത്, ഇവിടുത്തെ സംവിധാനങ്ങളെ ചേർത്തുകൊള്ളുവാനും, പുഷ്ടിപ്പെടുത്തുവാനും വേണ്ടി ഉണ്ടാക്കിയ സംരംഭങ്ങളിൽ എന്നെയും അദ്ദേഹം ഉൾപ്പെടുത്തിയിരുന്നു. അതിനെക്കുറിച്ച് ആദ്യഭാഗത്തു പറഞ്ഞിട്ടുണ്ട്. പുതുതായി അമേരിക്കയിലേക്കു കുടിയേറിയ ഓർത്തഡോക്സുകാർക്കും അതുപോലെ തന്നെ മറ്റ് ശ്ലൈഹിക സഭകളിൽ ഉള്ളവർക്കും, ഇടവകകൾ എങ്ങനെ നടന്നു പോകണമെന്നതിനെക്കുറിച്ച് വളരെയധികം ഒന്നും അറി

ഞ്ഞുകൂടായിരുന്നു. പൊതുയോഗങ്ങൾ വരുമ്പോൾ 'ലക്കും ലഗാനു" മില്ലാതെ അവർ സംസാരിക്കയും പ്രശ്നങ്ങൾ സൃഷ്ടിക്കയും ചെയ്യുമായിരുന്നു. അവരവർ ചിന്തിക്കുന്നതാണ് സഭയുടെ ചട്ടം എന്നു ചിന്തിച്ച ചിലരുമുണ്ടായിരുന്നു. പട്ടക്കാർക്കു മീറ്റിംഗുകൾ നടത്തുവാൻ സാധിക്കാത്തവിധത്തിലുള്ള വിവരം കെട്ട ചോദ്യങ്ങൾ ചോദിക്കയും, അതുപോലെ തന്നെ പെരുമാറുകയും ചെയ്യുക എന്നുള്ളത് സാധാരണ സംഭവങ്ങൾ മാത്രം. ഇവർ നാട്ടിൽ പാർക്കുന്ന കാലത്ത് ദേവാലയകാര്യങ്ങളിൽ ഭാഗഭാക്കുകളാവാൻ ഭാഗ്യം ലഭിക്കാതിരുന്നതുകൊണ്ടോ, ഇവിടുത്തെ പുതിയ വ്യവസ്ഥിതിയിൽ മാനസിക വിഭ്രാന്തി പൂണ്ടതുകൊണ്ടോ, മാന്യത, മര്യാദ തുടങ്ങിയ സൽഗുണങ്ങളുടെ വളർച്ച ഇവരിൽ മുരടിച്ചു പോയതു കൊണ്ടോ എന്തോ ഇവർ ചെന്നു കൂടുന്ന ഇടവകകൾ അധികം താമസിയാതെ പിളരുകയും ചെയ്യാറുണ്ടായിരുന്നു. ഇങ്ങനെയുള്ള ഒരു ഇടവകയിൽ ഒരു പൊതുയോഗം നടത്തുന്നതിന് മെത്രാപ്പോലീത്തായെ ക്ഷണിക്കേണ്ടി വന്നു വികാരിയച്ചന്. ഇങ്ങനെയുള്ള പൊതുയോഗം നടത്താൻ തിരുമേനിക്ക് സന്തോഷമായിരുന്നു. ഇടവകക്കാർ ഏതു തരത്തിൽപ്പെട്ടവരാണെന്നു ഒരു പൊതുയോഗ നടത്തിപ്പുകൊണ്ട് തിരുമേനിക്കു മനസ്സിലാകും. വിശുദ്ധ കുർബാനയ്ക്കു ശേഷം പൊതുയോഗം കൂടി. ആമുഖ പ്രസംഗത്തിൽ തിരുമേനി ഇടവകയുടെ വളർച്ചയെക്കുറിച്ചുമെല്ലാം നന്നായി സംസാരിച്ചു. പ്രശ്നങ്ങൾ താൻ പഠിച്ചുവെന്നും, എങ്കിലും ആർക്കെങ്കിലും സംസാരിപ്പാനോ ചോദ്യങ്ങൾ ചോദിക്കാനോ താല്പര്യമുണ്ടെങ്കിൽ അതിനുള്ള സമയമാണെന്നും അറിയിച്ചു. ഒരാൾ എഴുന്നേറ്റു, രണ്ടു പേർ എഴുന്നേറ്റു, എല്ലാവർക്കും ഓരോരോ വിവരങ്ങൾ അറിയണം. കടലും കടലാടിയും എന്നു പറയുമ്പോലെ പരസ്പരബന്ധമില്ലാത്ത ചോദ്യങ്ങൾ ചോദിക്കാൻ തുടങ്ങി. ചോദ്യങ്ങളുടെ ഘനമനുസരിച്ച് തിരുമേനി ഉത്തരവും നൽകിക്കൊണ്ടിരുന്നു. കുറെ സമയമായിട്ടും എങ്ങും എത്തുന്നില്ല. ചോദ്യങ്ങൾ ഏറിവന്നതല്ലാതെ മറ്റൊന്നും നടക്കുന്നില്ല. കുറെസമയം തിരുമേനി മിണ്ടാതിരുന്നു. ചോദ്യങ്ങൾക്കു മറുപടിയും പറഞ്ഞില്ല. എന്നിട്ട് എഴുന്നേറ്റ് പറഞ്ഞു. "ഇവിടുത്തെ പ്രശ്നം എനിക്കു മനസ്സിലായി; ബാങ്കിലെ ബാലൻസ് വർദ്ധിച്ചപ്പോൾ തലയുടെ ബാലൻസ് നഷ്ടപ്പെട്ടിരിക്കുന്നു. ഇതിനു മരുന്ന് ഒന്നും തന്നെയില്ല."

അർത്ഥം മനസ്സിലായവർ കൂട്ടമായി ചിരിച്ചു. പൊതുയോഗം ഭംഗിയായി പര്യവസാനിക്കുകയും ചെയ്തു. ഇതുപോലെയുള്ള അനേക സംഭവങ്ങൾ പറയുവാനുണ്ട്. എങ്കിലും ഇവിടെ നിർത്തുകയാണ്.

ഉന്നത വിദ്യാഭ്യാസം, വിദേശ പഠനം കൊണ്ടു ലഭിക്കാവുന്ന ഹൃദയവിശാലത, വ്യക്തിപ്രഭാവം, പ്രസംഗപാടവം, സാഹചര്യത്തിനനുസരിച്ച്

ഫലിതം പറയുവാനുള്ള അന്യാദൃശ്യ കഴിവ് ഇവയെല്ലാം മക്കാറിയോസ് തിരുമേനിയുടെ വ്യക്തിത്വത്തോടു ചേരുമ്പോൾ ഇതിൽ കവിഞ്ഞ ഒരാളെ മലങ്കരസഭയുടെ മെത്രാൻസ്ഥാനത്തേക്ക് അവരോധിക്കേണ്ട ആവശ്യമില്ല എന്ന് ആരും സമ്മതിക്കും. നാട്ടിൽ ചെന്നു കഴിഞ്ഞാൽ എല്ലായിടത്തും അദ്ദേഹമുണ്ട്. എല്ലാ സഭാകാര്യങ്ങൾക്കും മുമ്പിലാണ്.

മലങ്കരസഭയ്ക്ക് ഒരു ഭദ്രാസനമാരംഭിക്കുന്നതിന് വലിയ പ്രയാസമില്ല. എന്നാൽ അതിന്റെ ചുമതല ഏല്പിക്കുന്ന മെത്രാപ്പോലീത്തായ്ക്കു വേണ്ട സൗകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കേണ്ടത് സഭയുടെ ചുമതലയാണെന്ന കാര്യം സഭാധികാരികൾ വിസ്മരിക്കുന്നു എന്നു തോന്നിപ്പോകുന്നു. എവിടെ പാർക്കും, എന്തു ഭക്ഷിക്കും? ഇതൊന്നും വിഷയമല്ല. അഭി. മക്കാറിയോസ് തിരുമേനിക്ക് ബഫലോ എന്ന സ്ഥലത്തെ എപ്പിസ്ക്കോപ്പൽ സഭയുടെ ബിഷപ്പുമായി അടുപ്പമുണ്ടായിരുന്നതിനാൽ അവിടെ താമസിക്കുന്നതിനും, അവരുടെ ഓഫീസ് അഡ്രസ് തിരുമേനിയുടെ എഴുത്തുകുത്തുകൾക്ക് ഉപയോഗിക്കുന്നതിനും, അവസരം ലഭിച്ചു. "എപ്പിസ്ക്കോപ്പൽ ഡയോസിസ് ഹൗസ്, ബഫലോ" എന്നായിരുന്നു അഡ്രസ്. എന്നാൽ പാവപ്പെട്ട നമ്മുടെ ആളുകൾ ധരിച്ചിരുന്നത് അത് അദ്ദേഹത്തിന്റെ വകയായിരുന്നുവെന്നാണ് എന്ന് അനേകരുടെ സംസാരത്തിൽ നിന്നും മനസ്സിലാക്കിയിട്ടുണ്ട്.

അതുകൊണ്ട് തിരുമേനി ബഫലോയിൽ താമസിച്ച് ഭദ്രാസന കാര്യങ്ങൾ നിർവ്വഹിക്കാൻ കാരണമായി എന്നു കരുതാം. എന്നാൽ അതു അദ്ദേഹത്തിനും, ഭദ്രാസനത്തിനും ദോഷമായി ഭവിച്ചു എന്നുള്ളത് സുവിവിദമാണ്.

1979-ൽ ഭദ്രാസനം തിരിച്ചു നൽകിയപ്പോൾ 21 സ്ഥലങ്ങളിൽ അമേരിക്കയിലും ക്യാനഡായിലും കൂടി ആരാധനകൾ നടന്നുവന്നു. അതിൽ പലതും പേരിനു മാത്രമുള്ള ഇടവകകളായിരുന്നു. 13 ഇടവകകൾ ഒരു വിധം ക്രമമായി നടന്നിരുന്നുവെന്നു പറയാം. സ്വന്തമായ ആരാധനാസ്ഥലം ആർക്കും ഇല്ലായിരുന്നു. ഇങ്ങനെയുള്ള ഒരു സ്ഥലത്തേക്കാണ് തിരുമേനി വന്നത്. അതു സ്വന്തം താല്പര്യമനുസരിച്ചുമായിരുന്നു, നിർബന്ധത്താലല്ലായിരുന്നു.

ആദ്യകാലങ്ങളിൽ വരുമാനങ്ങൾ വളരെ കുറവായിരുന്നു. പള്ളികളിൽ വരുമ്പോൾ കൈമുത്ത് നൽകും. ഭദ്രാസന വിഹിതമായി ഓരോ വർഷവും ഒരു തുക ഇടവകകൾ നൽകണമെന്ന് തീരുമാനമുണ്ടായിരുന്നു. കുറെ കഴിഞ്ഞപ്പോൾ ഭദ്രാസനദിനം എന്ന പേരിൽ ഒരു പിരിവ് ആരംഭിച്ചു. ഇതിനിടയിൽ "100 ഡോളർ ഒരു യൂണിറ്റ്" എന്ന ലേബലിൽ വേറൊരു പിരിവും എത്തിയിരുന്നു. ഒന്നും കാര്യമായ വരുമാനം ലഭിപ്പാൻ സാധിക്കുമായിരുന്ന വസ്തുതകളല്ലായിരുന്നു. ഇത് ഇവിടെ പറ

യുവാൻ കാരണം ആദ്യകാലങ്ങളിൽ തിരുമേനി സാമ്പത്തികമായി ഞെരുങ്ങിക്കാണും എന്നു കാണിക്കുവാൻവേണ്ടി മാത്രമാണ്.

മുകളിൽ പറഞ്ഞത് രണ്ടു മൂന്നു വർഷത്തിനിടയിൽ ഉണ്ടായ വ്യത്യാസങ്ങളാണ്. 1982 ആയപ്പോഴേക്കും പല ഇടവകകളിലും ഛിദ്രതകൾ ആരംഭിച്ചിരുന്നു. ഒരു ഇടവകയിൽ അഭിപ്രായ വ്യത്യാസമുണ്ടായാൽ അവിടെ സമാധാനത്തിന്റെ അന്തരീക്ഷം ഉണ്ടാവാതെ ഇടവക രണ്ടായി തീരുന്ന ഒരു പ്രവണതയായിരുന്നു അന്ന് ഉണ്ടായിരുന്നത്. അത് ഇടവകകൾ വർദ്ധിപ്പിക്കുന്നതിനു വേണ്ടി മനഃപൂർവ്വം ചെയ്യുന്ന ഒരു കാര്യമെന്ന് ജനങ്ങളുടെ ഇടയിൽ ഒരു പറച്ചിലും ഉണ്ടായിരുന്നു. അതു തിരുമേനിയുടെ ഭരണാവസാനകാലം വരെയും നിലനിന്നിരുന്നു. ചില കാര്യങ്ങൾ കൂടി പറഞ്ഞ് ഈ ഭാഗം അവസാനിപ്പിക്കാം.

അനിതരസാധാരണ വ്യക്തിപ്രഭാവവും കഴിവുകളുമുണ്ടായിരുന്ന ഈ മെത്രാപ്പോലീത്താ അദ്ദേഹത്തിന്റെ ഭദ്രാസന ഭരണകാര്യങ്ങളിൽ വന്നു കൊണ്ടിരുന്ന പോരായ്മകളെ നിസ്സാരമായി തള്ളിക്കളഞ്ഞില്ലേ എന്നു സംശയിക്കയാണ്. ഏതു പ്രശ്നത്തെയും സാവധാനം കൈകാര്യം ചെയ്തുകൊള്ളാം എന്നുണ്ടായിരുന്ന ചിന്ത ചില സാഹചര്യങ്ങളിൽ ഫലിക്കാതെ വന്നതായി കാണാൻ കഴിയുന്നു. സ്വാർത്ഥമതികളും ദീർഘവീക്ഷണരഹിതരുമായിരുന്ന ഒരു കൂട്ടം വൈദികരുടെയും ആളുകളുടെയും സഹവാസം അദ്ദേഹത്തിന്റെ ദീർഘവീക്ഷണപടുതയെപ്പോലും നിഹനിച്ചുവെന്നു തോന്നുന്നു. 'പരസ്പരം പ്രയോജനപ്പെടുത്തി വലുതാവുക' എന്ന വില കുറഞ്ഞ രാഷ്ട്രീയ ചിന്താഗതി സഭയിൽ കടന്നുകൂടിയതിന്റെ ലക്ഷണമായിരുന്നു ഇത്. 5-10 വർഷക്കാലം കൊണ്ട് സാധിക്കാമായിരുന്ന ഒരു കാര്യമായിരുന്നു ഒരു ചെറിയ ഭദ്രാസനകേന്ദ്രം നമ്മുടെ ആളുകൾ പാർക്കുന്ന സ്ഥലത്തെവിടെയെങ്കിലും ഉണ്ടാക്കുക എന്നത്. തിരുമേനി അങ്ങനെ ചിന്തിക്കപോലും ചെയ്തതായി കാണുന്നില്ല. പുരോഹിതന്മാരുടെ ഗണം മുഴുവനും, ദൈവത്തെയും, മനുഷ്യനെയും ബോദ്ധ്യപ്പെടുത്തി ജീവിപ്പാൻ കടപ്പെട്ടവരാണല്ലോ. ഇതു വലിയ വിമർശനത്തിന് ഇടയാക്കിയെങ്കിലും, ഒരു പക്ഷേ അതു തിരുമേനിയുടെ മനസ്സിൽ കാര്യമായ വ്യതിചലനം സൃഷ്ടിക്കുവാൻ സഹായകമായില്ലായിരിക്കാം.

രണ്ടാമതായി, എനിക്ക് കാണുവാൻ കഴിയുന്നത് സഭയിലെ പിതാക്കന്മാർ ഇതൊന്നും കാര്യമാക്കിയില്ല എന്നുള്ളതാണ്. പ്രശ്നമില്ലാത്ത ഭദ്രാസനങ്ങൾ എവിടെയാണുള്ളത് എന്ന് അദ്ദേഹം ചോദിച്ചെങ്കിൽ ഉത്തരം നൽകുവാൻ പലർക്കും അസാദ്ധ്യമായിരുന്നു. മാത്രമല്ല കർശനമായി അദ്ദേഹത്തോടു സംസാരിക്കുവാൻ ധൈര്യപ്പെടുന്നവരും ചുരുക്കമായിരുന്നു. ഒരുവിധത്തിൽ അദ്ദേഹത്തെ എല്ലാവർക്കും ഭയമായിരുന്നു എന്നു പറയുന്നത് ഏറെക്കുറെ ശരിയായിരിക്കും. "ആകാശം ഇടിഞ്ഞു

വീണില്ലെങ്കിൽ ഞാൻ ബ്രോങ്ക്സ് പള്ളിക്കു കല്ലിട്ട ശേഷമേ പോവുകയുള്ളു" എന്ന് അത്യുച്ചത്തിൽ പ്രഘോഷിച്ച സിംഹസമാനനായിരുന്ന കിഴക്കിന്റെ കാതോലിക്കാ പരിശുദ്ധ മാത്യൂസ് പ്രഥമൻ അനുസരണമുള്ള ഒരു കുഞ്ഞാടിനെപ്പോലെ താൻ കൈവച്ചു സ്ഥാനം നൽകിയ മെത്രാപ്പോലീത്തായാൽ അനുധാവിതനായി 'പാനാം ഫ്ളൈറ്റിൽ' കയറിപോകുന്നതു കണ്ടപ്പോൾ എന്റെ മനസ്സിൽ മൂടൽമഞ്ഞു കയറിയതു പോലെ ഒരു തോന്നൽ. ഇനി ഇത് എങ്ങോട്ട് എന്ന ഒരു ചോദ്യവും!!!

പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഇവിടുത്തെ വസ്തുതകളെക്കുറിച്ച് ഇവിടെ വരുമ്പോഴെല്ലാം ആളുകളിൽ നിന്നും കേൾക്കുമായിരുന്നു എന്നുള്ളതുകൊണ്ട്, പൂർണ്ണമായും വിഷയം അറിയാമായിരുന്നുവെന്നു കരുതുന്നു. ബ്രോങ്ക്സ് പള്ളിയിൽ ഒരിക്കൽ വിശുദ്ധ കുർബാനയ്ക്കു ശേഷം അദ്ദേഹവുമായി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ എന്റെ വ്യഥകളെക്കുറിച്ച് ഞാൻ പറഞ്ഞു. പ. ബാവാ തിരുമേനിയോടു പറഞ്ഞ് ഈ വഴക്കുകൾ ഒഴിവാക്കാൻ എന്തെങ്കിലും ചെയ്യണമെന്നു പറഞ്ഞപ്പോൾ എനിക്കു ലഭിച്ച മറുപടി താഴെ ചേർക്കുന്നു.

"ചെറിയാനച്ചനു വലിയ പ്രയാസമുണ്ടെന്നെനിക്കറിയാം. ബാവായ്ക്കും അറിയാം. പക്ഷേ, അദ്ദേഹം ഒന്നും ചെയ്യുകയില്ല. എന്നെ സംബന്ധിച്ചു പറഞ്ഞാൽ മക്കാറിയോസ് തിരുമേനിയുടെ 'കരിയറിന്' വൈഷമ്യമുണ്ടാക്കുന്ന ഒരു കാര്യവും ഞാൻ ചെയ്യുകയില്ല. അതുമല്ല, ഞാൻ എന്തെങ്കിലും ചെയ്താൽ, അദ്ദേഹം എന്റെ ഭദ്രാസനത്തെ നശിപ്പിച്ചുകളയും. അദ്ദേഹത്തിന് അങ്ങനെയുള്ള കാര്യങ്ങൾക്കു സഹായിക്കുവാൻ ആളുകളുമുണ്ടല്ലോ. അച്ചന്റെ പ്രയാസത്തിൽ ദുഃഖിക്കുന്നുവെങ്കിലും എനിക്ക് യാതൊന്നും ചെയ്യുവാൻ സാധിക്കയില്ല എന്ന് അറിയിക്കയാണ്." ആസ്ത്രേലിയൻ പ്രധാനമന്ത്രിയെ അദ്ദേഹത്തിന്റെ രാജ്യത്തുവച്ച്, അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ, അടിമുടി വിമർശനം നടത്തി വിഷമിപ്പിച്ച 'ധീരനായ' ഗ്രീഗോറിയോസ് തിരുമേനിക്കു പോലും മക്കാറിയോസ് തിരുമേനിയെ ഭയമായിരുന്നുവെന്നു പറഞ്ഞാൽ മറ്റുള്ള പിതാക്കന്മാരുടെ കാര്യം എന്തു പറയാനാണ്! രണ്ടു പിതാക്കന്മാർ മാത്രമേ മക്കാറിയോസ് തിരുമേനിയെ നേരിടാൻ സന്നദ്ധരായുള്ളു. പക്ഷേ, അവരുടെ സാന്നിദ്ധ്യത്തിൽ നിന്നും മക്കാറിയോസ് തിരുമേനി ഒഴിഞ്ഞു കളയുമായിരുന്നു. കാലം ചെയ്ത പിതാക്കന്മാരായിരുന്ന പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ്, ഡാനിയേൽ മാർ പീലക്സിനോസ് എന്നിവരായിരുന്നു ആ പിതാക്കന്മാർ. ചുരുക്കിപ്പറഞ്ഞാൽ തന്റെ മുകളിൽ താനല്ലാതെ മറ്റാരും ഇല്ല എന്ന ചിന്ത തിരുമേനിയെ ഭരിച്ചിരുന്നു എന്നുള്ളത് സുവ്യക്തമാണ്. ഇത് അദ്ദേഹത്തിന് വലിയ വിനയായിത്തീർന്നു.

മൂന്നാമതായി, എനിക്കു തോന്നുന്നത് ഭദ്രാസനത്തിന്റെ ഉന്നമനത്തെക്കുറിച്ച് പൂർണ്ണമായ ലക്ഷ്യബോധം അദ്ദേഹത്തിനില്ലായിരുന്നു എന്നാണ്. അദ്ദേഹത്തിന്റെ ഫോക്കസ് എവിടെയായിരുന്നു; എന്തിലായിരുന്നു, ഏതു ദിശയിലായിരുന്നുവെന്നു സംശയിക്കുന്നു. 1979 മുതൽ അദ്ദേഹം ഭദ്രാസനം വിടുന്ന അവസരം വരെയും തനിക്കും തന്റെ പിൻഗാമികൾക്കുമായി ഒരു ആസ്ഥാനത്തെക്കുറിച്ച് അദ്ദേഹം ചിന്തിച്ചില്ല എന്നുള്ള കാര്യങ്ങളെല്ലാം നാം കണ്ടു കഴിഞ്ഞു. അനേക കോടി രൂപയുടെ ആസ്തി അദ്ദേഹത്തിന് അമേരിക്കയിൽ ഉണ്ടായിരുന്നു. അതു മുഴുവനും അന്യാധീനമായിപ്പോയി. ഇതെല്ലാം കൂട്ടി ചിന്തിക്കുമ്പോൾ മലങ്കരസഭാ നേതൃത്വത്തിനുവേണ്ടി ആകാംക്ഷയോടെ കാത്തിരുന്ന ഒരു വലിയ വ്യക്തിത്വം എവിടെയോ, എങ്ങനെയോ, നഷ്ടപ്പെട്ടു പോകുവാൻ ഇടയായില്ലേ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു.

അഭിവന്ദ്യ മക്കാറിയോസ് മെതാപ്പോലീത്താ 2008 ഫെബ്രുവരി 23-ാം തീയതി ലണ്ടനിൽ വച്ച് കാലം ചെയ്തു. 82-ാം വയസ്സിലും യൗവനയുക്തമായ പ്രസരിപ്പോടും, ഉത്സാഹത്തോടും പ്രവർത്തിച്ചു വന്ന തിരുമേനി തന്റെ ഭദ്രാസനത്തിൽ ഒരു പുതിയ ഇടവക രൂപീകരിപ്പാൻ ഇംഗ്ലണ്ടിൽ എത്തിയതായിരുന്നു. സുന്ദർലാൻഡ് എന്ന പട്ടണത്തിൽ ഒരു ഇടവക സ്ഥാപിച്ച് അവിടെ ദിവ്യബലി അർപ്പിച്ചു. ജനുവരി 5-ാം തീയതി ശനിയാഴ്ച അദ്ദേഹം അമേരിക്കയിലേക്കു മടങ്ങിപ്പോരുവാനുണ്ടാക്കിയ ക്രമീകരണമനുസരിച്ച് കാറിൽ എയർപോർട്ടിലേക്കു വരുന്ന വഴിയിൽ ഒരു അപകടമുണ്ടാവുകയും, നെഞ്ചിന് കഠിനമായ പരിക്ക് ഏൽക്കുകയും ചെയ്തു. ആശുപത്രിയിൽ എത്തുന്നതുവരെയും സുബോധത്തോടെ സംസാരിച്ചിരുന്നു എന്ന് കൂടെ ഉണ്ടായിരുന്നവർ സാക്ഷിക്കുന്നു. ദിവസങ്ങൾ കഴിയുന്തോറും അദ്ദേഹത്തിന്റെ ശരീരസ്ഥിതി മോശമായി വന്നുകൊണ്ടിരുന്നു. കൂടുതൽ സമയവും വെന്റിലേറ്ററിൽ ആയിരുന്നു. അദ്ദേഹത്തിന്റെ സഹോദരങ്ങളുടെയും, സഭാധികാരികളുടെയും സമ്മതത്തോടെ ഫെബ്രുവരി 23-ാം തീയതി വെന്റിലേറ്റർ നീക്കം ചെയ്യുകയും അങ്ങനെ തന്റെ ആത്മാവ് ഈ ലോകത്തിൽ നിന്ന് വേർപെട്ട് പൂർവ്വപിതാക്കന്മാരുടെ സംഘത്തിലേക്കു ചേരുകയും ചെയ്തു. അദ്ദേഹത്തിന്റെ ഭൗതികശരീരം നാട്ടിൽ എത്തിക്കയും കോട്ടയം ദേവലോകം അരമന ചാപ്പലിന്റെ തെക്കുവശത്തായി അടക്കം ചെയ്കയും ചെയ്തു (exh. 73).

അഭി. ബർന്നബാസ് തിരുമേനിയുടെ ആരോഗ്യനില ദിവസംതോറും മോശമായി വന്നതിനാൽ അദ്ദേഹത്തിന് നാട്ടിൽ തിരികെ പോകണമെന്ന ആഗ്രഹം വർദ്ധിച്ചുവന്നുകൊണ്ടിരുന്നു. അദ്ദേഹത്തിലെ ചിരാഭിലാഷമായിരുന്ന ഭദ്രാസനകേന്ദ്രം 2010 ജൂലൈ 24-ാം തീയതി അദ്ദേഹം തന്നെ കൂദാശ ചെയ്തു. സെപ്റ്റംബർ 4-ാം തീയതി ഒരു ഓപ്പൺ ഹൗസിൽ

വച്ച് ഭദ്രാസനകേന്ദ്രത്തിന്റെ ഉൽഘാടനവും നിർവ്വഹിച്ചു. 2010 ഡിസംബർ 27-ാം തീയതി തന്നെ ഔദ്യോഗിക ചുമതലകളിൽ നിന്ന് വിടുർത്തണമെന്ന് കാണിച്ച് പ. കാതോലിക്കാബാവാ തിരുമേനിക്ക് ബർണബാസ് തിരുമേനി കത്തയയ്ക്കുകയും, അദ്ദേഹം അതു സ്വീകരിക്കയും തിരുമേനിയുടെ അസിസ്റ്റന്റായി പ്രവർത്തിച്ചുകൊണ്ടിരുന്ന അഭി. സഖറിയാ മാർ നിക്കാളാവോസ് തിരുമേനിയെ 109/2011 കല്പനപ്രകാരം നോർത്ത് ഈസ്റ്റ് ഭദ്രാസനത്തിന്റെ ചുമതല ഏല്പിക്കയും ചെയ്തു. മെയ് മാസം 21-ാം തീയതി അഭി. നിക്കാളാവോസ് തിരുമേനിയുടെ സുന്ത്രോണീസാ ശുശ്രൂഷ പ. കാതോലിക്കാ പൗലോസ് ദ്വിതീയൻ തിരുമേനി ഫിലാഡൽഫിയാ ബെൻസാലം സെന്റ് ഗ്രീഗോറിയോസ് പള്ളിയിൽ വച്ച് നിർവഹിച്ചു. 2011 മെയ് മാസം 25-ാം തീയതി 19 വർഷക്കാലം അമേരിക്കൻ ഭദ്രാസനത്തെ നയിച്ച അഭി. മാത്യൂസ് മാർ ബർണബാസ് തിരുമേനി ഇൻഡ്യയിലേക്കു തിരികെ പോയി. നാട്ടിലെത്തിയ തിരുമേനിയെ കോലഞ്ചേരി മെഡിക്കൽ കോളജ് ആശുത്രിയിൽ ചികിത്സിക്കയും, പിന്നീട് പാമ്പാടി ദയറായിൽ നല്ല പരിചരണം ലഭിക്കയും ചെയ്തശേഷം 2012 ഡിസംബർ 9-നു കാലം ചെയ്ത് മാതൃ ദേവാലയമായ വളയൻചിറങ്ങര പള്ളിയിൽ കബറടക്കുകയും ചെയ്തു.

1992 മാർച്ച് 20-ാം തീയതി അദ്ദേഹം അമേരിക്കയിൽ എത്തി. 2011 മേയ് മാസം 25-ാം തീയതി തന്റെ ദൗത്യം നിർവഹിച്ചു മടങ്ങിപ്പോയി. 19 വർഷക്കാലം എന്നു പറയുന്നത് ഒരു മനുഷ്യായുസ്സിന്റെ ഗണനീയമായ ഭാഗമാണ്. വളരെയധികം വൈഷമ്യങ്ങൾ അദ്ദേഹം സഹിച്ചു. അപഹാസങ്ങളും, പരിഹാസങ്ങളും കേട്ടു. താമസിക്കാൻ സ്ഥലമില്ലാതെ വീടുകൾ മാറി മാറി താമസിച്ചു. എങ്കിലും അധൈര്യപ്പെട്ടില്ല, മനസ്സു മടുത്തുമില്ല. ദുർഘടമാർഗ്ഗങ്ങളിലൂടെ അദ്ദേഹം 19 വർഷക്കാലം ഓടി. "എങ്കിലും യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും. അവർ കഴുകന്മാരെപ്പോലെ ചിറകടിച്ചു കയറും. അവർ തളർന്നുപോകാതെ ഓടുകയും ക്ഷീണിച്ചു പോകാതെ നടക്കുകയും ചെയ്യും" (യേശയാ 40:32) എന്നുള്ള പ്രവചനവാക്യം ഓർത്തുപോവുകയാണ്.

പള്ളികളിൽ പലതിലും ഗ്രൂപ്പുകളും, വഴക്കുകളുമുണ്ടായിരുന്നു. കാലാന്തരത്തിൽ, അദ്ദേഹം തിരികെ പോകുന്ന സമയത്തോടെ, വളരെ സമാധാനമുള്ള ഒരു ഭദ്രാസനമായി അമേരിക്കൻ ഭദ്രാസനം മാറി. എങ്ങനെ, എപ്പോൾ ഇതു സംഭവിച്ചുവെന്ന് ആർക്കും അറിഞ്ഞുകൂടാ. ഒരു കൂട്ടർ പറയും അദ്ദേഹത്തിന്റെ പ്രാർത്ഥന മുഖാന്തിരം ദൈവം സൽഫലം നൽകി എന്ന്. വേറൊരു കൂട്ടർ പറയുന്നു, അനേക വർഷങ്ങളായി തമ്മിലടിച്ചു നശിച്ചുകൊണ്ടിരുന്ന ഒരു ഭദ്രാസനത്തിന് വിവേകം ഉദിച്ചു. തമ്മിലടിച്ചു തകർന്നതുകൊണ്ട് നഷ്ടപ്പെട്ടതു തങ്ങളുടെ മക്കളാണ്.

നാട്ടിൽ ആർക്കും ഇതിനെക്കുറിച്ച് അല്പം പോലും ചിന്തയില്ലായിരുന്നു. 32 വർഷത്തെ നഷ്ടം ദൈവം ലാഭമാക്കിത്തരട്ടെ. രണ്ടും ശരിയായിരിക്കാം. ഭദ്രാസനത്തിൽ സമാധാനമുണ്ടായി എന്നു മാത്രമല്ല, മനോഹരമായ ഒരു ഭദ്രാസനകേന്ദ്രമുണ്ടായതു മാത്രമല്ല, മിക്കവാറും എല്ലാ ഇടവകകൾക്കും സ്വന്തമായി ദേവാലയങ്ങളുമുണ്ടായി. ഇങ്ങനെയുള്ള സമയത്താണ് അദ്ദേഹം ഇവിടെ നിന്നും തിരികെ നാട്ടിലേക്കു പോയത്. തന്റെ ദൗത്യം പൂർത്തീകരിക്കപ്പെട്ടു എന്ന് അദ്ദേഹം ദൈവത്തിൽ ആശ്വസിച്ചു.

2012 ഡിസംബർ 9–ാം തീയതി അദ്ദേഹം ഈ ലോകം വിട്ട് വിശുദ്ധ ന്മാരുടെ സംഘത്തോട് ചേർന്നു. പെരുമ്പാവൂർ വളയഞ്ചിറങ്ങര പള്ളി യിൽ അന്ത്യവിശ്രമം കൊള്ളുന്നു. അദ്ദേഹത്തിന്റെ പ്രാർത്ഥന നമുക്ക് അനുഗ്രഹകരമായിരിക്കട്ടെ.

അഭിവന്ദ്യ സഖറിയാ മാർ നിക്കളാവോസ് തിരുമേനി ഏറ്റെടുത്ത ദൗത്യം സ്തുത്യർഹമായി നിർവഹിപ്പാൻ ദൈവം സഹായിക്കട്ടെ എന്നു പ്രാർത്ഥിക്കയും ചെയ്യുന്നു.

### ശമ്പള പദ്ധതി – അമേരിക്കൻ ഭദ്രാസനത്തിൽ

ഏതാനും വർഷങ്ങളായി ഈ വിഷയത്തെക്കുറിച്ച് മീറ്റിംഗുകൾ കൂടു മ്പോൾ സംസാരിക്കാറുണ്ട്. പ്രായോഗികമായി ഒരു നല്ല സിസ്റ്റത്തിൽ എത്തുന്നതിന് സാധിച്ചിട്ടില്ല. പ്രധാന കാരണം ഇടവകകളിലെ അംഗ സംഖ്യയുടെ അസമത്വമാണ്. 100 കുടുംബങ്ങളോ അതിൽ കൂടുതലോ ഉള്ള ഇടവകകളാണ് ഒരു ഭദ്രാസനത്തിൽ ഉള്ളതെങ്കിൽ യാതൊരു വൈഷമ്യവും കൂടാതെ ശമ്പള പദ്ധതി നടപ്പാക്കാം. ഒരു പട്ടക്കാരനെയും അദ്ദേഹത്തിന്റെ കുടുംബത്തെയും സംരക്ഷിക്കുന്നതിന് ഒരിടവകയ്ക്കു ഒരു വർഷം കുറഞ്ഞത് 60000 ഡോളർ എങ്കിലും മാറ്റി വയ്ക്കേണ്ടി വരും. താമസസൗകര്യവും, മെഡിക്കൽ ഇൻഷുറൻസും, വാഹനസൗ കര്യവും മറ്റും കൂടാതെ കുറഞ്ഞത് ഒരു 30000 ഡോളർ ശമ്പളം നൽകി യാൽ ഒരു വിധത്തിൽ പട്ടക്കാർക്കു കഴിഞ്ഞുകൂടാൻ സാധിക്കുമായി രിക്കും. ഇത് ഏറ്റം കുറഞ്ഞ ശമ്പളനിരക്കാണ്. 100 കുടുംബങ്ങളുള്ള ഇടവകയിൽ ഒരു കുടുംബം 600 ഡോളർ ഒരു വർഷം പട്ടക്കാരുടെ സംര ക്ഷണത്തിനു മാറ്റി വയ്ക്കേണ്ടി വരും. കേരളത്തിൽ നിന്നും അമേരിക്ക യിൽ എത്തി ഇവിടെ പാർക്കുന്ന മറ്റു ചില സഭാംഗങ്ങൾ 1000 ഡോളർ വീതം വൈദിക സംരക്ഷണത്തിനു മാറ്റി വയ്ക്കുന്നതായി അറിയാം. ഇങ്ങനെ മാറ്റിവയ്ക്കുന്ന പണം സഭയുടെ കേന്ദ്രത്തിൽ എത്തുമ്പോൾ, ചില ഇടവകകൾക്കു സാമ്പത്തിക സഹായം ആവശ്യമുണ്ടെങ്കിൽ (വൈദിക സംരക്ഷണത്തിന്) അതു നൽകുന്നതോടൊപ്പം തന്നെ, ഏകീ കൃതമായ ഒരു ശമ്പളനിരക്ക് വൈദികർക്ക് നൽകുന്നതിന് സാധിക്കയും

ചെയ്യും. ഇടവകകൾ വർദ്ധിപ്പിക്കാൻ ശ്രമിക്കാതെ ഇടവകകളിലെ അംഗ സംഖ്യ വർദ്ധിപ്പിച്ച് 100 കുടുംബങ്ങൾ എങ്കിലും ഒരു ഇടവകയിൽ എന്ന തത്വം ഏറെക്കുറെ അംഗീകരിക്കുവാൻ ഇടയാകണം. 20–25 പേർ ചേർന്ന് ഇടവകകൾ സൃഷ്ടിച്ചാൽ ദീർഘകാലത്തേക്ക് സഭയോ ഭദ്രാസനമോ അതിന്റെ ഉദ്ദിഷ്ട ലക്ഷ്യപ്രാപ്തിയിൽ എത്തിച്ചേരാൻ സാധിക്കാതെ വരും.

ഭദ്രാസനത്തിന്റെ ആരംഭകാലത്ത് തുടക്കമിട്ട, വിഘടിച്ചു വളരുക എന്ന തെറ്റായ പ്രവണത, ഇന്നും തുടർന്നു വരുന്നു. അതു ഭരണപരമായ കാര്യങ്ങളിൽ ഭദ്രാസനത്തിന് കൂടുതൽ ക്ലേശം സൃഷ്ടിക്കാൻ സാദ്ധ്യതയുണ്ടാക്കാം.

ഏറിയകാലങ്ങളായി സഭയിൽ നടന്നുവന്നിരുന്ന പതിവ് ഇടവക പൊതുയോഗ തീരുമാനപ്രകാരം വൈദികർക്ക് ശമ്പളം നൽകുക എന്നതായിരുന്നു. അതു കുറ്റമറ്റ ഒരു രീതി എന്നു പറയുന്നില്ല; എങ്കിലും മാന്യതയില്ലാത്ത ഒരു രീതി ആയിരുന്നുമില്ല. ഇപ്പോൾ സമ്പളം സെൻട്രലൈസ് ചെയ്തു നൽകുന്ന രീതി സഭ സ്വീകരിച്ചിരിക്കുന്നു. മറ്റ് ഉദ്യോഗസ്ഥന്മാരെപ്പോലെ തന്നെ പട്ടക്കാരും അതിനെ സ്വാഗതം ചെയ്യുന്നു. നോർത്ത്-ഈസ്റ്റ് അമേരിക്കൻ ഭദ്രാസനത്തിൽ ഈ രീതി ക്രമീകൃതമായവിധം കൈകാര്യം ചെയ്യുവാനുള്ള സാദ്ധ്യതയെക്കുറിച്ചു ചിന്തിച്ചുവെങ്കിലും, എല്ലാവർക്കും അംഗീകൃതമായ ഒരു ധാരണ സൃഷ്ടിക്കാൻ സാധിച്ചിട്ടില്ല. കൂടുതൽ ഇടവകകൾ സൃഷ്ടിക്കാതെയും, ഇടവകകളിൽ അംഗ സംഖ്യ വർദ്ധിപ്പിച്ചും മുന്നോട്ടുപോയാൽ കാലാന്തരത്തിൽ സെൻട്രലൈസ്ഡ് സാലറി സ്കീമിന് സാദ്ധ്യതയുണ്ടായേക്കാം. ഇപ്പോൾ നടത്തുന്ന സാലറി സ്കീം അർത്ഥശൂന്യമായ ഒന്നാണെന്ന് ആർക്കും തർക്കം കാണുകയില്ല.

മാത്രമല്ല, വൈദികരുടെ സന്ധാരണം ഇടവകയുടെ ചുമതലയാണെന്ന ചിന്ത നമ്മുടെ ആളുകളുടെ ഹൃദയങ്ങളിൽ ഇന്നു വരെയും രൂപപ്പെട്ടിട്ടില്ല. ആ ബോധവൽക്കരണം ഭദ്രാസനതലത്തിൽ നിന്ന് ഇടവകതലത്തിലേക്ക് എത്തിക്കയും, ബോധവൽക്കരണം നടക്കുകയും ചെയ്യേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

## മൂന്നാം ഘട്ടം

# ബ്രോങ്ക്സ് സെന്റ് മേരീസ് ഇടവക 40-ാം വർഷത്തിന്റെ നിറവിൽ

"ഇത്രത്തോളം യഹോവാ സഹായിച്ചു
ഇത്രത്തോളം ദൈവം എന്നെ നടത്തി
ഒന്നുമില്ലായ്മയിൽ നിന്നെന്നേ ഉയർത്തി
ഇത്രത്തോളം യഹോവ സഹായിച്ചു."

ഈ ഗാനം ഈ ഇടവകയെ സംബന്ധിച്ച് അന്വർത്ഥമാണ്. മൂന്നു കാലു മാത്രമായി ഉപയോഗശൂന്യമായി കിടന്നിരുന്ന മേശയ്ക്കു 4-ാമത് ഒരു കാൽ വച്ച് ആദ്യമായി കുർബാന ചൊല്ലി. അനേകരെ സംബന്ധിച്ചും അങ്ങനെയാകാം. വൈഷമ്യത്തിന്റെ പാരമ്യത്തിലാണ് ഈ ഇടവകയുടെ ആരംഭം. അന്നത്തെ സാഹചര്യത്തിൽ മാതൃസഭയുമായുള്ള ബന്ധത്തിൽ ഉൾപ്പെട്ടുപോകുവാനുള്ള ഏക മാർഗ്ഗം അതായിരുന്നു. അമേരിക്കയിൽ നമ്മുടെ സഭ അടിസ്ഥാനപരമായി ബലപ്പെടുവാൻ ഇത് ഇടയാക്കിയോ എന്ന് വായനക്കാർ ചിന്തിച്ചാൽ മതി.

ഒന്നുമില്ലായ്മയിൽ നിന്നായിരുന്നു ആരംഭം. നമ്മുടെ ഏറെക്കുറെ എല്ലാ ഇടവകകളും അങ്ങനെ ആയിരുന്നിരിക്കണം. പക്ഷേ, 40 വർഷം മുമ്പത്തെ സ്ഥിതി ഇന്നത്തേതിൽ വളരെ വ്യത്യസ്തമായിരുന്നു. ആദ്യം കൂടിയവരിൽ സ്വന്തം വീടുള്ളവർ ആരും തന്നെയില്ലായിരുന്നു. വളരെ ചുരുക്കം ആളുകൾക്ക് കാറുണ്ടായിരുന്നു. പള്ളിക്കു ലഭിച്ച ഓരോ പൈസായും വൃഥാ ചെലവാക്കാതെ സൂക്ഷിച്ചു. ബഹു. ജോൺ മാത്യൂസച്ചൻ ന്യൂജേഴ്സിയിലേക്കു മാറുന്ന കാലം വരെയും, പ്രശ്നങ്ങളുടെ മദ്ധ്യത്തിലായിരുന്നുവെങ്കിലും, അദ്ദേഹവും കൂടെ നിന്നവരിൽ ചിലരും സഹായിച്ചിട്ടുണ്ട്. പി. സി. ജോർജ്ജും സൂസിയും, കെ. വി. മാത്തനും അമ്മിണിയും അങ്ങനെ ഏതാനും ആളുകളെ ഈ ഇടവകയ്ക്കു മറക്കുവാൻ സാധിക്കയില്ല. അവർക്കു ദൈവം കൃപ നല്കട്ടെ എന്നു ഈ വർഷികാഘോഷങ്ങളോടു ചേർന്നു പ്രാർത്ഥിക്കുന്നു. വിശ്രുതനും, ജ്ഞാനിയുമായിരുന്ന റ്റി. സി. മത്തായിയച്ചന്റെ ശ്രദ്ധേയങ്ങളായ പ്രസംഗങ്ങൾ ഒരവസരത്തിൽ ഈ ഇടവകയെ താങ്ങിനിറുത്തി എന്നു തന്നെ പറയാം. ഒരു ആരാധനാസ്ഥലം ഉണ്ടാകണമെന്ന ആഗ്രഹത്തിന്റെ പുറത്ത്, ഒരു ബിൽഡിംഗ്ഫണ്ടും ഉണ്ടാക്കി. ഈ പണത്തിൽ ഒരു ഭാഗം തട്ടിക്കൊണ്ടുപോകുവാൻ ഒരു മനുഷ്യൻ ശ്രമിച്ചതിനെക്കുറിച്ച് ആദ്യ അദ്ധ്യായത്തിൽ പറഞ്ഞിരുന്നല്ലോ. ഏതായാലും 1979 ആയപ്പോഴേക്കും

നാല്പതിനായിരത്തിൽപരം ഡോളർ ബാലൻസ് ഉണ്ടായിരുന്നു. പട്ടക്കാർ ആരും തന്നെ പള്ളിയിൽ നിന്നും അവരുടെ ശുശ്രൂഷയ്ക്കു പ്രതിഫലം വാങ്ങിയിരുന്നില്ല. അങ്ങനെയാണ് ഇന്നു പള്ളി നില്ക്കുന്ന സ്ഥലം വാങ്ങിയത്. അതിനെക്കുറിച്ചെല്ലാം നേരത്തെ എഴുതിയിട്ടുണ്ട്. വാങ്ങിയ വസ്തു സഭയ്ക്കു വേണ്ടി വാങ്ങി. അതൊരു വലിയ പ്രശ്നമായിത്തീർന്നു. ശത്രുതയും, വൈരാഗ്യവും വർദ്ധിച്ചു. മലങ്കരസഭയ്ക്ക് അമേരിക്കൻമണ്ണിന്മേൽ അധികാരമുണ്ടാവുകയില്ല എന്ന ശബ്ദം മുഖരിതമായിത്തീർന്നിരുന്ന കാലമായിരുന്നു അത്. മലങ്കരസഭയുടെ ഭരണഘടന ബൈലോ ആയി നൽകി രജിസ്ട്രേഷൻ നടത്തി. സ്റ്റേറ്റ് അതു അംഗീകരിക്കയും ടാക്സ് ഐ. ഡി. ലഭിക്കയും ചെയ്തു. ഇതു വളരെ മുമ്പു നടന്ന കാര്യം എങ്കിലും ഒന്നു കൂടി ഓർമ്മിപ്പിക്കുകയായിരുന്നു. ഇവയെല്ലാം ഭദ്രാസനത്തിന് എതിരായി നടത്തുന്ന കാര്യങ്ങളായി വ്യാഖ്യാനിക്കപ്പെടുകയും ചെയ്തു. പുതുതായി രൂപീകൃതമായ 4 ഇടവകകളിൽ നിന്നും ശക്തമായ വിമർശനങ്ങൾ ഉയർന്നത് ഈ ഇടവകയിലെ ചില ആളുകളിൽ ഇടവകയെക്കുറിച്ച് നിഷേധാത്മകമായ പ്രതികരണങ്ങൾ ഉണ്ടാക്കാൻ ഇടയായി. ഇടവകയെ താങ്ങിനിർത്താൻ വേണ്ടി ഏതു ത്യാഗവും സഹിപ്പാൻ തയ്യാറായി നിൽക്കുന്ന ഭൂരിപക്ഷം, മറ്റുള്ളവരുടെ പ്രതിലോമ അഭിപ്രായങ്ങൾ കേട്ട് “ആടി” നിൽക്കുന്ന മദ്ധ്യവർത്തികൾ, ഇടവകയുടെ അഭിപ്രായങ്ങളെ എതിർക്കുന്ന ഒരു കൂട്ടമാളുകൾ എന്ന് 3 കൂട്ടമായി ഇടവക പിരിഞ്ഞു.

## ഈ ഇടവകയിൽ പ്രവർത്തിച്ച വൈദികർ

മുൻ അദ്ധ്യായങ്ങളിൽ ഈ ഇടവകയിൽ പ്രവർത്തിച്ച വൈദികരെയും ശെമ്മാശ്ശന്മാരെയും പറ്റി അല്പമായെങ്കിലും പ്രതിപാദിച്ചിട്ടുണ്ട്.

യശ്ശഃശരീരനായ ബഹു. റ്റി. സി. മത്തായി അച്ചൻ, ബഹു. ജോൺ മാത്യൂസച്ചൻ, ഡീക്കൻ തോമസ് സ്വയ്ഷർ എന്നിവരുടെ നേതൃത്വവും സഹകരണവും ഈ ഇടവകയുടെ വളർച്ചയ്ക്കു വളരെയധികം സഹായിച്ചിട്ടുണ്ട്. അവരെ തുടർന്ന് ഇടവകയിലേക്കു കടന്നുവന്ന രണ്ടു ചെറുപ്പക്കാരിൽ ആദ്യം വന്നയാൾ ഇപ്പോൾ മെത്രാപ്പോലീത്തായും, രണ്ടാമതു വന്നയാൾ നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസനത്തിലെ ഒരു വൈദികനുമാണ്. അഭിവന്ദ്യ ദിമിത്രിയോസ് തിരുമേനിയോടും ബഹു. കെ. എം. സാമുവൽ അച്ചനോടും ഇടവകയ്ക്കുള്ള നന്ദി രേഖപ്പെടുത്തുന്നു. ഇടവകാംഗമായിരുന്ന ശ്രീ. റ്റി. എം. ഈശോയുടെ പുത്രൻ ബഹു. നൈനാൻ ഈശോ അച്ചൻ അത്മായക്കാരൻ, ശെമ്മാശ്ശൻ, വൈദികൻ എന്നീ നിലകളിൽ ചുരുങ്ങിയകാലം ഈ ഇടവകയിൽ പ്രവർത്തിച്ചു. നന്ദി അറിയിക്കുന്നു. സൺഡേസ്കൂൾ ഹെഡ്മാസ്റ്ററായും അദ്ദേഹം കുറെനാൾ സേവനം അനുഷ്ഠിച്ചതായി ഓർക്കുന്നു. നന്ദി. ഈ ഇടവക

യിൽ ജനിച്ചു വളർന്നയാളും, അമേരിക്കൻ ഭദ്രാസനത്തിൽ ജനിച്ചുവളർന്നവരിൽ ആദ്യമായി സെന്റ് വ്ളാഡിമേഴ്സ് സെമിനാരിയിൽ പഠിച്ചു പാസ്സായി വന്നയാളുമായ ബഹു. പോൾ ചെറിയാൻ അച്ചൻ ഇടവകയിൽ ആവശ്യാനുസരണം പ്രവർത്തിച്ച് ഇടവകയെ സഹായിക്കുന്നു. ഈ ഇടവകയിൽ അംഗത്വമെടുത്ത് ഇവിടെ ചേർന്ന ഡീക്കൻ ഫിലിപ്പ് മാത്യു, അവസരം ലഭിക്കുമ്പോൾ ശുശ്രൂഷകളിൽ വന്നു സംബന്ധിക്കുന്നു.

ഇടവകയുടെ പ്രാരംഭകാലത്ത് ഇടവകയിൽ ഉണ്ടായിരുന്നവരും ഇപ്പോൾ 70 വയസ്സിൽ കൂടുതൽ പ്രായമുള്ളവരുമായ ഏതാനും ആളുകളെക്കുറിച്ച് ഓരോ വാക്ക്.

### ശ്രീ. എ. എം. അലക്സാണ്ടർ

ഇടവകയുടെ ആരംഭകാലത്തു തന്നെ വന്നുകൂടിയ ഒരാളായിരുന്നു അലക്സ്. യു.എൻ. സെക്രട്ടറി ജനറലിന്റെ സെക്യൂരിറ്റി ചീഫായി ജോലിയാരംഭിച്ചു. ഇടവകകാര്യങ്ങളിൽ വളരെ താല്പര്യത്തോടെ പ്രവർത്തിച്ചു വന്നു. സഭാ സംബന്ധമായി വികാരിയച്ചൻ പറയുന്നത് പൂർണ്ണമായും ശരിയെന്നു വിശ്വസിച്ചു. ഇതു മറ്റുള്ള ഇടവകജനങ്ങളിൽ ഒരു നല്ല ശതമാനത്തേയും പറഞ്ഞു മനസ്സിലാക്കി. എല്ലാവരോടും സ്നേഹമായി പെരുമാറാൻ കഴിയുമായിരുന്നു, ശത്രുമിത്രഭേദമേന്യേ. കഠിനമായ ശീതസമരം ഭദ്രാസനവുമായി നടന്നുവന്ന കാലം. ആളുകളെ സത്യം പറഞ്ഞു മനസ്സിലാക്കുവാൻ ഇടവക ഒരു ന്യൂസ് ലെറ്റർ ഇറക്കി. അലക്സും, അന്നു ഫോർഡം യൂണിവേഴ്സിറ്റിയിൽ പഠിച്ചിരുന്ന രവി മാത്യൂസുമായിരുന്നു ചുമതലക്കാർ (രവി മാത്യൂസ് ഇന്നത്തെ ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ, അഭി. ദിമിത്രിയോസ് തിരുമേനിയാണ്). ആ ന്യൂസ് ലെറ്റർ വളരെ പ്രയോജനം ചെയ്തു. ഇടവകയുടെ വളർച്ചയ്ക്ക് അക്ഷീണം പരിശ്രമിച്ചു. ഒരു ചെറിയ വണ്ടിയുണ്ടായിരുന്നതിലായിരുന്നു പള്ളിക്കു വേണ്ടിയുള്ള യാത്രകൾ. ധാരാളം ഓടി. ഒരു വ്യക്തി എന്ന നിലയിൽ എനിക്കു വലിയ സഹായിയുമായിരുന്നു. പാഞ്ഞുവരുന്ന കുന്തത്തിന്റെ മുന ലക്ഷ്യത്തിൽ എത്തുന്നതിനു മുമ്പ് ഒടിക്കുവാൻ കഴിയാമായിരുന്ന വൈദഗ്ദ്ധ്യം അലക്സിന്റെ പ്രവർത്തനങ്ങൾക്കുണ്ടായിരുന്നു. ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയുടെ നിർണ്ണായകമായ നിലനില്പിനെക്കുറിച്ച് തികച്ചും ബോദ്ധ്യമുണ്ടായിരുന്ന ഒരു വ്യക്തിയായിരുന്നു ഇദ്ദേഹം. 'WOR Radio' യിൽ ഇൻഡ്യൻ ടൈംസ് എന്നൊരു പ്രോഗ്രാമുണ്ടായിരുന്നതിൽ ബ്രോങ്ക്സ് ഇടവകയെക്കുറിച്ച് സമഗ്രമായ ഒരു വിശദീകരണം നൽകാൻ അലക്സിനു സാധിച്ചു. അങ്ങനെ ആദ്യമായി ഒരു മലയാള വാർത്ത ആ റേഡിയോയിൽ വന്നു. പള്ളിപണി തീർന്ന് താല്ക്കാലിക കൂദാശയും

കഴിഞ്ഞ് അദ്ദേഹം 1982 ജനുവരി 24-ാം തീയതി നാട്ടിലേക്കു തിരികെ പോയി. മാതാപിതാക്കൾക്ക് ഏക മകൻ എന്ന നിലയിൽ അവരെ സംരക്ഷിക്കാനുള്ള ചുമതലാബോധമാണ് അങ്ങനെ ഒരു തീരുമാനമെടുക്കാൻ അലക്സിനെ പ്രേരിപ്പിച്ചത്. ഇന്നും നാട്ടിൽ സഭാസംബന്ധമായുള്ള കാര്യങ്ങളിലും, പൊതുകാര്യങ്ങളിലും ഏർപ്പെട്ട് പ്രയോജനകരമായി സമയം ചെലവാക്കുന്നു.

## ശ്രീ. റ്റി. മത്തായി

അലക്സ് ഇടവകയുടെ വെളിയിൽ പ്രവർത്തിക്കുമ്പോൾ അതേ ശക്തിയിൽ നിശ്ശബ്ദനായി ഉള്ളിൽ പ്രവർത്തിച്ചിരുന്ന വേറൊരു വ്യക്തിയാണ് ശ്രീ. റ്റി. മത്തായി (പാപ്പച്ചൻ). ന്യൂയോർക്ക് ടെലിഫോണിൽ പ്രവർത്തിച്ചിരുന്ന പാപ്പച്ചനായിരുന്നു പ്രധാന കാര്യങ്ങൾക്കെല്ലാമുള്ള ടെലിഫോൺ വിളികൾ നടത്തുന്നത്. ഒരു പുതിയ സമൂഹം വളർന്നു വരുമ്പോൾ അതിനുവേണ്ടി പ്രവർത്തിക്കുന്നവർക്കുണ്ടാകുന്ന വ്യാകുലങ്ങളുടെ ഒരു നല്ല ഭാഗം എനിക്കുവേണ്ടിയും, ദേവാലയത്തിനു വേണ്ടിയും പാപ്പച്ചൻ സഹിച്ചിട്ടുണ്ട്. പാപ്പച്ചനാണ് പള്ളിയിലെ അച്ചൻ എന്നു ധരിച്ചിരുന്ന അനേകരുണ്ട്. ഏതെങ്കിലും കാര്യത്തിനായി ഞാൻ വിളിക്കുമ്പോൾ സെന്റ് മേരീസ് പള്ളിക്കുവേണ്ടിയാണെങ്കിൽ റവ. മത്തായിയെ ഞങ്ങൾ അറിയും എന്ന് ആളുകൾ പറയാറുണ്ട്. ഏകദേശം 40 വർഷക്കാലം ഇടവകയുടെ ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും എന്നോടൊപ്പം നിന്ന ഒരു വ്യക്തിയാണ് പാപ്പച്ചൻ. ഇംഗ്ലീഷ് ഭാഷയും മലയാളം ഭാഷയും വളരെ ഭംഗിയായി കൈകാര്യം ചെയ്യുവാനുള്ള കഴിവുള്ളതുകൊണ്ട് ഞാൻ ചെയ്യേണ്ടിയിരുന്ന പല കാര്യങ്ങളും പാപ്പച്ചനെ ഏല്പിക്കുമായിരുന്നു. അവ നിർവഹിച്ചും പോരുന്നു.

ഏതു നല്ല കാര്യത്തിനും മുമ്പിൽ നിൽക്കാൻ താല്പര്യം കാണിക്കാറുള്ള മറ്റൊരു വ്യക്തിയാണ് **ശ്രീ. തോമസ് ഇടിക്കുള**. ഇടവകയ്ക്കുള്ളിൽ പ്രവർത്തിക്കുന്നതിൽ കൂടുതൽ സഭ മുഴുവനും വേണ്ടി എന്ന തത്വത്തിൽ മുറുകെ പിടിച്ചുകൊണ്ട് വലിയ സാമ്പത്തിക സഹായം സഭയുടെ നല്ല പ്രവർത്തനങ്ങൾക്കുവേണ്ടി നൽകി സഭയെ പരിപോഷിപ്പിച്ചത് ഇടവകയുടെ സൽപ്പേരിനും സഹായിച്ചിട്ടുണ്ട്. ഇടവകയുടെ വസ്തു വാങ്ങിയ കാലം മുതലുള്ള എല്ലാ പ്രധാന സംഗതികൾക്കും ഇടിക്കുളയുടെ സാന്നിദ്ധ്യമുണ്ടായിരുന്നു. എല്ലാ നല്ല കാര്യങ്ങൾക്കും സഹായിക്കുകയും ചെയ്തിട്ടുണ്ട്.

**എം. വി. ചാക്കോയും (ബേബി), ചെറിയാൻ കോശി (രാജു)** യും പള്ളിക്കെട്ടിടങ്ങളുടെ കെട്ടുപണിയിൽ ശ്രദ്ധ വച്ചു പ്രവർത്തിച്ചു വന്നു. ഒരു ആർക്കിടെക്റ്റിനു വേണ്ട സൂക്ഷ്മതയും, ഒരു എൻജിനിയർക്കുവേണ്ട

ബുദ്ധിശക്തിയും കെട്ടിടം പണിക്കാര്യങ്ങളിൽ ഇവർ കാണിച്ചിട്ടുണ്ട്. പ്രായത്തിൽ മറ്റുള്ളവരിൽ നിന്നും രാജു പിറകിലാണെങ്കിലും പള്ളിയുടെ വളർച്ചയ്ക്ക് അക്ഷീണം പരിശ്രമിച്ചിട്ടുണ്ട് എന്നു എടുത്തു പറയേണ്ടി യിരിക്കുന്നു. പള്ളിയുടെ നവീകരണ പ്രക്രിയ നടന്നുവരുന്ന ഈ അവ സരത്തിൽ എം. വി. ചാക്കോ രാവിലെ 8 മണി മുതൽ വൈകുന്നതു വരെ എല്ലാ ദിവസവും പള്ളിയിൽ വന്ന് പണിക്കാരെ ശ്രദ്ധിക്കും. അവർക്കു ചെയ്യാൻ കഴിയാത്തതും, അത്യാവശ്യമുള്ളതുമായ മറ്റു പണി കൾ തന്നെയും, ചിലപ്പോൾ റ്റി. ചാക്കോ തുടങ്ങിയവരേപ്പോലെയുള്ളവ രുടെ സഹകരണത്തിലും ചെയ്തുകൊണ്ടിരിക്കയുമാണ് ബേബി ചെയ്യു ന്നത്. ഇങ്ങനെയുള്ള പണികൾക്കു മേൽനോട്ടം വഹിക്കാൻ ഒരാളെ നിയ മിച്ചാൽ എത്ര പണം ദൈവാലയം നൽകേണ്ടി വരുമായിരുന്നുവെന്നു ചിന്തിച്ചാൽ മതി.

ഇടവകയ്ക്കുവേണ്ടി പ്രവർത്തിച്ചവരുടെ പേരുകൾ പറയുമ്പോൾ അനേകരുടെ പേരുകൾ ഓർമ്മയിൽ വരുന്നു. മാത്രമല്ല ഒരു പരിധി വച്ചത് 70 വയസ്സിനു മുകളിൽ എന്നായതുകൊണ്ടും, അനേകരുടെയും പ്രായ ത്തെക്കുറിച്ച് എനിക്ക് അറിവില്ലാത്തതിനാലും ചില പേരുകൾ കൂടി ഇവിടെ ചേർത്ത് ഇതു സമാപിപ്പിക്കയാണ്. **റ്റി. വി. മാത്യൂസ് (ഓറഞ്ചു ബർഗ്), എം. സി. മത്തായി, പുന്നൂസ് ഏബ്രഹാം, പി. കെ. ഉമ്മൻ, ജേക്കബ് തോമസ് (സീനിയർ, തങ്കച്ചൻ), എം. കെ. തോമസ്, തോംസൺ കൊച്ചുപുരയ്ക്കൽ** തുടങ്ങിയവർ ബലമുള്ള തൂണുകളായി ഇടവകയുടെ ആവശ്യങ്ങളറിഞ്ഞ് ഉണർന്നു പ്രവർത്തിച്ചിട്ടുണ്ട്. ഇന്ന് ഈ ഇടവകയിലെ സീനിയർമോസ്റ്റ് മെമ്പറും, ദൈവവചനം പ്രഘോഷിക്കു ന്നതിൽ ഉത്സാഹിയുമായ തോമസ് ജോൺ പള്ളിയുടെ ആരംഭകാലം കഴിഞ്ഞു വന്നുവെങ്കിലും, ചുമതലകൾ ഏറ്റു പ്രവർത്തിക്കാൻ മടിച്ചി ട്ടില്ല.

ആർട്ടിസ്റ്റ് തിരുവല്ലാ ബേബി പള്ളിയുടെ ക്ദൂശ്കുദിശിൻ നിർമ്മി ക്കയും മറ്റ് അലങ്കാരങ്ങൾ ദേവാലയത്തിന് ചെയ്യുകയും ചെയ്തു.

രണ്ടാം നിരയിലും, മൂന്നാം നിരയിലും (ഇവിടെ ജനിച്ചു വളർന്നവർ) ഉള്ളവരെ ഓർക്കുവാൻ ഭാവിയിൽ ദേവാലയത്തിന് അവസരമുണ്ടാകും.

ആരംഭകാലത്തെ വൈഷമ്യങ്ങൾ സഹിച്ച് ഒരു ആത്മീയ സംഘട നയെ പരിപോഷിപ്പിച്ച ഏതാനും സഹോദരിമാരെ കൂടി ഓർക്കുകയാണ്. പരേതയായ അമ്മിണികുട്ടി തോമസ്, ആലീസ് തോമസ്, റേച്ചൽ രാജൻ, ഏലിയാമ്മ കോശി, അന്നമ്മ മത്തായി, മറിയാമ്മ മത്തായി, മറിയാമ്മ ഇടിക്കുള, ഏലിയാമ്മ ഏബ്രഹാം, ശോശാമ്മ മാത്യു തുടങ്ങി സീനിയേ ഴ്സായവരും അവരുടെ പിൻഗാമികളായി വന്ന സഹോദരിമാരും എല്ലാം

അഭിനന്ദനം അർഹിക്കുന്നു. പലരും 70 വയസ്സിൽ താഴെ പ്രായമുള്ളവരാകയാൽ ഇവിടെ പേരുകൾ എഴുതുന്നില്ല. നിങ്ങളുടെ പ്രവർത്തനങ്ങളെ ശ്ലാഘിക്കുന്നു.

കർത്തൃസന്നിധിയിലേക്ക് ഈ 40 വർഷത്തിനകം 21 പേർ കടന്നുപോയി. പ്രായമുള്ളവരും, യുവാക്കളും, സഹോദരന്മാരും, സഹോദരിമാരും. അവർക്കുവേണ്ടി നാം പ്രാർത്ഥിക്കുന്നു. ഇടവകയ്ക്കു ശക്തി പകർന്നവരായിരുന്നു കടന്നുപോയവരിൽ പലരും. ദൈവം അവരുടെ ആത്മാക്കൾക്കു നിത്യശാന്തി നൽകട്ടെ. ഇവരിൽ കൂടുതൽ പ്രായമുള്ള ആളും, പള്ളിപണിയുടെ ആരംഭകാലത്ത് ബിൽഡിംഗ് കമ്മിറ്റി ചെയർമാനായിരുന്ന റ്റി. എം. ഈശോ പ്രത്യേകം സ്മരണാർഹനാണ്. കടന്നുപോയവരുടെ ഫോട്ടോകൾ സുവനീറിൽ ചേർത്തിരിക്കുന്നു.

## എട്ടുനോമ്പു പെരുന്നാൾ

1981-ലാണ് എട്ടുനോമ്പാചരണം നമ്മുടെ ഇടവകയിൽ ആരംഭിച്ചത്. മർത്തമറിയം സമാജത്തിന്റെ ഒരു പ്രവർത്തന ഭാഗമായി ആദ്യകാലത്ത് അതു പ്രവർത്തിച്ചു വന്നു. കാലാന്തരത്തിൽ എട്ടുനോമ്പാചരണത്തിന്റെ ചുമതല ഇടവക ഏറ്റെടുത്തു. ആദ്യനാളുകളിൽ രാവിലെ വിശുദ്ധകുർബാന മാത്രമായി ക്രമീകരിച്ചിരുന്നു. ആളുകൾ വളരെ ചുരുക്കമായി മാത്രമേ വന്നിരുന്നുമുള്ളു. വി. കുർബാന ചൊല്ലുന്ന പട്ടക്കാരുടെ ശുശ്രൂഷകനായി പോലും, മദ്ബഹായിൽ ആളില്ലാത്ത അവസരത്തിൽ ഞാൻ പ്രവർത്തിച്ചിട്ടുണ്ട്. ആളുകൾ സഹകരിക്കയില്ല എന്നു മാത്രമല്ല, നിരുത്സാഹപ്പെടുത്തുകയും ചെയ്യുമായിരുന്നു. 4 സഹോദരിമാർ ഒരു ദിവസവും മുടങ്ങാതെ അന്ന് വി. കുർബാനയിൽ വന്നു സംബന്ധിക്കുമായിരുന്നു. അങ്ങനെ 4 പേരെങ്കിലും കാണുമെന്നുള്ള ഉറപ്പിലാണ് വെളുപ്പിന് പള്ളിയിലേക്കു പോവുക. അന്നത്തെ അവരുടെ സാന്നിദ്ധ്യം ഒരു പ്രസ്ഥാനത്തിന് ഭാവിയിൽ എത്രമാത്രം സഹായകമായി എന്നു ഓർക്കുന്നു. ശാന്തമ്മ തോമസ്, റോസമ്മ ജേക്കബ്, കുഞ്ഞമ്മ ഉമ്മൻ, കുഞ്ഞുമോൾ എന്നിവരായിരുന്നു അവർ. കാലാന്തരത്തിൽ കുഞ്ഞുമോൾ വേറൊരു ദേവാലയത്തിലേക്കു മാറി.

ഈ കാലഘട്ടത്തിൽ അനേകം ശിശുക്കൾക്കു മാമോദീസാ നൽകുവാൻ ദൈവം കൃപ ചെയ്തു. അവരിൽ പലരുടെയും വിവാഹം ഞാൻ നടത്തുകയോ, മുഖ്യകാർമ്മികനെ സഹായിക്കുകയോ ചെയ്തു. ഇന്ന് ഇവരുടെ കുഞ്ഞുങ്ങളുടെ മാമോദീസാ ഞാൻ തന്നെ നടത്തുവാൻ ദൈവം കൃപ ചെയ്യുന്നു!

ഈ ഇടവകയിൽ വളർന്നുവന്ന ചെറുപ്പക്കാരിൽ ഒരു വലിയ ശതമാനം ഉയർന്ന ഡിഗ്രികൾ സമ്പാദിച്ച് അതിനനുസരണമായ ജോലിക

ളിൽ വ്യാപൃതരായിരിക്കുന്നു. ഇടവകയുടെ ജീവനാഡികളാണവർ. ഇടവകയ്ക്കു വേണ്ടി എന്തും ചെയ്യുവാൻ അവർ തയ്യാറാണ്! പ്രത്യേകിച്ച് സാമ്പത്തികമായി. എന്നാൽ ഇന്നുവരെയും അങ്ങനെ ഒരു വലിയ ആവശ്യം ഇടവകയ്ക്കു ഉണ്ടായില്ല. സാമ്പത്തികസഹായങ്ങളേക്കാൾ അവരുടെ കഴിവുകൾ ഓരോരോ അവസരങ്ങളിൽ ഇടവകയുടെ ആവശ്യാനുസരണം പ്രയോജനപ്പെടുത്തുന്നു. അടുത്ത 25-30 വർഷക്കാലത്തേക്കെങ്കിലും ഇടവകകാര്യങ്ങൾ സശ്രദ്ധം നടത്തിക്കൊണ്ടുപോകേണ്ടവരാണ് ഇവർ. ചുമതലയേൽക്കാൻ അവർ മടി കാണിക്കുന്നില്ല. അതു വലിയ ശുഭപ്രതീക്ഷ നല്കുന്നു. ബ്രോങ്ക്സ് പട്ടണത്തിലെ ആദ്യത്തെ ഇൻഡ്യൻ ഓർത്തഡോക്സ് ദേവാലയമാണ് ഇത്. പട്ടണത്തിൽ ഒരു ഇഞ്ചു സ്ഥലംപോലും വാങ്ങാൻ കഴിയാത്തവിധത്തിൽ വില വർദ്ധനയുണ്ടായിരിക്കുന്നു. ഒരിക്കൽ തകർച്ചയിലേക്കു പൊയ്ക്കൊണ്ടിരുന്ന ഈ പട്ടണം ഇന്നു വളർച്ചയുടെ ഔന്നത്യത്തിലാണ്. നാം ഈ ദേവാലയത്തിനു വേണ്ടി ചെലവിടുന്ന പണത്തിന്റെ എത്രമടങ്ങ് 10 വർഷം കഴിയുമ്പോൾ ഇതിനു ലഭിക്കുമെന്നു പറയുവാൻ കഴിയുകയില്ല. 42,500 ഡോളറിന് 32 വർഷം മുമ്പ് വാങ്ങിയ സ്ഥലത്തിന്റെ ഇന്നത്തെ വില അനേക ലക്ഷം ഡോളറാണ്, ഗവൺമെന്റ് എസ്റ്റിമേറ്റ് അനുസരിച്ച്. ഇതു മലങ്കരസഭയുടെ സ്വത്താണ് അമേരിക്കയിൽ. ഇതു മലങ്കരസഭയുടെ വകയാണ്.

## ദേവാലയ നിർമ്മാണം

ദേവാലയങ്ങൾ എല്ലാം തന്നെ ദൈവത്തിന്റെ ആലയങ്ങളാണ്. ദൈവം അതിൽ വസിക്കുന്നുവെന്നു നാം വിശ്വസിക്കുന്നു. എന്നാൽ ആദ്യമായി ലോകത്തിൽ യഹോവയായ ദൈവത്തിനു വേണ്ടി ഒരു ആലയം പണിയുവാൻ തയ്യാറായത് ദാവീദ് രാജാവാണ്. താൻ മനുഷ്യന്റെ കൈപ്പണിയായ ആലയത്തിൽ ഉൾക്കൊള്ളപ്പെടുവാൻ തക്കവണ്ണമുള്ള ഒരു ദൈവമല്ല എന്ന് കല്പിച്ചുവെങ്കിലും ദൈവാലയ സൃഷ്ടിയിൽ ദൈവം സന്തോഷിക്കുന്നു. രക്തം ചൊരിഞ്ഞ കാരണത്താൽ ആലയം പണിയുവാൻ ദൈവം ദാവീദിനു അനുവാദം നൽകുന്നില്ല. എന്നാൽ അതിന്റെ ആദ്യപടിയായി എന്തെല്ലാം ചെയ്യണമോ അതെല്ലാം ദാവീദു ചെയ്തു. ദൈവത്തിന്റെ പെട്ടകം - മന്നായിട്ട് വെച്ച പൊൻപാത്രം, അഹരോന്റെ തളിർത്ത വടി, ദൈവകരത്താൽ കല്പനകൾ രേഖപ്പെടുത്തിയ കല്പലകകൾ തുടങ്ങിയ സാക്ഷ്യവസ്തുക്കൾ വച്ചിരുന്ന പെട്ടകം (എബ്രായർ 9:4) ദേവാലയത്തിലേക്കു മാറ്റി സ്ഥാപിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു (2 ദിനവൃത്താന്തം 5-ാം അദ്ധ്യായം 10-ാം വാക്യത്തിൽ പെട്ടകത്തിൽ കല്പലകകൾ അല്ലാതെ മറ്റൊന്നുമില്ലായിരുന്നു എന്നും പറയുന്നു).

എന്നാൽ ദേവാലയ സൃഷ്ടിക്കു മുന്നോടിയായി ചില കാര്യങ്ങൾ ദാവീദു രാജാവ് ചെയ്തതായി വായിക്കുന്നു. യരുശലേമിലെ ഉയർന്ന മലയായ മോറിയാ മലയിൽ "യബൂസ്യനായ ഒർത്താൻ" എന്ന ആളിന്റെ ധാന്യക്കളം ദേവാലയസൃഷ്ടിക്കു യോഗ്യമെന്നു നോക്കിക്കാണുന്നു. അതു വില കൊടുത്തു വാങ്ങി അവിടെ യാഗം കഴിച്ചു ശുദ്ധീകരണം നടത്തുന്നു. അതിനുശേഷം ദേവാലയ നിർമ്മാണം ആരംഭിക്കുന്നു.

ബ്രോങ്ക്സിൽ ഇടവകയിൽ വിശുദ്ധ കുർബാനയ്ക്കുശേഷം, ഇടവകക്കാരുടെയും മാന്യരായ ബഹുജനങ്ങളുടെയും മദ്ധ്യത്തിൽ സ്ലീബായുടെ ആകൃതിയിൽ മണ്ണിൽ കുഴിയുണ്ടാക്കി അതിന്മേൽ ധൂപം വീശി പ്രാർത്ഥിച്ച് സ്ലീബാ രേഖപ്പെടുത്തിയ ഒരു ശില അവിടെയിട്ട് പള്ളി പണിയാരംഭിച്ചപ്പോൾ വലത്തെ കോണിൽ ഭിത്തികൾ തമ്മിൽ യോജിക്കുന്ന സ്ഥാനത്തു ഈ ശില മാറ്റി സ്ഥാപിച്ചു. അതിന്മേൽ ദേവാലയം പണിയുന്നു. "മൂലക്കല്ലായ" കർത്താവിന്മേൽ ദേവാലയം പണിതു. അതിന്റെ പൂർത്തീകരണത്തിൽ ആഘോഷമായി താൽക്കാലിക കൂദാശ നടത്തി വിശുദ്ധ ത്രോണോസിന്മേൽ ബലി അർപ്പിച്ചു. അതിനുശേഷം 5 വർഷം കഴിഞ്ഞപ്പോൾ യഥാർത്ഥ ശിലാസ്ഥാപനം എന്ന കൂദാശ നിർവഹിക്കപ്പെടുന്നു. വാഴ്ത്തി ശുദ്ധീകരിച്ച ഒരു കരിങ്കൽകഷണത്തിന്റെ മദ്ധ്യത്തിൽ ഒരു കുഴിയുണ്ടാക്കി 12 കല്ലുകൾ അതിൽ വാഴ്ത്തി നിക്ഷേപിച്ച് കൂദാശ ചെയ്ത ദിവസത്തിന്റെ തീയതി ഒരു കുറിപ്പിൽ എഴുതി അതും ഈ കല്ലിന്റെ കുഴിയിൽ സ്ഥാപിച്ച് കല്ലടുപ്പു കൊണ്ട് അത് അടച്ച് വിശുദ്ധ ത്രോണോസിന്റെ ഉള്ളിൽ പ്രത്യേകമായി ചതുരാകൃതിയിൽ കുഴിയുണ്ടാക്കി അവിടെ നിക്ഷേപിക്കുന്നു. നമ്മുടെ പള്ളിയിൽ 12 കല്ലുകൾ ഉപയോഗിച്ചത് വിലയുള്ള രത്നക്കല്ലുകളായിരുന്നു. അതിൽ ഒരു ചെറിയ സ്വർണ്ണക്കുരിശും നിക്ഷേപിച്ചിട്ടുണ്ട്. അതിനുശേഷം മഹാപുരോഹിതന്മാർ പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യത്തെ സാക്ഷ്യപ്പെടുത്തുന്ന പരിശുദ്ധ മൂറോൻ പള്ളിയുടെ മദ്ബഹായിലും കട്ടിളപടികളിലും കുരിശ് ആകൃതിയിൽ ലേപനം ചെയ്ത് പ്രാർത്ഥനകൾ പൂർത്തിയാക്കി വി. കുർബ്ബാനയുടെ പൂർത്തീകരണത്തോടെ ദേവാലയ കൂദാശ പൂർത്തീകരിക്കപ്പെടുന്നു. ഇത്രയും വിശദമായി ഈ കാര്യങ്ങൾ എഴുതുവാൻ കാരണം നമ്മുടെ ദേവാലയം ദേവാലയ സൃഷ്ടി എന്ന പ്രക്രിയയിൽ കൂടി പൂർണ്ണമായും കടന്നുപോയി എന്നു കാണിപ്പാൻ വേണ്ടിയാണ്. ദേവാലയം നിർമ്മിച്ച സ്ഥലശുദ്ധീകരണം മുതൽ അവസാനം വരെയുള്ള കർമ്മങ്ങൾ നടത്തിയിട്ടുണ്ട്. ഞാൻ ആദ്യം സൂചിപ്പിച്ചതുപോലെ എല്ലാ ദേവാലയത്തിലും ദൈവം വസിക്കുന്നു. എന്നാൽ നമ്മുടെ ദേവാലയം അതിവിശുദ്ധ സ്ഥലമാണ് എന്നറിഞ്ഞ് ആളുകൾ പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ നല്ലത് എന്നു മാത്രം പറയുന്നു. ആദിമകാല ക്രിസ്ത്യാനികൾ

ഗുഹകളിൽ രാത്രികാലങ്ങളിൽ ആരാധിച്ച്, പ്രഭാതമാകുമ്പോഴേക്കും ആരാധന പൂർത്തിയാക്കി. അടിമകളായിരുന്നു അവരിൽ ചിലർ. ജോലി സമയത്തു യജമാനന്റെ സമീപത്ത് എത്തി ജോലി ചെയ്യുന്നു. ആ സ്ഥല ങ്ങളൊന്നും ഇന്നത്തെപ്പോലെ വാഴ്ത്തി ശുദ്ധീകരിക്കപ്പെട്ടിരുന്നില്ല. അവർ പരിശുദ്ധാത്മ നിറവിൽ ജീവിക്കയും, കർത്താവിനു വേണ്ടി കുരൾ അമു ക്കപ്പെടുകയും ചെയ്തവരായിരുന്നു. ആ കാലങ്ങളെല്ലാം മാറിവന്ന കാല ഘട്ടത്തിൽ ഓരോരോ കാര്യങ്ങൾക്കു നിയമങ്ങളും, രീതികളും ഉണ്ടാ ക്കുകയും അത് ആചരിപ്പാൻ വിശ്വാസികൾ ബാദ്ധ്യസ്ഥരായിത്തീരു കയും ചെയ്യുന്നു എന്നു മാത്രം ഓർമിപ്പിപ്പാൻ ഇപ്രകാരം എഴുതി എന്നു മാത്രം.

## കാർ പാർക്കിംഗ്

ബ്രോങ്ക്സ് സെന്റ്മേരീസ് ദേവാലയത്തിന് കാർ പാർക്കു ചെയ്യുവാൻ സ്ഥലമില്ലായിരുന്നു. ഇതൊരു പുതുമയല്ല. ന്യൂയോർക്ക് സിറ്റിക്കുള്ളിൽ സ്ഥിതി ചെയ്യുന്ന ദേവാലയങ്ങൾക്ക് ഉള്ള ഒരു വ്യഥയാണിത്. സിറ്റിയിൽ നിന്നും 30-40 മൈൽ അകലെയുള്ള പള്ളികൾക്കു തന്നെ വളരെ ചുരുക്കം പാർക്കിംഗ് സൗകര്യമേയുള്ളൂ. ഇവിടെ ആളുകൾ ഞായറാ ഴ്ചത്തെ പാർക്കിംഗ് നിയമമനുസരിച്ച് പാർക്കു ചെയ്ത് ആരാധനയിൽ സംബന്ധിക്കുന്നു. 300-നും 400-നും മദ്ധ്യേ വരുന്ന ആരാധകർക്ക് അടുത്ത് എവിടെയെങ്കിലും പാർക്കിംഗ് കിട്ടുക പതിവാണ്. ഞാൻ ജോലി ചെയ്തിരുന്ന മൻഹാറ്റനിൽ ഇന്റർ ചർച്ച് സെന്റർ എന്ന സ്ഥാപനത്തിൽ 3000-ൽപരം ജോലിക്കാർ ജോലി ചെയ്തു വന്നിരുന്നു. അവർക്ക് ആ വലിയ സൗധത്തിന്റെ ബേസ്മെന്റിൽ 99 പാർക്കിംഗ് സ്ഥലമേ ഉണ്ടായി രുന്നുള്ളു. അതിനടുത്ത സ്ട്രീറ്റിൽ സ്ഥിതിചെയ്യുന്ന റിവർ സൈഡ് ചർച്ചിൽ 2000-ൽപരം ആളുകൾ ഞായറാഴ്ച രാവിലെ ആരാധനയിൽ സംബന്ധിക്കും. അവർക്കു 115 പാർക്കിംഗ് സ്പേസ് മാത്രമേ ഉണ്ടായിരു ന്നുള്ളു. ഈ രണ്ടു സ്ഥലങ്ങളിലും ഞാൻ പാർക്കു ചെയ്തിട്ടുള്ള തുകൊണ്ട് വ്യക്തമായി പറയാം. ബാക്കി ആളുകൾ എവിടെ പാർക്കു ചെയ്യും? സ്ട്രീറ്റിൽത്തന്നെ. ആരാധനയ്ക്കു വരുന്നവർ ഇതിനെക്കുറിച്ച് കുറ്റപ്പാടുകൾ പറയാറില്ല. എന്നാൽ ബ്രോങ്ക്സ് പള്ളിയിലെ എന്തെങ്കി ലുമൊരു കാര്യം പറയുമ്പോൾ മറ്റു പള്ളിക്കാർക്ക് കുറ്റപ്പെടുത്തുവാനു ള്ളത് ബ്രോങ്ക്സ് പള്ളിയിൽ പാർക്കിംഗ് ഇല്ല എന്നുള്ളതാണ്. പറയുന്ന വരുടെ പള്ളിക്ക് 10-ൽ താഴെ പാർക്കിംഗ് സൗകര്യം ഉണ്ടെങ്കിൽ ഭാഗ്യം. പട്ടണത്തിനു വെളിയിൽ പാർക്കുന്നവർക്കു കൂടുതൽ സ്ഥലം വാങ്ങാൻ കഴിഞ്ഞേക്കാം. പക്ഷേ, ഞാൻ പോയിട്ടുള്ള നമ്മുടെ പള്ളികളിലെല്ലാം വെളിയിൽ എവിടെയെങ്കിലുമായിരിക്കും ഞാൻ പാർക്കു ചെയ്തിട്ടുള്ളത്. എന്നാലും പാർക്കിംഗ് സൗകര്യം ഇല്ലല്ലോ എന്നൊരു ദുഃഖം മറ്റുള്ളവർ

പറയുമ്പോൾ എനിക്ക് ഉണ്ടാകാറുണ്ടായിരുന്നു. എന്നാൽ ദൈവം ഇതാ വേറൊരു അത്ഭുതം പ്രവർത്തിച്ചിരിക്കുന്നു. പള്ളിയിൽ നിന്നും 10 ചുവടു നടന്നാൽ അടുത്ത ബ്ലോക്കിൽ വെസ്റ്റർ അവന്യുവിൽ, 800-ൽപരം കാറുകൾക്ക് പാർക്കു ചെയ്യാവുന്ന ഒരു വലിയ പാർക്കിംഗ് ഗരാജ് ഉയർന്നു വന്നിരിക്കുന്നു. ബൊട്ടാണിക്കൽ ഗാർഡൻകാരുടേതാണ്. വളരെ താഴ്ന്ന നിരക്കിൽ കാർ പാർക്കു ചെയ്യാവുന്ന സ്ഥലം. പള്ളിയ്ക്കു പ്രത്യേക പരിഗണനയുണ്ട്. പക്ഷേ, പള്ളിക്കാർ നേരത്തെ അവരെ അറിയിച്ചിരിക്കണം. നമ്മുടെയാളുകൾ ഇതുവരെയും അധികമായി അവിടെ പാർക്കു ചെയ്തതായി അറിവില്ല. കാരണം അല്ലാതെ തന്നെ അവർക്കു പാർക്കിംഗ് ലഭിക്കുന്നുണ്ട്. അവർ സംതൃപ്തരാണ്.

ഇടവക ആരംഭിച്ച് അധികം കഴിയുന്നതിനു മുമ്പേ സൺഡേസ്കൂൾ ആരംഭിച്ചു. പരേതനായ ശ്രീ. എ. എം. തോമസ്, കെ. വി. വറുഗീസ്, റവ. ഫാ. നൈനാൻ ഈശോ, അഭിവന്ദ്യ യൂഹാനോൻ മാർ ദിമിത്രിയോസ് തിരുമേനി, ഇന്നത്തെ ഹെഡ്മാസ്റ്റർ മി. ജോർജ്ജ് സാമുവൽ തുടങ്ങിയവർ ഇതിന്റെ ഹെഡ്മാസ്റ്റർമാരായി പ്രവർത്തിച്ചിട്ടുണ്ട്. ഓറിയന്റൽ ഓർത്തഡോക്സ് സഭയുടെ സൺഡേസ്കൂൾ കരിക്കുലമാണ് ഇവിടെ പഠിപ്പിക്കാൻ ഉപയോഗിച്ചിരുന്നത്. സൺഡേസ്കൂളിന്റെ ഒരു ഭാഗമായി ഒ.വി.ബി.എസ്. പ്രോഗ്രാമും എല്ലാ വർഷവും ഭംഗിയായി നടത്തുന്നു. സൺഡേസ്കൂളിന്റെയും ഒ.വി.ബി.എസ്-ന്റെയും പ്രവർത്തനത്തിന് കൂടുതൽ ശക്തി പകരുന്നത് ശ്രീ. ജോർജ്ജ് സാമുവലും കുടുംബവുമാണ്. അനേകരും ഇവരുടെ പ്രയ്തനത്തിൽ പങ്കാളികളാകുന്നു. അതുകൊണ്ടു തന്നെ ഈ പ്രസ്ഥാനങ്ങൾ വളരെ വിജയകരമായി നടക്കുന്നു. വിദ്യാർത്ഥിപ്രസ്ഥാനവും (എം.ജി.ഒ.സി.എസ്.എം.) ഭംഗിയായി നടന്നുവരുന്നു. എല്ലാ സൺഡേസ്കൂൾ പ്രവർത്തകരേയും, മറ്റ് ആത്മീയ സംഘടനാപ്രവർത്തകരേയും പ്രത്യേകം ശ്ലാഘിക്കുന്നു. ദൈവത്തിനു വേണ്ടി നിങ്ങൾ ചെയ്യുന്ന പ്രവർത്തനങ്ങൾക്ക് ദൈവം പ്രതിഫലം നൽകട്ടെ എന്നാണ് എന്റെ പ്രാർത്ഥന. ഈ പള്ളിയിൽപ്പെട്ട എല്ലാ അംഗങ്ങളോടും ഞാൻ കടപ്പെട്ടവനാണ്. ഒരു പാത്രം വെള്ളമെങ്കിലും കുടിച്ചിട്ടില്ലാത്ത ഭവനങ്ങൾ കാണുകയില്ല. അതിനുള്ള നന്ദി വളരെ വലുതു തന്നെ. എന്നോടു സ്നേഹവും കരുണയും കാണിച്ചവരെ ഞാൻ ഒരിക്കലും മറക്കയില്ല. ആരെങ്കിലും ഉപദ്രവിച്ചിട്ടുണ്ടെങ്കിൽ പരിഭവവുമില്ല. എല്ലാവരുടേയും, സന്തോഷത്തിലും, ദുഃഖത്തിലും ഞാൻ അവരോടു കൂടെ ഉണ്ടായിരുന്നു: ഉണ്ടായിരിക്കയും ചെയ്യും.

### മർത്തമറിയം സമാജം

ഈ ഇടവകയിലെ മർത്തമറിയം സമാജ പ്രവർത്തനങ്ങളെക്കുറിച്ച്

മുൻ പേജുകളിൽ അങ്ങിങ്ങായി പ്രതിപാദിച്ചിട്ടുള്ളതുകൊണ്ട് കൂടുതലായി ഒന്നും പറയുന്നില്ല.

വളർന്നുവരുന്ന തലമുറയെ ഒരു വലിയ ചുമതല ഏല്പിക്കുന്നു. നിങ്ങൾ ഈ ദൈവാലയത്തിൽ വളർന്നവരാണ്. ഇതിന്റെ വളർച്ച നിങ്ങളെയും സഹായിക്കും. നിങ്ങൾക്കു പ്രവർത്തിക്കുവാൻ വേണ്ടി അല്പം ജോലി ഞങ്ങൾ ബാക്കിയിട്ടിട്ടുണ്ട്. നിങ്ങൾക്ക് ഈ ദേവാലയം വലിപ്പപ്പെടുത്തണമെന്നു തോന്നുന്ന കാലത്ത് 12 അടി വീതം ഇരുവശങ്ങളിലേക്കും വീതി കൂട്ടാം. പള്ളിയുടെ മുഖവാരം പുതുക്കി വലുതാക്കാം. പുറകിൽ പണിതിരിക്കുന്ന സെന്റ് ഗ്രീഗോറിയോസ് അനക്സ് കെട്ടിടത്തിന് 3 നിലകൾ കൂടി മുകളിലേക്കു പണിയാം. പള്ളിയുടെ മേൽക്കൂര പൊക്കി ഇന്നത്തെ നമ്മുടെ പള്ളിയെ ഒരു നല്ല കത്തീഡ്രൽ പള്ളിയായി പണിതു വലുതാക്കാം. നമ്മുടെ പള്ളിയുടെ ഭൂരിഭാഗം പണികളും ചെയ്തുതന്ന കൗബേ കോൺട്രാക്ടേഴ്സ് എന്നോടു പറഞ്ഞ കാര്യം ഞാൻ എഴുതി എന്നു മാത്രം. രണ്ടാം യരുശലേം ദേവാലയം പണിയുവാൻ ഉദ്യമിച്ചിറങ്ങിയ ശെയൽതീയേലിന്റെ മകൻ സെറുബാബേലും, നെഹമിയാ, എസ്രാ പ്രവാചകന്മാരും എഴുതിയിരിക്കുന്നതുപോലെ ഒരു കയ്യിൽ ആയുധവും മറ്റേ കയ്യിൽ പണിയായുധവും പിടിച്ചുകൊണ്ടാണ് ഇടിഞ്ഞുപോയ കോട്ടയുടെ പുനരുദ്ധാരണം അവർ നടത്തിയത്. വലിയ എതിർപ്പുകളെ നേരിട്ടുകൊണ്ടാണ് ഈ ഇടവക ഇത്രയുമൊക്കെ ആയത്. നിങ്ങളുടെ കാലത്ത് അതു സംഭവിക്കയില്ല. ദൈവം നിങ്ങൾക്കു സമാധാനത്തിന്റെ കാലവും സന്തോഷത്തിന്റെ കാലവും, സമൃദ്ധിയുടെ കാലവും നൽകട്ടെ. ദൈവം നമ്മുടെ ഇടവകയെയും ഇടവകാംഗങ്ങളായ ഏപ്പേർപ്പെട്ടവരെയും അനുഗ്രഹിക്കട്ടെ.

ഇടവകയുടെ 40-ാം വർഷം ആഘോഷിക്കണമെന്ന ഇടവകയുടെ പൊതുയോഗ തീരുമാനമനുസരിച്ച് 2012 സെപ്റ്റംബർ മാസത്തിന്റെ ആദ്യപാദത്തിൽ പരിശുദ്ധ ദൈവമാതാവിന്റെ ജനനപ്പെരുന്നാളോടു ചേർന്ന് വാർഷികം സാഘോഷമായി കൊണ്ടാടി. പരിശുദ്ധ കാതോലിക്കാ ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയന്റെ മഹനീയ നേതൃത്വത്തിലാണ് പെരുന്നാൾ കൊണ്ടാടിയത്. അഭിവന്ദ്യ ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ നിക്കാളാവോസ്, ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ്, കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ യാക്കൂബ് മാർ ഐറേനിയോസ്, അടൂർ-കടമ്പനാട് ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ അപ്രേം എന്നീ തിരുമേനിമാരുടെയും, അർമ്മീനിയൻ സഭയിലെ ആദരണീയരായ മെത്രാപ്പോലീത്തന്മാർ, സെന്റ് വ്ളാഡിമേഴ്സ് സെമിനാരിയിൽ നിന്ന് അതിന്റെ ഡീൻ തുടങ്ങിയ പ്രതിനിധികൾ, ആംഗ്ലിക്കൻ സഭയുടെ ലോംഗ് ഐലന്റ്

ബിഷപ്പ് റൈറ്റ്. റവ. ജോണി ഇട്ടി (മലയാളി), ഒ.സി.എ. യുടെ ന്യൂയോർക്ക് ബിഷപ്പ്, ബ്രോങ്ക്സ് കമ്മ്യൂണിറ്റി പ്രതിനിധികൾ, നമ്മുടെ സഭയിലെ വന്ദ്യരായ വൈദികർ, കത്തോലിക്കാ സഭയിലെ ഏതാനും കന്യാസ്ത്രീകൾ എന്നിങ്ങനെ വിശിഷ്ടാതിഥികളുടെ ഒരു വലിയ കൂട്ടം പ. ബാവാ തിരുമേനിയുടെ റിസപ്ഷന് വന്നുകൂടിയിരുന്നു. പ. ബാവാ 5 ദിവസം ദേവാലയത്തിൽ താമസിച്ചു. എല്ലാ ദിവസങ്ങളിലും മൂന്നിന്മേൽ കുർബ്ബാനയും നടത്തി. എല്ലാ ദിവസങ്ങളിലുമുണ്ടായിരുന്ന ശുശ്രൂഷകളിൽ ഒരു വലിയ ജനക്കൂട്ടം സംബന്ധിച്ചിരുന്നു.

## കാതോലിക്കേറ്റ് ശതാബ്ദി

സെപ്റ്റംബർ മാസം 9-ാം തീയതി വിശുദ്ധ മൂന്നിന്മേൽ കുർബ്ബാനയെ തുടർന്ന് കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷം പരിശുദ്ധ ബാവാ തിരുമേനിയുടെ മഹനീയാദ്ധ്യക്ഷതയിൽ കൂടി. മെത്രാപ്പോലീത്തന്മാരായ യാക്കൂബ് മാർ ഐറേനിയോസ്, യൂഹാനോൻ മാർ ദിമിത്രിയോസ്, മുൻ സഭാ സെക്രട്ടറി അലക്സാണ്ടർ കാരയ്ക്കൽ, സഭാ മാനേജിംഗ് കമ്മിറ്റി അംഗം കോരസൺ വറുഗീസ്, മുൻ സഭാ മാനേജിംഗ് കമ്മിറ്റി അംഗം തോമസ് ഇടിക്കുള തുടങ്ങിയവർ പ്രസംഗിച്ചു.

അങ്ങനെ ഭദ്രാസനമോ, മറ്റ് ഇടവകകളോ ശതാബ്ദി കൊണ്ടാടുന്നതിന്റെ പ്രാരംഭമായി ഈ ഇടവകയിൽ അത് കൊണ്ടാടി.

# ഒടുവിലായി ഒരു വാക്ക്

ഇന്ന് ഈ ഇടവകയുടെ ചുമതലക്കാരായി സേവനം അനുഷ്ഠിക്കുന്ന ട്രഷറാർ ശ്രീ. ജയൻ വറുഗീസ്, സെക്രട്ടറി ശ്രീ. ജേക്കബ് മാലേത്ത്, ജോയിന്റ് ട്രഷറാർ ശ്രീ. തോമസ് റ്റി. ജോസഫ്, ജോയിന്റ് സെക്രട്ടറി ശ്രീ. ജയ്സൻ തോമസ് എന്നിവരും, മർത്തമറിയം സമാജം സെക്രട്ടറി മിസ്സിസ് ലില്ലിക്കുട്ടി മത്തായി, ട്രഷറാർ ലാലി ജേക്കബ് മാലേത്ത് എന്നി വരും ഇവരുടെ സഹപ്രവർത്തകരും അനുമോദനം അർഹിക്കുന്നു.

ജീവിച്ച കാലത്തോളം സഭയെ സ്നേഹിക്കയും, അതിന്റെ വളർച്ച യിൽ സന്തോഷിക്കയും, തങ്ങൾ ആരാധിക്കുന്ന ദേവാലയം ഉയർന്നു വരണമെന്ന ചിന്തയിൽ പ്രവർത്തിക്കയും ചെയ്ത ഏതാനും സഹോദര ന്മാരെക്കുറിച്ചും, സഹോദരികളെക്കുറിച്ചും കൂടി ഒരു വാക്കു പറഞ്ഞു കൊള്ളട്ടെ. ഇവരിൽ ചിലർ ഇവിടെ ഇല്ലായിരുന്നുവെങ്കിൽ ഈ ഇടവക യുടെ ചരിത്രം തന്നെ മാറി വരുമായിരുന്നു. ഇടവകയുടെ ആരംഭകാലം മുതൽതന്നെ ഇവിടെ ഉണ്ടായിരുന്നവരാണ് ഇവരിൽ പലരും. അവർ ഇട വകയെ സ്നേഹിക്കയും കഴിവിൽ കൂടുതൽ സഹായങ്ങൾ നൽകി അതിനെ പരിപോഷിപ്പിക്കയും ചെയ്തു.

എ. എം. ഉമ്മൻ (തങ്കച്ചൻ) ഇടവകയുടെ ട്രസ്റ്റിയായി ഏതാനും വർഷ ങ്ങൾ സേവനം ചെയ്തു. പ്രധാന സ്ഥാനങ്ങൾ ഇല്ലാഞ്ഞപ്പോൾ, എല്ലാ വർഷവും, മാനേജിംഗ് കമ്മിറ്റി മെമ്പറുമായിരുന്നു. നീതിയ്ക്കും, സത്യ ത്തിനും ജീവിതത്തിൽ സ്ഥാനം നൽകി ജീവിച്ചു. ഇടവകയുടെ എല്ലാ ആവശ്യങ്ങളും അറിഞ്ഞ് പെരുമാറിയിരുന്നു. വളരെയധികം ത്യാഗം ഇട വകയ്ക്കും സഭയ്ക്കും വേണ്ടി സഹിച്ചു.

പരിശുദ്ധ ബാവാ മാത്യൂസ് പ്രഥമൻ തിരുമേനി ദേവാലയത്തിനു കല്ലി ടാതെ പോയ സമയത്തെ സെക്രട്ടറിയായിരുന്നു മി. മാത്യു അലക്സാ ണ്ടർ. ആ കഷ്ടതയുടെ കാലത്ത് എനിക്കു വലിയ സഹായിയും, ബല വുമായിരുന്നു അലക്സ്. കഴിവും, ബുദ്ധിശക്തിയുമുള്ള ഒരു നല്ല ക്രിസ്ത്യാനി. സത്യത്തിനുവേണ്ടി മരിക്കാൻപോലും തയ്യാറുണ്ടായിരുന്ന ഒരു വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്.

കോട്ടയം പ്രദേശത്തുള്ള ശക്തമായ ഒരു പാത്രിയർക്കീസ് ഇടവക യിൽ ജനിച്ചു വളർന്ന ഒരാളായിരുന്നു ഏബ്രഹാം ചെറിയാൻ (രാജു). പാത്രിയർക്കീസ് ബാവായുടെ 203/1970 നമ്പർ കൽപ്പനയിൽ മാർ ത്തോമ്മാ ശ്ലീഹായ്ക്കു പട്ടമില്ലെന്നും, അതുകൊണ്ട് അദ്ദേഹത്തിന് സിംഹാസനമില്ലെന്നും, അതുകൊണ്ടുതന്നെ കാതോലിക്കാ സ്ഥാപനം ഒരു മിഥ്യാസൃഷ്ടിയാണെന്നും മറ്റും എഴുതിയിരുന്നതിനെ യാതൊരു

കാരണവശാലും അംഗീകരിക്കാൻ സാദ്ധ്യമല്ല എന്ന നിലപാടിൽ കാതോലിക്കാപക്ഷത്തേക്ക് മാറി, ഈ ദേവാലയത്തിന്റെ കെട്ടുപണിയിൽ അക്ഷീണം പരിശ്രമിച്ചു. മാത്രമല്ല, ഭദ്രാസന മെത്രാപ്പോലീത്തായുടെ നിലപാടിൽ കഠിനമായ അമർഷവുമുണ്ടായിരുന്നു. വളരെ ചെറുപ്പത്തിൽ തന്നെ കടന്നുപോയി.

സഹോദരങ്ങളിൽ ഏറെപേരും ഓരോരോ കാരണത്താൽ സഭ വിട്ടു പോയ സന്ദർഭത്തിലും, സഭാവിശ്വാസത്തിൽ പാറപോലെ ഉറച്ചുനിന്ന്, സത്യത്തിനുവേണ്ടി പോരാടുവാൻ സിംഹതുല്യം മുന്നിട്ടിറങ്ങിയ ധീരനായ ഒരു വ്യക്തിയായിരുന്നു ഏബ്രഹാം തോമസ് (കുഞ്ഞ്). ഏതാനും വർഷങ്ങൾക്കു മുമ്പ് ദൈവസന്നിധിയിലേക്കു പോയി.

യൗവ്വനകാലം മുതൽ, പോയ സ്ഥലങ്ങളിലെല്ലാം, നാട്ടിലും, ഇവിടെയും, ദൈവാലയ ശുശ്രൂഷയിൽ പങ്കാളിയാവുകയും, ദേവാലയങ്ങൾ പണിയുവാൻ പങ്കാളിത്തം ലഭിക്കയും ചെയ്ത ഒരു ഉത്തമ ക്രിസ്ത്യാനിയായിരുന്നു എം. ജി. ഏബ്രഹാം (പാപ്പച്ചൻ). ബ്രോങ്ക്സ് പള്ളി നിൽക്കുന്ന സ്ഥലത്തെക്കുറിച്ച് ആദ്യമായി എന്നെ അറിയിച്ചത് പാപ്പച്ചനായിരുന്നു. ചില വർഷങ്ങൾക്കു മുമ്പ് ബാൾട്ടിമോറിൽ താമസിക്കവേ തന്റെ ഓട്ടം തികച്ചു.

ഈ ഗണത്തിൽ ഒടുവിലായി പറുദീസായ്ക്ക് അവകാശിയായത് കുട്ടപ്പായി എന്നു വിളിച്ചിരുന്ന തോമസ് മാമ്മനാണ്. ദീർഘകാലം ഇടവകയിൽ പ്രവർത്തിച്ചു. ഇടവകയുടെ നാൽപതാം വാർഷികം കഴിഞ്ഞ് ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഈ ലോകം വിട്ടു തന്റെ പിതാക്കന്മാരുടെ സംഘത്തോടു ചേർന്നു.

ഇവരെയും ഇടവകയുടെ വളർച്ചയ്ക്കുവേണ്ടി പരിശ്രമിച്ച് കടന്നു പോയ എല്ലാവരെയും ഇടവക പ്രാർത്ഥനയിൽ ഓർക്കുന്നു; അവരുടെ പേരുകൾ വിശുദ്ധ കുർബ്ബാനയിൽ അനുസ്മരിക്കുന്നു. കടന്നുപോയവരുടെ കുടുംബങ്ങൾ ഇടവകയിൽ വളരെ ജാഗ്രതയായി പ്രവർത്തിക്കയും വേണ്ട സഹായങ്ങൾ സഭയ്ക്കും, ഇടവകയ്ക്കും നൽകുകയും ചെയ്യുന്നു. നന്ദിയോടെ അതിനെ സ്മരിക്കുന്നു.

അമ്മിണിക്കുട്ടി തോമസിനെ ഈ പുസ്തകത്തിന്റെ ആദ്യഭാഗത്ത് അനുസ്മരിച്ചിട്ടുള്ളതുകൊണ്ട് കൂടുതലായി ഒന്നും എഴുതുന്നില്ല. “നല്ല ദാസി” എന്നുള്ള വിളിക്ക് കർത്താവ് അർഹത നൽകട്ടെ.

കൂടാതെ അമേരിക്കയിലെ താമസത്തിനിടയിൽത്തന്നെ നാട്ടിൽപോയി താമസിക്കുന്നവരും, ഇവിടുത്തെ താമസം മതിയാക്കി ഇന്ത്യയിലും ഇവിടെയുമായി മാറിതാമസിക്കുന്ന ഏതാനും കുടുംബങ്ങളുമുണ്ട്. എ. എം.

അലക്സാണ്ടറെ കൂടാതെ ജേക്കബ് തോമസ് (Sr.), കെ. വി. വർഗീസ്, വിൻസന്റ് കെ. ജോൺ, റ്റി. സി. ജോൺ, ഡോക്ടർ മാണി എന്നിവർ ഈ കൂട്ടത്തിൽപെടുന്നു. ഇവർ എല്ലാവരുംതന്നെ ആദ്യകാലങ്ങളിൽ ഇട വകയുടെ ഔദ്യോഗിക മണ്ഡലങ്ങളിൽ പ്രവർത്തിച്ചിരുന്നു. തോമസ്. പി. ഗോമസും കുടുംബവും, ജെയ്സൺ തോമസ്സും കുടുംബവും ഫില ഡൽഫിയായിൽ താമസിച്ചുകൊണ്ട് ഈ ദേവാലയത്തിൽ വന്ന് ആരാധ നയിൽ സംബന്ധിക്കയും അംഗത്വം നിലനിർത്തുകയും ചെയ്യുന്നു. കെ. പി. വറുഗീസും, വി. കെ. ജോർജ്ജും ഫ്ളോറിഡായിലാണ്. ഈ ഇടവ കയുടെ ആരംഭകാലം മുതൽ ഈ ഇടവകയിലുള്ളവരാണ് - ഓമന ജോസഫ്, മേരിക്കുട്ടി ജോൺ, മാത്തൻ വറുഗീസ് എന്നിവർ. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ. ഇവിടെനിന്നും മാറിതാമസിക്കുന്ന സഹോദ രങ്ങളുടെ ജന്മദിനം, വിവാഹ വാർഷികം തുടങ്ങിയ സന്ദർഭങ്ങൾ വരു മ്പോൾ അവർക്കുവേണ്ടി പ്രാർത്ഥിക്കയും, വിശുദ്ധ കുർബ്ബാനയിൽ അവരെ ഓർക്കുകയും ചെയ്യുന്ന പതിവ് ഇപ്പോഴും ഈ ഇടവകയിൽ ഉണ്ട്.

ഭരണസമിതിയുടെ പ്രധാന സ്ഥാനങ്ങളിൽ സ്തുത്യർഹമായി പ്രവർ ത്തിച്ച ഏതാനും ആളുകളെ കൂടി ഇവിടെ ഓർക്കുന്നു. എം. എൻ. തോമസ്, പി. എം. മത്തായി, തോമസ് കെ. ഐസക്ക്, റ്റി. ജെ. വറു ഗീസ്, വറുഗീസ് രാജൻ, പി. എസ്. വറുഗീസ്, കെ. ജി. മാത്യു, റ്റി. ചാക്കോ, എ. എം. തോമസ് എന്നിവർ അവരുടെ ചുമതലകൾ ഭംഗി യായി നിർവ്വഹിച്ചിട്ടുണ്ട് എന്നു സന്തോഷത്തോടെ രേഖപ്പെടുത്തുന്നു. എ. എം. തോമസ് ദീർഘകാലം ഇടവകയുടെ ഓഡിറ്ററായി സേവനം ചെയ്തു.

മർത്തമറിയം സമാജത്തിൽ പ്രവർത്തിച്ച സഹോദരിമാർക്കെല്ലാം ഇട വകയുടെ ആദരവുകൾ. പേരുകൾ എഴുതിയാൽ തീരുകയില്ല. തുടർച്ച യായി 10 വർഷക്കാലം ട്രഷറർ സ്ഥാനം വഹിച്ച ഒരാളും, ഒരു വർഷം മാത്രം ചുമതലയെടുത്ത ആളുകളുമുണ്ട്. നിങ്ങൾ ഈ ദേവാലയത്തി നുവേണ്ടി ചെയ്തതെല്ലാം ദൈവത്തിനു ചെയ്തു എന്നു വിശ്വസിക്കുക. നിങ്ങളുടെ പ്രവർത്തനങ്ങൾക്കു നന്ദി പ്രകാശിപ്പാൻ വാക്കുകൾക്കു ശക്തിയില്ല.

40-ാം വാർഷികം ഭംഗിയായി നടത്തുവാൻ ദൈവം കൃപ ചെയ്തു. എല്ലാവരും ആത്മാർത്ഥമായി പ്രവർത്തിച്ചതിന്റെ ഒരു ഉത്തമ നിദർശന മായിരുന്നു അത്. ജനറൽ കൺവീനർ, കോ-ഓർഡിനേറ്റേഴ്സ്, എഡി റ്റോറിയൽ ബോർഡ് മെംമ്പേഴ്സ് തുടങ്ങിയ എല്ലാവരുടെയും പൂർണ്ണ സഹകരണവും, ഒന്നിപ്പും ഇതിന്റെ വിജയത്തിനു കാരണമായി. ഒരു

പേര് എടുത്തു പറയാതിരിപ്പാൻ നിവർത്തിയില്ല. ഔദ്യോഗികമായി സുവനീറിന്റെ ചീഫ് എഡിറ്റർ എന്ന നിലയിൽ കമ്മിറ്റിയിൽ വന്നു. എന്നാൽ ആ വ്യക്തിയുടെ പ്ലാനിംഗും, ദീർഘവീക്ഷണവും, ബുദ്ധിപരമായ നീക്കങ്ങളും എനിക്ക് വലിയ സഹായം നൽകി. പ്രിയ മകൾ ലൗലിയാമ്മ വറുഗീസിന്റെ കഴിവ് ഇടവകയുടെ ഭാവി പ്രവർത്തനങ്ങളിലും ഉപയോഗിക്കുവാൻ ദൈവം കൃപ നൽകട്ടെ.

ദേവാലയത്തിന് ആവശ്യമായ വസ്തുക്കൾ, വളരെ വിലപിടിപ്പുള്ളവ, നേർച്ചകാഴ്ചകളായി സമർപ്പിച്ചവരോട് എന്നും കൃതാർത്ഥതയുണ്ട്. ദൈവം നിങ്ങളുടെ നേർച്ചകാഴ്ചകളെ കൈക്കൊള്ളട്ടെ എന്നു പ്രാർത്ഥിക്കുന്നു. വിശുദ്ധ കുർബ്ബാന കഴിഞ്ഞ് ക്ഷീണിതരായി ഇറങ്ങിവരുന്ന വൈദികർക്കും അവർ ആഗ്രഹിക്കുന്നതിലും അപ്പുറമായി ഭക്ഷണാദി കാര്യങ്ങളിൽ ശ്രദ്ധിക്കുന്ന പ്രിയ സഹോദരിമാർക്ക് ഭാഗ്യം. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ എന്നു പ്രാർത്ഥന.

ഇനി ഒരു കൂട്ടർ ആരാലും ശ്രദ്ധിക്കപ്പെടാതെ, മുൻപന്തിയിൽ നിൽക്കാതെ, പിന്നിൽ നിന്ന് പ്രവർത്തിക്കുന്ന സഹോദരങ്ങൾ. അവരുടെ പ്രവർത്തനങ്ങൾ മനുഷ്യർ കാണുന്നില്ല; തൽകാരണത്താൽ തന്നെ അംഗീകരണം ലഭിക്കുന്നുമില്ല. ഭണ്ഡാരത്തിൽ 2 ചില്ലിക്കാശ് ഇട്ട വിധവയെ അംഗീകരിച്ച കർത്താവ് നിങ്ങളുടെ സൽപ്രവർത്തികളെയും അംഗീകരിക്കും.

എം.ജി.ഒ.സി.എസ്.എം (MGOCSM) പ്രവർത്തകർ കൂടുതൽ ശുഷ്കാന്തി കാട്ടി നിങ്ങളുടെ പ്രവർത്തനമണ്ഡലത്തെ വിപുലീകരിക്കുക. അതുപോലെതന്നെ ഫോക്കസ് (FOCUS), ഗോൾഡൻ ക്ലബ്ബ് പ്രവർത്തകരും ശുഷ്കാന്തി വിടരുത്. എന്നും നാം ദൈവത്തിന്റെ വകയാണ്. തനിക്കുവേണ്ടി പ്രവർത്തിക്കുവാൻ ബാദ്ധ്യസ്ഥരുമാണ്.

2-3 ദേവാലയങ്ങൾ സമീപത്തുള്ളവ, ഈ ഇടവകയിൽ ആരാധിച്ചു വന്നവർ ചേർന്നുണ്ടാക്കി. അവരിൽ പലരും വളരെ സ്നേഹമായി പെരുമാറുകയും, യോഗ്യമായി ഇടപെടുകയും ചെയ്യുന്നുണ്ട് എന്നുള്ളത് സന്തോഷത്തോടെ ഓർക്കുന്നു. എന്റെ എളിയ പ്രാർത്ഥന നിങ്ങളോടു കൂടെ.

ദൈവമായ കർത്താവ് എല്ലാവർക്കും നന്മയും, കൃപയും നൽകട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് എന്റെ വാക്കുകളെ ഇവിടെ അവസാനിപ്പിക്കുന്നു.

## അനുബന്ധം 1

## ഫാ. എ. കെ. ചെറിയാനെ ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളിയുടെ വികാരിയായി നിയമിച്ച കല്പന

No. 119/74

# The Orthodox Syrian Church of the East

**MATHEWS ATHANASIOS,**
**METROPOLITAN OF THE DIOCESE OUTSIDE KERALA**
**M. D. SEMINARY, KOTTAYAM, KERALA**

3rd March, 1974

Blessings to the Vicar, the Assistant Vicar and Parish Members of the St. Mary's Orthodox Church of India, Bronx, New York.

Beloved of the Lord,

Be it known to all those concerned that I (Mathews Mar Athanasios Metropolitan of the "Diocese Outside Kerala" of the Malankara Orthodox Church in India) have recognised and accepted the St. Mary's Orthodox Church of India, Bronx, New York, U. S. A. incorporated as a Religious Corporation persuant to Article ten of the Religious Corporation Law of the State of New York, and included it as a Parish in the said Diocese Outside Kerala under my administration subject to the constitution of the Malankara Orthodox Syrian Church, India. I have also acknowledged and accepted the General Body (Parish Assembly), the Managing Committee and the Board of Trustees of the Parish, elected by the General Body for 1973-'74 whose names have been reported to me and appointed them to their respective posts until further orders. Hereby I appoint, until further orders Rev. Fr. A. K. Cherian (1776 Topping Ave., Bronx, N.Y. 10457) and the Rev. Fr. John Mathews (1776 Topping Ave., Bronx, N.Y. 10457) as the Vicar and President and Assistant Vicar and Viee-Presideat respectively of the said Parish.

I desire that all those who constitute the Parish, will in all matters connected with the Parish, co-operate and work harmoniously for its well-being, taking care to maintain the faith and discipline of the Church and subject themselves to its order and constitution.

May the love of God the Father, the Grace of the only begotten Son and Communion and abidance of the Holy Spirit be with you all for ever.

Our Father who art in Heaven.... Amen.

(sd) Mathews Athanasios Metropolitan

## അനുബന്ധം 2

## അഭി. മക്കാറിയോസ് തിരുമേനിയുടെ സുന്ത്രോണിസോ നടത്തിക്കഴിഞ്ഞ് പ. ബാവാ തിരുമേനി മടങ്ങിപ്പോകുന്ന തിനു മുമ്പ് പള്ളികൾക്ക് അയച്ച പൊതു കല്പന

# The Orthodox Syrian Church
## Catholicate of the East

**Baselios Marthoma Mathews II**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan

Catholicate Palace
Kottayam - 686 038
Kerala, India

നമ്മുടെ ബ്രോങ്ക്സ് സെന്റ് മേരീസ് പള്ളി വികാരിയും ദേശത്തുപട്ടക്കാരും കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ,

നമ്മുടെ അമേരിക്കൻ പര്യടനം അവസാനിപ്പിച്ചു നാട്ടിലേക്കു മടങ്ങുന്നതിനു മുൻപ് അമേരിക്കൻ ഭദ്രാസനത്തിലെ ഇടവകകൾക്കു ഒരു പൊതു കല്പന അയക്കുന്നത് യുക്തവും ആവശ്യവും ആണെന്ന് നാം കരുതുന്നു. ഒരു മാസത്തിലധികമുള്ള നമ്മുടെ താമസം ആഹ്ലാദകരവും പ്രയോജനപ്രദവുമായിരുന്നുവെന്നു പറയുന്നതിൽ നമുക്ക് സന്തോഷം ഉണ്ട്. നമ്മുടെ യാത്ര, താമസം മുതലായ എല്ലാ കാര്യങ്ങൾക്കും കാര്യക്ഷമമായ ഏർപ്പാടുകൾ ചെയ്യുന്നതിനും നമ്മുടെ ആവശ്യങ്ങൾ അറിഞ്ഞു നമ്മെ പരിചരിക്കുന്നതിനും മെത്രാപ്പോലീത്തായും, പട്ടക്കാരും, ജനങ്ങളും അത്യന്തം ശ്രദ്ധിച്ചിരുന്നുവെന്ന് നമുക്ക് ബോദ്ധ്യമുണ്ട്. നിങ്ങളുടെ സ്നേഹവും ഭക്തിയും കരുതലും നമ്മുടെ ഹൃദയത്തെ സന്തോഷിപ്പിച്ചു. കരുണയുള്ള ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

അമേരിക്കയിൽ നമ്മുടെ സഭയുടെ ഒരു ഭദ്രാസനം വളർത്തിയെടുത്തതിൽ നിങ്ങളെ നാം പ്രത്യേകം അഭിനന്ദിക്കുന്നു. മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അംഗീകാരത്തോടുകൂടി 1979 ജനുവരി 1–ാം തീയതി മുതൽ നിലവിൽ വന്ന പ്രസ്തുത ഭദ്രാസനം ഇവിടെ വന്നു ഔദ്യോഗികമായി പ്രഖ്യാപിക്കുന്നതിനും അതിന്റെ അധിപനായ തോമസ്

മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ സിംഹാസന ആരോഹണം നടത്തുന്നതിനും അവസരം ലഭിച്ചതിൽ ദൈവത്തെ നാം മഹത്വപ്പെടുത്തുന്നു. നമ്മുടെ വാത്സല്യമക്കളായ നിങ്ങൾ ഏവരും മെത്രാപ്പോലിത്തായോടു ചേർന്നു നിന്നുകൊണ്ട് ......ത്തിനും ആവശ്യമായ എല്ലാ കാര്യങ്ങളും ചെയ്യണമെന്ന് നാം ഉദ്ബോധിപ്പിക്കുന്നു.

ഭദ്രാസനത്തിന്റെയും ഇടവകകളുടെയും ഭരണകാര്യങ്ങൾ മലങ്കര സഭയിൽ നിലവിലിരിക്കുന്ന ഭരണഘടനയ്ക്കു വിധേയമായി നിർവഹിച്ചുകൊള്ളേണ്ടതാണ്. അമേരിക്കയിൽ നിയമപരമായ അംഗീകാരം ഉണ്ടായിരിക്കുന്നതിനും തന്മൂലം മതസ്ഥാപനങ്ങൾക്കും അർഹമായ tax exemption മുതലായ ആനുകൂല്യങ്ങൾ ലഭിക്കുന്നതിനും കോർപ്പറേഷൻ അടിസ്ഥാനത്തിൽ പ്രവർത്തിക്കേണ്ടത് അനിവാര്യമാണെന്ന് നാം മനസ്സിലാക്കുന്നു. ഭദ്രാസനവും ഇടവകകളും Incorporate ചെയ്യുമ്പോൾ Certificate of incorporation Bye laws മുതലായവ എപ്പിസ്ക്കോപ്പൽ തത്വങ്ങൾക്ക് അനുയോജ്യമായും മലങ്കരസഭാ ഭരണഘടനയ്ക്കു വിരുദ്ധമാകാതെയും ഐകരൂപത്തിൽ ഇരിക്കേണ്ടത് ആവശ്യമാണ്. നിയമജ്ഞന്മാരുടെ ഉപദേശത്തോടുകൂടി അങ്ങനെയുള്ള നിയമാവലികൾ ഉണ്ടാക്കി ഇടവക മെത്രാപ്പോലീത്താ നമ്മുടെ പേർക്ക് അയച്ചു തരുന്നതാണ്. അമേരിക്കൻ ഭദ്രാസനത്തിലെ പട്ടക്കാരുടെയും ഇടവകകളുടെയും അഭിപ്രായം കൂടി ഇക്കാര്യത്തിൽ അറിയത്തക്കവണ്ണം അവയുടെ നക്കൽ നിങ്ങൾക്കു ലഭിക്കുന്നതാണ്. മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അംഗീകാരം ലഭിച്ചശേഷം എല്ലാ പള്ളികൾക്കും അവ അയച്ചുതരുന്നതിനും ഏർപ്പാടു ചെയ്യുന്നതാണ്. ഇപ്പോൾ ഇൻകോർപ്പറേറ്റ് ചെയ്തിട്ടുള്ള നമ്മുടെ എല്ലാ ഇടവകകളും സുന്നഹദോസിന്റെ അംഗീകാരം ഉള്ള മേല്പറഞ്ഞ Certificate of Incorporation Bye laws മുതലായവ അംഗീകരിക്കുന്നതിന് ആവശ്യമായ സത്വര നടപടികൾ സ്വീകരിച്ചുകൊള്ളേണ്ടതാണ്. മേലിൽ ഇൻകോർപ്പറേറ്റ് ചെയ്യുന്നതായ ഇടവകകളും മേല്പറഞ്ഞ നിയമാവലിയുടെ അടിസ്ഥാനത്തിൽ മാത്രം അങ്ങനെ ചെയ്യേണ്ടതുമാണ്.

അമേരിക്കൻ ഭദ്രാസനത്തിലെ ചില ഇടവകകൾ നമുക്ക് സ്വന്തമായ ആരാധനസ്ഥലങ്ങൾ ഉണ്ടാക്കുന്നതിന് ആവശ്യമായ സ്ഥലം സമ്പാദിച്ചു കഴിഞ്ഞു എന്നറിയുന്നതു നമുക്ക് സന്തോഷകരമാണ്. അവരുടെ പരിശ്രമത്തെയും ഉൽസാഹത്തെയും നാം അഭിനന്ദിക്കുന്നു. അങ്ങനെ സമ്പാദിച്ചിട്ടുള്ള സ്ഥലങ്ങളും പണിയപ്പെടുന്ന പള്ളികളും .......... മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അംഗീകാരം ഉള്ള Certificate of Incorporation Bye laws മുതലായവ അംഗീകരിച്ചു കൊള്ളേണ്ടതാണ്. നമ്മുടെ ഈ നിർദ്ദേശത്തിനു വിധേയമായി പള്ളി പണികൾക്കുള്ള നടപടികൾ ഉടനെ തുടങ്ങുന്നതിന് തടസ്സവും ഇല്ല.

വാൽസല്യ മക്കളെ, വളർന്നുകൊണ്ടിരിക്കുന്നതും, വളരെയധികം വളരുവാൻ സാദ്ധ്യതയുള്ളതുമായ ഒരു ഭദ്രാസനത്തെ കണ്ടു സന്തോഷത്തോടു കൂടെയാണ് നാം മടങ്ങിപ്പോകുന്നത്. നിങ്ങളുടെ സ്നേഹത്തിന്റെയും ഭക്തിയുടെയും മധുരസ്മരണകൾ നമ്മുടെ ഹൃദയത്തിൽ നിന്ന് ഒരു നാളും മാഞ്ഞുപോകുന്നതല്ല. മെത്രാപ്പോലീത്തായും പട്ടക്കാരും ജനങ്ങളും ഒരുമിച്ചു നിന്ന് മലങ്കരസഭയുടെ ഈ ഭദ്രാസനശിശുവിനെ കരുതലോടും സൂക്ഷ്മതയാടും വളർത്തിക്കൊണ്ടു വരുന്നതിനുള്ള ചുമതല നിങ്ങളെ ഓരോരുത്തരെയും നാം ഭരമേല്പിക്കുന്നു. കുറവുകളെ പരസ്പരം ക്ഷമിച്ചും, ബലഹീനതകളെ അന്യോന്യം പൊറുത്തും ......വിന്റെ ഭാവമുള്ളവരായി ജീവിച്ചു സ്വർഗ്ഗസ്ഥനായ പിതാവിന്റെ നാമം നിങ്ങളിൽക്കൂടി മഹത്വപ്പെടുത്തുന്നതിന് താൻ നിങ്ങളെ യോഗ്യരാക്കട്ടെയെന്നു നാം പ്രാർത്ഥിക്കുന്നു. സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരുടേമേലും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ആയതു ദൈവമാതാവായ മറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർത്തോമ്മാശ്ലീഹായുടെയും ശേഷം സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനയാൽ തന്നെ. ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ.....

1979 ആഗസ്റ്റ് 16-ാം തീയതി ന്യൂയോർക്കിൽ നിന്നും. (ഒപ്പ്)

## അനുബന്ധം 3

സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൻമേൽ ആരൂഢനായിരിക്കുന്ന

**പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ**

**(മുദ്ര)**

നമ്മുടെ അമേരിക്കാ മെത്രാസനത്തിലെ എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തുപട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്.

പ്രിയരെ,

കുറെ വർഷങ്ങളായി ആ മെത്രാസനത്തിലെ ചില ഇടവകകളിൽ ഉടലെടുത്ത പ്രശ്നങ്ങൾ മെത്രാസനത്തിന്റെ വികസനത്തെ തന്നെ സാരമായി ബാധിക്കുന്നു എന്ന് മനസ്സിലാക്കി പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് പല നടപടികളും സ്വീകരിച്ചു എങ്കിലും ശാശ്വതമായ ഒരു പരിഹാരം കണ്ടുപിടിക്കേണ്ടത് സഭയുടെ ആവശ്യമായതിനാൽ 1991 ജൂലൈ മാസം 9–ാം തീയതി മുതൽ 12–ാം തീയതി വരെ സോഫിയാ സെന്ററിൽ കൂടിയ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ബന്ധപ്പെട്ടവരുടെ അഭിപ്രായങ്ങൾ ആരാഞ്ഞറിയുകയും അമേരിക്കാ മെത്രാസനം യോജിപ്പോടുകൂടി ഒന്നായി വളർന്നു വികസിക്കണം എന്നുള്ള സദുദ്ദേശത്തോടുകൂടി അമേരിക്കാ മെത്രാസന ഇടവകയുടെ തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ, തന്നെ ഭരണപരമായ കാര്യങ്ങളിൽ നിന്നും വിടുർത്തി മെത്രാസന ഭരണം പരിശുദ്ധ ബാവാതിരുമേനി നേരിട്ടു നടത്തുന്നതിനുള്ള നടപടികൾ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കൈക്കൊള്ളണമെന്നു കാണിച്ച് നൽകിയ അപേക്ഷ പരിഗണിച്ച് വിശദമായി ചർച്ചകൾ നടത്തുകയും ചെയ്തതിന്റെ വെളിച്ചത്തിൽ മക്കാറിയോസ് മെത്രാപ്പോലീത്തായെ അമേരിക്കാ മെത്രാസന ഭരണ ചുമതലകളിൽ നിന്നും വിടുർത്തി അമേരിക്കാ മെത്രാസനത്തിന്റെ ഭരണപരമായ കാര്യങ്ങൾ സഭാഭരണഘടനയ്ക്കു വിധേയമായി നാം ഏറ്റെടുത്തിരിക്കുന്നു.

സഭാഭരണഘടനപ്രകാരവും നാം അപ്പഴപ്പോൾ നൽകുന്ന കല്പനകൾ അനുസരിച്ചും ഇടവകകളുടെ ഭരണം നടത്തികൊള്ളണം.

മേൽവിവരിച്ച സുന്നഹദോസ് യോഗത്തിൽ വച്ച് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അമേരിക്കാ മെത്രാസനത്തെ സംബന്ധിച്ച് സ്വീകരിച്ച തീരുമാനങ്ങൾ നമ്മുടെ ഒപ്പും മുദ്രയും വച്ച് ഇതോടൊപ്പം അയയ്ക്കുന്നു. പ്രസ്തുത തീരുമാനങ്ങൾ അനുസരിച്ച് നിങ്ങൾ പ്രവർത്തിച്ചുകൊള്ളണം.

നാം പാപികൾ ആയിരുന്നപ്പോൾ നമ്മുടെ പാപങ്ങളെ കണക്കിടാതെ കർത്താവായ യേശുതമ്പുരാൻ നമ്മെ സ്നേഹിച്ചു. നമ്മെ രക്ഷിക്കുവാൻ താൻ തന്നെതന്നെ നമുക്കുവേണ്ടി നൽകി ജഡത്തിൽ കഷ്ടത അനുഭവിച്ചു മരിച്ചു. തന്നെ ക്രൂശിച്ചവർക്കു വേണ്ടി പ്രാർത്ഥിച്ചു കൊണ്ടാണല്ലോ കർത്താവ് മരിച്ചത്. ആ ദിവ്യമായ സ്നേഹമാണല്ലോ നാമും ആസ്വദിക്കേണ്ടത്. ആ കർത്താവിനെയാണല്ലോ നാം പിൻപറ്റേണ്ടത്.

ആകയാൽ അഭിപ്രായഭിന്നതകൾ വിസ്മരിച്ച് നിങ്ങൾ എല്ലാവരും ആ മെത്രാസനത്തിന്റെ വികസനത്തിനുവേണ്ടി ദൈവാശ്രയത്തോടും പരസ്പര സ്നേഹത്തോടും കൂടി പ്രവർത്തിക്കണമെന്ന് പൈതൃകമായ സ്നേഹവാത്സല്യത്തോടുകൂടി നാം നിങ്ങളെ ഉപദേശിക്കുന്നു.

ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ.........

1991 ജൂലൈ 12-ാം തീയതി (ഒപ്പ്)

In relation to the American Diocese of Our Church the following decisions were taken:

1. His Grace Mar Makarios be requested to submit as soon as possible attested photocopies of the certificate of incorporation of the Diocese of America, with copies of any subsequent amendments, and bye-laws if any.

2. With regard to the more than 40 existing parishes in the diocese, the Catholicate Office should immediately request all those parishes whose certificate of incorporation and bye-laws are not in file here to submit attested copies of such certificates with any subsequent amendments, to the office immediately, and a proper file be maintained at the Catholicate Office and be studied by an appropriate panel of experts. Only those parishes incorporated in accordance with the standard form decided by the Holy Episcopal Synod in 1980 should be recognised as parishes of the Diocese of America.

3. Any other churches in America whether within the existing diocesan

administration or outside it singly or in groups can be incorporated only with prior written permission of the Catholicos-cum-Malankara Metropolitan.

4. The American congregations not presently affiliated to the Diocese be requested to submit to tho Catholicos their requests for incorporation, along with proposed draft documents of incorporation, and proposed draft bye-laws and they are to be incorporated only with the prior written permission of the Catholicos. As many of the reported 24 groups which have sufficient numbers and other facilities should be encouraged to incorporate themselves according to the standard form decided by the Synod in 1980, or as an alternative be requested to merge in some other existing parish.

5. His Grace Thomas Mar Makarios has requested the Holy Synod in writing to be relieved of his administrative duties as Metropolitan of the diocese of America. The Synod accepts this with regret, places on record its appreciation for His Grace's services to the diocese and his achievements as Diocesan Metropolitan, decides that His Grace Thomas Mar Makarios be relieved of his administrative duties as Metropolitan of the Diocese of America, and requests that His Holiness the Catholicos-cum-Malankara Metropolitan, in accordance with articles 94 and 95 of the Constitution of the Malankara Orthodox Syrian Church take charge of the diocese with immediate effect until more permanent arrangements are made, and all concerned in the Diocese of America be informed about the same.

6. In making permanent arrangements the principle should be observed that all the parishes in the U.S.A. and Canada be incorporated and organized on the same general pattern, as integral parts of the Diocese of America. No particular grouping or association of certain parishes among themselves unrelated to the diocese should in principle be allowed.

7. It has been reported to the Synod that a body called The Catholicate Churches in America has been formed and incorporated on the 15th January 1991 in the State Of Maryland. This has been done without the permission of the Synod or the Catholicos and is hereby disallowed by the Synod. The said corporation should be dissolved.

## അനുബന്ധം 4

## മക്കാറിയോസ് തിരുമേനി ഭദ്രാസന ഭരണത്തിൽ നിന്നും ഒഴിഞ്ഞ ശേഷം അമേരിക്കൻ ഇടവകകൾക്ക് പ. ബാവാ തിരുമേനി എഴുതിയ കല്പന

# The Orthodox Syrian Church
Catholicate of the East

**Baselios Marthoma Mathews II**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan

Catholicate Palace
Kottayam - 686 038
Kerala, India

No. 162/91 27-9-1991

To,

All our Parishes in North America.

Dearly Beloved in Christ Jesus Our Lord,

Once again we beseech you in the name of our Lord to live together in peace and concord in all our parishes in North America. To this end we wish to clarify to you the present position once again, in order that you may always act in accordance with the decisions of the Holy Episcopal Synod.

1. During the meeting of the Holy Episcopal Synod in February 1991, His Grace Dr. Thomas Mar Makarios requested, of his own free will, to be relieved of his administrative duties in the North America Diocese. The Synod recognized the fact, and was grateful for it, that His Grace had done so out of goodwill, in order to pave the way for the integration of all our parishes in North America into a single North America Diocese directly administered, for the presnt, by the Catholicos-cum-Malankara Metropolitan. The Synod accepted His Grace Mar Makarios, request and relieved him of his administrative duties with immediate effect. We have, as Catholicos-cum-Malankara Metropolitan, taken over the direct administration of the North America diocese, as provided in article 95 of the constitution of the Malankara Orthodox Syrian Church. All the parishes of North America are now in a single North America diocese, directly administered, for the present,

by the Malankara Metropolitan. One should not speak of "Catholicate Churches" or parishes in North America outside the Diocese.

2. His Grace Dr. Thomas Mar Makarios is no longer the Metropolitan of the North America Diocese. But he continues to be a revered bishop of our Church, living in North America, who has served our Church for a long time. He should be given due honour and support, and may be invited to preach, to teach, to lead conferences and retreats and to engage in other spiritual activities appropriate for a bishop of the Church without administrative duties.

3. His Grace Dr. Thomas Mar Makarios cannot be expected to engage in any direct administration in the diocese. He will not therefore convoke or convene any official meetings of any of the statutory bodies or spiritual organisations or parishes of the diocese. He will not issue Kalpanas or orders to the parishes and other bodies, nor will he handle the finances and accounts of the diocese.

4. We recognize with gratitude that His Grace, while he was serving as Diocesan Metropolitan, did not want to be fully supported financially by the diocese. He had magnanimously used his own funds for many of his expenses. In future, His Grace will be given an allowance for his living expenses. We will directly see that this allowance is paid to His Grace by the diocese. We are sure that many of our people will also ........

5. It is exceedingly important that the diocesan Assembly and Council be properly reconstituted in accordance with the constitution of the Malankara Orthodox Syrian Church (Chapter 3. Articles 45-62). To this end, each parish in the diocese should be properly incorporated under the law of the State or Country in which the parish is located and in accordance with the proforma sent to you. Two copies of the certificate of incorporation should be on file in the office of the Malankara Metropolitan, and one copy in the Diocesan office, when it is properly constituted, in the custody of the Diocesan Secretary to be duly elected.

6. The Diocesan Assembly and Council of the North America Diocese, we understand, have not been properly constituted hitherto. It shall be one of our first duties to set up the Diocesan Assembly or "Methrasana Idavaka Yogam" in accordance with Article 46 of our Constitution, so that it can fulfil all its duties as prescribed in Article 47, including the election of members of the Diocesan Council and the Diocesan Secretary. Only properly incorporated parishes will be invited to send duly elected delegates to the Diocesan Assembly. Unincorporated parishes will not be recognized by the

Church, nor will any of the priests of the Church, be allowed to serve such unincorporated parishes, unless there are clear and valid reasons for doing so.

7. The funds of the diocese will be held in a manner to be decided by the Diocesan Council and approved by us, in accordance with the laws of the USA and of India, and also keeping in mind article 53 of our constitution which lays down that such funds are to be deposited in the name of the Diocesan bishop.

8. Those eparishes which have not sent the certificate of incorporation should do so to reach us before November 30th 1991. Those not doing so will not be represented at the Diocesan Assembly.

We hope to visit USA and Canada very soon. We shall soon let you know the precise dates of our visit and the venue and date of the Diocesan Assembly. Meanwhile please do everything possible to promote harmony and concord. Do nothing to create bitterness or discord. You are all children of Holy God our Father, who is the Lord of Peace, Grace and Mercy, and faithful children of the Church which is the Body of Christ. May the blessing of the Father Almighty, the Son and the Holy spirit be with you all.

The receipt of this Kalpana should be acknowledged.

(sd)

Baselios Marthoma Mathews II
Catholicos of the East and Malankara Metropolitan

Copy to:
His Grace Thomas Mar Makarios Metropolitan.